# ആര്യന്മാരുടെ കുടിയേററം

## (കേരളത്തിൽ)

ഒന്നാംഭാഗം

ഗ്രന്ഥകർത്താ:

കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട്.

പ്രസാധകന്മാർ:

പഞ്ചാംഗം പുസ്തകശാല, കുന്നംകുളം.

വില 2 ക. 25 നപ.

# ആര്യന്മാരുടെ കുടിയേററം

## (കേരളത്തിൽ)

ഒന്നാംഭാഗം



ഗ്രന്ഥകർത്താ:

കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട്.

പ്രസാധകന്മാർ:

പഞ്ചാംഗം പുസ്തകശാല, കുന്നംകുളം.

വില 2 ക. 25 നപ.

(Malayalam)

# ആൎയ്യന്മാരുടെ കുടിയേററം

## കേരളത്തിൽ (ഒന്നാംഭാഗം)

History

**By Kanippayyur Sankaran Nambudiripad.**

First Published March 1965.

Copies 500.

Price Rs. 2·25

Printed at

**Panchangam Press, Kunnamkulam.**

Publishers:

Panchangam Book-depot, Kunnamkulam.

# വിഷയവിവരം

—:*:—







# അവതാരിക.

കേരളീയൎക്ക ചരിത്രം എഴുതിവെക്കുന്ന സമ്പ്രദായമുണ്ടായിരുന്നില്ലെന്നും, അതിനാൽ കേരളത്തിന്റെ ശരിയായ ചരിത്രം അറിയുവാനും എഴുതുവാനും പ്രയാസമായിട്ടാണിരിക്കുന്നതെന്നും ഒരു പറച്ചിലുണ്ടു്. കുറച്ചൊക്കെ അതു വാസ്തവമാകുന്നു. എന്നാൽ ഇപ്പോഴത്തെ വിഷമമതല്ല. A. D. പന്ത്രണ്ടാംനൂററാണ്ടു മുതല്ക്കുള്ള ചരിത്രം ഏതാണ്ടൊക്കെ മനസ്സിലാക്കുവാൻ വലിയ വിഷമമില്ല. കേരളത്തിൽ വന്നിട്ടുള്ള അബ്ദുർ റസ്സാക്കു് (Abdur Razzak) നിക്കോളോ കോൻറി (Niccolo Conti), കാസ്റ്റനെഡാ (Castanheda), ലഡൊവികൊ ഡി വൎത്തിമ (Ludovico di Varthema), ബർബോസ (Duarte Barbosa), ഹാമിൽട്ടൺ (Hamilton) മുതലായ പല ദേശസഞ്ചാരികളും യാത്രാവിവരണങ്ങൾ എഴുതി വെച്ചിട്ടുണ്ടു്. അതിന്നു പുറമെ ഈസ്റ്റിന്ത്യാക്കമ്പനിയും, ഗവൎമ്മേണ്ടും കമ്മീഷനുകളെ ഏൎപ്പെടുത്തി ഓരോ ആവശ്യത്തിന്നായി അന്വേഷണം നടത്തി തയ്യാറാക്കിയ റിപ്പോർട്ടുകളുമുണ്ടു്. ബുക്കാനൻ (Buchanan) ന്റെ A journey from Madras through Mysore, Canara and Malabar എന്ന പുസ്തകം, ലോഗന്റെ മലബാർ മാനുവൽ (Logan's Malabar), എ. ആർ. ലോഫ് ട്സ് ടോട്ടൻഹാം തയ്യാറാക്കിയ മലബാർ ഗസററിയർ (Malabar Gazetteer by A. R. Loft's Totanham) മുതലായവയെല്ലാം ഇത്തരത്തിൽ പെടുന്നു. അവയിലെല്ലാം അക്കാലത്തെ യഥാൎത്ഥചരിത്രങ്ങൾ മനസ്സിലാക്കാൻ വളരെയൊക്കെയുണ്ടു്. ഏതു ചരിത്രമെഴുതുന്നതിന്നും അവരുടെ ശരിയായ വിവരം അറിഞ്ഞവൎക്കെ കഴിയൂ. ഹിന്ദുക്കളുടെ—പ്രത്യേകിച്ചു കേരളീയരുടെ—ഏതു നടവടികളും—ജീവിതം മുഴുവൻതന്നെ—മതത്തോടും ആചാരങ്ങളോടും ബന്ധപ്പെട്ടാണു ,കിടക്കുന്നതു്. ഇതി

ന്നു ചില ഉദാഹരണങ്ങൾ കാണിയ്ക്കാം. വയലിൽ കന്നിനെ ഇറക്കി ഉഴുന്നതിന്നും വിത്തു വിതയ്ക്കുന്നതിന്നും നല്ല ദിവസം നോക്കണം, ഈശ്വരപ്രാൎത്ഥനയോടുകൂടി ചെയ്യുകയും വേണം. വീടു പണിയുകയാണെങ്കിൽ കുററി തറയ്ക്കുവാനും കല്ലിടാനും—ശിലാസ്ഥാപനത്തിന്നും—കട്ടിള വെയ്ക്കുക ഉത്തരം വെയ്ക്കുക മുതലായതിന്നും മുഹൂൎത്തം നോക്കാതെ പാടില്ല. പണി കഴിഞ്ഞാൽ താമസം തുടങ്ങുന്നതിന്നാണെങ്കിൽ—അതിന്റെ ഭാഷതന്നെ 'പാൽകാച്ചുക' എന്നാണല്ലൊ—പിന്നെ പറയാനുമില്ല. രാത്രി ഉറങ്ങാൻ കിടക്കുന്നതു കിഴക്കോട്ടു തല വെച്ചാണുത്തമം, വടക്കോട്ടു പാടില്ല. കിടക്കുന്നതും കാലത്തു എണീയ്ക്കുന്നതും വലത്തുപുറം ചെരിഞ്ഞിട്ടാവണം; എടത്തുപുറമായിട്ടരുതു്. കാലത്തുണൎന്നെഴുന്നേററാൽ നിലം തൊട്ടു തലയിൽ വെച്ചേ തറയിൽ ചവിട്ടാവു. ഇങ്ങനെ പറഞ്ഞുതുടങ്ങിയാലവസാനമില്ല. ചുരുക്കിപ്പറഞ്ഞാൽ മതപരമായ വിശ്വാസങ്ങളോടും അവയോടുകൂട്ടി ഘടിപ്പിച്ചിട്ടുള്ള ആചാരങ്ങളോടും കൂടിയല്ലാതെ ദിനചൎയ്യയിൽ—ജീവിതത്തിൽ—യാതൊരു കൃത്യവും ചെയ്തിരുന്നില്ല; ഇന്നു അധികമൊന്നും ചെയ്യുന്നുമില്ല. അങ്ങിനേയൊക്കേയാണെങ്കിലും ഈ പരമാൎത്ഥം അധികമാരും മനസ്സിലാക്കിയിട്ടുണ്ടോ എന്ന സംശയവുമാണു്.

ഇങ്ങിനെ നിത്യജീവിതത്തിലെ ഓരോ ചലനവും മതത്തോടും ആചാരങ്ങളോടും ബന്ധിപ്പിച്ചതു ശരിയൊ തെററൊ എന്ന ചോദ്യം വേറേയാണു്. അതിവിടെ അപ്രകൃതമാകുന്നു. വേണമെങ്കിൽതന്നെ അതിനെപ്പററി പ്രത്യേകം ചൎച്ച ചെയ്യാമെന്നല്ലാതെ ഈ സന്ദൎഭത്തിൽ പറഞ്ഞിട്ടു കാൎയ്യമില്ല; അതിന്നു സാദ്ധ്യവുമല്ല. പരമാൎത്ഥമിങ്ങിനെയാകയാൽ ആ വക ആചാരങ്ങളേയും മതച്ചട്ടങ്ങളേയും ശരിയായ വിധത്തിൽ മനസ്സിലാക്കിയാലല്ലാതെ—മനസ്സിലാക്കിയവരല്ലാതെ—ചരിത്രമെഴുതിയാലുണ്ടോ കേരളചരിത്രമാകുന്നു? അതു നാലു കുരുടന്മാർ ആനയുടെ സ്വരൂപം മനസ്സിലാക്കിയ കഥ പോലേയായിരിയ്ക്കുമെന്നേ പറയാനുള്ളു.

കേവലം മതത്തേയും ആചാരങ്ങളേയും മാത്രമല്ല എല്ലാ ജാതികളെക്കൂടിയും അങ്ങിനെ അഭേദ്യമാംവിധം അന്യോന്യം ബന്ധിപ്പിച്ചുകൊണ്ടാണ കേരളീയരുടെ സാമൂഹ്യജീവിതം ക്രമപ്പെടുത്തിയിരുന്നതു്. ആചാരാദി നടവടികളെപ്പോലെത്തന്നെ ആ വക സാമൂഹ്യബന്ധങ്ങളെക്കൂടി ശരിയായ വിധം മനസ്സിലാക്കിയാലേ ചരിത്രമെഴുതാൻ പററു. മററാരു വിധം പറഞ്ഞാൽ അതൊക്കെത്തന്നെയാണ കേരളചരിത്രം; അതെല്ലാം അതേ വിധത്തിൽ എഴുതിയാൽ ചരിത്രഗ്രന്ഥവുമായി. പക്ഷെ അവയിൽ പലതും കാലപ്പഴക്കത്താൽ നാമാവശേഷമായ മട്ടായിരിക്കുന്നു. ചിലതിന്നെല്ലാം രൂപമാററം വരികയും വൈരൂപ്യം സംഭവിക്കുകയും ചെയ്തിട്ടുണ്ടു്. എന്നിരുന്നാലും ആ വക ആചാരങ്ങളിലും സാമൂഹ്യബന്ധങ്ങളിലും പരിചയമുള്ളവക്ക് നിമ്മത്സരബുദ്ധിയോടെ അന്വേഷണം നടത്തുകയും, യുക്തിപൂവ്വം ആലോചിക്കുകയും ചെയ്താൽ ചരിത്രസത്യങ്ങളെ മനസ്സിലാക്കുവാൻ കഴിയാതായിട്ടില്ല. ഇപ്പോഴെങ്കിലും ശ്രമിക്കാതെ ഇങ്ങിനെ ഒരു തലമുറയുംകൂടികഴിഞ്ഞാൽ അതിന്നു പ്രയാസമാവുകയും ചെയ്യും. അതിനാൽ എന്റെ ഈ ശ്രമം കേവലം വിഫലമാവില്ലെന്നും, അനന്തര തലമുറക്കാക്കു ഉപകാരപ്രദമായിരിക്കുമെന്നും വിശ്വസിക്കുന്നു.

മതപരവും ആചാരസംബന്ധവുമായ സംഗതികഠം നമ്പൂതിരിമാരെപ്പോലെ മററാക്കുംതന്നെ അറിവുണ്ടാകയില്ല. മററുള്ളവർ ആവക ആചാരനടവടികളെ എത്രതന്നെ പഠിച്ചാലും തൊലിപ്പുറമെ മാത്രമല്ലാതെ സ്വയം അനുഷ്ഠിച്ചുവരുന്ന നമ്പൂതിരിമാരെപ്പോലെ മമ്മം മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. മതത്തോടും ആചാരങ്ങളോടും ബന്ധപ്പെടുത്തിക്കൊണ്ടല്ലാതെ നമ്പൂതിരിമാക്കു യാതൊരു ദിനകൃത്യവുമുണ്ടായിരുന്നില്ല. അതിനാൽ ആ വക ആചാരങ്ങളെ സ്വയം അനുഷ്ഠിച്ചു വന്നിരുന്ന നമ്പൂതിരിമാർ എഴുതിയാലെ ശരിയായ കേരളചരിത്രം പുറത്തു വരികയുള്ളു; മറിച്ചായാൽ ചരി

ത്രാഭാസമേ ആകു. ഞാനിങ്ങനെ പറയുമ്പോഠം അതൊരഹങ്കാരമാ ണെന്നു തോന്നാം. അതുകൊണ്ടു ഞാൻ ഒരു ഉദാഹരണം കാണിച്ചു ഇതൊന്നു വ്യക്തമാക്കട്ടെ. എത്രതന്നെ ബുദ്ധിമാനായാലും ശരി വിവാഹം കഴിഞ്ഞു രണ്ടു നാലു മാസമെങ്കിലും ദാമ്പത്യജീവിതം നയിച്ചവക്കല്ലാതെ (സ്ത്രീസ്പൎശം ചെയ്തിട്ടില്ലാത്ത ഒരു മനുഷ്യനു) ദാമ്പത്യബന്ധത്തേയും കാമശാസ്ത്രത്തേയും പററി എന്തെങ്കിലും എഴുതാൻ കഴിയുമൊ? അത്തരക്കാരെഴുതിയ കാമശാസ്ത്രം എന്തിനു കൊള്ളാം? എന്നാൽ വിവാഹിതനല്ലെന്നു മാത്രമല്ല യൗവനം പോലുമായിട്ടില്ലാത്ത ബാലനാണെങ്കിലൊ അതു്? ആ വക ശാസ്ത്രങ്ങളെപ്പററിയൊ സ്ത്രീപുരുഷബന്ധത്തെസ്സംബന്ധിച്ചൊ ഉള്ള സംഗതികഠം എന്തെങ്കിലും അവരെപ്പറഞ്ഞു മനസ്സിലാക്കുവാനുണ്ടൊ സാധിക്കുന്നു? അതുയുമല്ല; അതെല്ലാം അവക്കു മനസ്സിലാക്കുവാൻ കഴിയാത്ത വിഷയമാണെന്നുപോലും അവരെ ബോദ്ധ്യപ്പെടുത്തുവാൻ പ്രയാസമാണു്. ദേഹഘടന എന്തിനെയാണെന്നുപോലും അറിഞ്ഞിട്ടില്ലാത്ത — ഒരു മെയിൻ ഓപ്പറേഷൻ (Main operation) പോലും കണ്ടിട്ടില്ലാത്ത—വെറും കമ്പൌണ്ടർമാർ ശരീരശാസ്ത്രം (Physiology) എഴുതുന്നു. ബോണററ തുറന്നു നോക്കുകപോലും ചെയ്യാത്ത ക്ലീനർമാർ മോട്ടോർകാറിനെപ്പററി പ്രസംഗിക്കുന്നു! ഇതുപോലെത്തന്നെയാണു ഇന്നത്തെ കേരളത്തിലെ ചരിത്രകാരന്മാരുടേയും നില.

സ്വൎണ്ണപ്പണിയെപ്പററി എഴുതാൻ ആ പണിവശമുള്ള തട്ടാനല്ലാതെ സാധിക്കുമോ? നെയ്ത്തിനെക്കുറിച്ചു വേണ്ടവിധത്തിൽ വിവരിക്കുന്നതിനു ചാലിയനായാലേ പററു. അതും അതുപോലെയുള്ള മററുള്ളതും സാങ്കേതികജോലികളാണു്. അതാതു തൊഴിലിൽ പരിശീലനവും ജോലിയെടുത്ത പരിചയവും സിദ്ധിച്ച വിദഗ്ദ്ധന്മാർ എഴുതിയാലല്ലാതെ അതൊന്നും ശരിയാകയില്ല. ഏകദേശം അതുപോലെത്തന്നെ സാങ്കേതികബഹുളങ്ങളാണു് മതാചാ

രങ്ങരം. അതിനാൽ ആ വക മതവിശ്വാസങ്ങളിലും ആചാരനടപടികളിലും പരിചയമുള്ള നമ്പൂതിരിമാരെക്കൂടാതെ എന്തെഴുതിയാലും അതു് ചരിത്രമാവുകയില്ല.

വിദേശികളുടെ യാത്രാവിവരണങ്ങരം അച്ചടിച്ചു പുസ്തകങ്ങളാക്കിയിട്ടുള്ളതിനാൽ അവ അത്ര വേഗത്തിലൊന്നും നശിച്ചുപോകയില്ല. എന്നാൽ കേരളീയക്കു പണ്ടുണ്ടായിരുന്ന ആചാരനടപടികളേയും സാമൂഹ്യബന്ധങ്ങളേയും മററും കുറച്ചെങ്കിലും അറിയുന്നവർ ഇന്നു ജീവിച്ചിരിയ്ക്കുന്ന അപൂർവ്വം ചില കാരണവന്മാർ മാത്രമാകുന്നു. അവരും കൂടി മരിച്ചുകഴിഞ്ഞാൽ പിന്നെ അത്തരം ചരിത്രസംഗതികരം തീരെ അജ്ഞാതങ്ങളായിത്തീരും. അതിനാൽ ഉടൻതന്നെ അത്തരക്കാരേയും കൂട്ടിച്ചേർത്തു ഒരു കേരളചരിത്രക്കമ്മററിയും ഒരാഫീസും ഏർപ്പെടുത്തണം. മുൻപറഞ്ഞവയും, മാത്രമല്ല അത്തരത്തിൽ പെട്ടവയും കിട്ടാവുന്നവയുമായ മററു പുസ്തകങ്ങളും അവിടെ ശേഖരിയ്ക്കണം. നിഷ്പക്ഷമതികളും, സത്യാന്വേഷണതല്പരന്മാരും, ആലോചനാശീലന്മാരും, താരതമ്യവിവേചനപടുക്കളും മററുമായ ചരിത്രപണ്ഡിതന്മാരെ പ്രത്യേകം തിരഞ്ഞെടുത്തു ചുമതലപ്പെടുത്തണം. അങ്ങിനേയെല്ലാം ചെയ്താൽ ഏഴെണ്ണൂറുകൊല്ലം മുമ്പു മുതൽക്കുള്ള കേരളചരിത്രം എഴുതാൻ അത്ര അസാദ്ധ്യമൊന്നുമായിട്ടില്ല; അങ്ങിനെ ചെയ്താൽ ഇന്നു സാമാന്യജനങ്ങരംക്കു് അജ്ഞാതങ്ങളായ പല ചരിത്രസത്യങ്ങളും വെളിപ്പെടുത്തുവാൻ കഴിയും. പക്ഷെ ഇന്നു ഇതിന്നു പ്രധാനമായ പ്രതിബന്ധം അതിന്നു കഴിവുള്ള ചില നായന്മാരുടെ പൊള്ളയായ ദുരഭിമാനവും ഡംഭും വങ്കത്തരവുമാകുന്നു. 70–75 കൊല്ലം മുമ്പുവരേയുള്ള അവരുടെ സാമൂഹ്യനില ഇന്നു അവർ അഭിമാനിയ്ക്കുന്നതുപോലെയോ പലരും വിശ്വസിയ്ക്കുന്നതുപോലെയൊ ഒന്നുമല്ല. അവ്യവസ്ഥിതമായ സ്ത്രീപുരുഷബന്ധം ബഹുഭർത്തൃത്വം മുതലായവയെല്ലാം അവരുടെ സാമൂഹ്യജീവിതത്തിലെ സാധാരണ നടപടികരം മാത്രമായിരുന്നു

ആ വക ചരിത്രസത്യങ്ങളെ മറച്ചു വെയ്ക്കാനേ പരിശ്രമിയ്ക്കുന്നുള്ളു; അല്ലാതെ പുറത്തു കൊണ്ടുവരുന്നതിൽ അവർ എതിർപ്പാണു പ്രകടിപ്പിയ്ക്കുന്നതു്.

ഒരു കേരളചരിത്രം എഴുതുകയാണെങ്കിൽ ഇന്നു നായന്മാരെപ്പോലെ കഴിവുള്ളവർ അധികമില്ല. കേവലം ചരിത്രപണ്ഡിതന്മാരായാൽ മാത്രം പോര, പണ്ടുണ്ടായിരുന്ന മതാചാരാദികളെ അറിയുന്നവരുംകൂടിയാവണമെന്നു ഞാൻ പറഞ്ഞുവല്ലൊ. അതിനാൽ ക്രിസ്ത്യാനികൾ മുതലായ മററു മതക്കാരൊ അവർണ്ണരൊ ആയാൽ ചരിത്രമെഴുതാൻ നായന്മാരോളംതന്നെ സാധിച്ചുവെന്നു വരില്ല. 70–75 കൊല്ലം മുമ്പുവരെ നായർസമുദായത്തിലുണ്ടായിരുന്ന ആ വക നടവടികൾ—ചരിത്രസത്യങ്ങൾ—ഇപ്പോൾ അധികമാർക്കും അറിഞ്ഞുകൂട. അതൊക്കെ ഒരുവിധം അജ്ഞാതമായിക്കിടക്കുകയാകുന്നു. ചരിത്രമെഴുതുന്ന പക്ഷം അവയേയെല്ലാം പുറത്തു കൊണ്ടുവരാതെ പററില്ലല്ലൊ. അതവർക്കിഷ്ടമില്ല; കഠിനമായ എതിർപ്പുണ്ടുതാനും! അതിനാൽ യഥാർത്ഥമായ കേരളചരിത്രം എഴുതാൻ (അവരെപ്പോലെ കഴിവുള്ളവർ കുറവാണെങ്കിലും) അവർ ശ്രമിയ്ക്കുകയില്ലെന്നു മാത്രമല്ല മററു വല്ലവരും എഴുതിയാൽ ശുണ്ഠിയെടുക്കുകയും ചെയ്യുന്നു! "താൻ നാഴി കറപ്പിയ്ക്കയില്ല, മോരിന്നു പോകുന്നവരെ കുത്തുകയും ചെയ്യും" എന്നൊരു പഴമൊഴിയുണ്ടു്. ഇതാണു് ഇന്നത്തെ കേരളത്തിലെ—പ്രത്യേകിച്ചു തെക്കൻപ്രദേശങ്ങളിലെ—പല നായന്മാരുടെയും നില!

കെ. പി. പത്മനാഭമേനോൻ തുടങ്ങി ചട്ടമ്പിസ്വാമികൾ മുതലായി ഇളംകുളം വരെ പല നായന്മാരും കേരളചരിത്രം എഴുതിയിട്ടുണ്ടു്. മേല്പറഞ്ഞ യാത്രാവിവരണങ്ങളും റിപ്പോർട്ടുകളും അവരെല്ലാം കണ്ടിട്ടുമുണ്ടു്. കേരളത്തിലെ അന്നത്തെ സാമൂഹ്യനിലയെ ശരിയ്ക്കു പ്രതിപാദിയ്ക്കുന്ന ഭാഗങ്ങൾ അവയിലെല്ലാം വളരെയുണ്ടുതാനും. നമ്പൂതിരിമാരെ അധിക്ഷേപിയ്ക്കുവാനായി സാധി

ക്കുന്ന വല്ല വരിയും കണ്ടെത്തിയാൽ അവയെ മാത്രം എടുത്ത് പെരുപ്പിച്ചു കാണിക്കുന്നതിനും ദുർവ്യാഖ്യാനം ചെയ്യുന്നതിനും അവർ വൈമുഖ്യം കാണിച്ചിട്ടില്ല. അതിനുംപുറമെ അവരിൽ പലരും 'നമ്പൂതിരിമാർ പരദ്രോഹികളും സ്വാർത്ഥികളും വഞ്ചകന്മാരും മററുമാണെ'ന്ന് അസന്നിഗ്ദ്ധമായങ്ങു പറയുകയും വേണം. "കേരളീയരെല്ലാം ആദിവാസികളെപ്പോലെ അപരിഷ്കൃതരാണെന്നു വിദേശികളെ തെററിദ്ധരിപ്പിക്കാൻ വേണ്ടി യൂറോപ്യന്മാർ എഴുതിയതാണതെല്ലാം" എന്നും ചിലർ പറഞ്ഞുതുടങ്ങിയിട്ടുണ്ടത്രെ! ഇതൊക്കെയാണു ഇന്നത്തെ കേരളചരിത്രനിർമ്മാണം. ഇവരിൽ പലരും ഒന്നാന്തരം ചരിത്രകാരന്മാർ മാത്രമല്ല ചരിത്രഗവേഷകന്മാരായി പ്രശോഭിക്കുന്നുമുണ്ട്! കേരളമാതാവിൻെറ ദുര്യോഗമെന്നേ പറയേണ്ടു.

'ഭേകം' എന്നുവെച്ചാൽ തവളയാണ്; 'പ്ളുതം' എന്നതിൻെറ അർത്ഥം 'ചാട്ടം' എന്നാകുന്നു. അങ്ങിനെ 'ഭേകപ്ളുതം' എന്നതിന്നു 'തവളച്ചാട്ടം' എന്നാണു താല്പര്യം. ഈവിധം ചാടിപ്പോയ തവളയ്ക്കു ആ പോയ വഴിയെപ്പററിയൊ ആ ഭൂപ്രകൃതിയെപ്പററിയോ വല്ലതും മനസ്സിലാകുമൊ? അതുപോലെ ഏതെങ്കിലും ഗ്രന്ഥത്തെ—ശാസ്ത്രവിഷയത്തെ—അവിടവിടെയായി ഒന്നു തൊട്ടുനോക്കുക മാത്രം ചെയ്തിട്ട് അതെല്ലാം പഠിച്ചുവെന്നഭിമാനിക്കുന്ന ചില മൂഢന്മാരുണ്ട്. "ഭേകപ്ളുതന്യായം" എന്നു പറയുന്നതു അത്തരക്കാരുടെ നിലയെപ്പററി പരിഹാസമായിപ്പറയുന്ന ശൈലിയാകുന്നു.

കേരളചരിത്രം എഴുതിയിട്ടുള്ളവരിൽ മിക്കപേരുംതന്നെ ചരിത്രസമുദ്രത്തിൻെറ മുകൾപ്പരപ്പിൽ ഭേകപ്ലുതം—തവളച്ചാട്ടം—ചെയ്യുകയല്ലാതെ ഉള്ളിലേയ്ക്കു ഒരിഞ്ചുപോലും താണു മുങ്ങിനോക്കിയിട്ടില്ല. ഈ ചരിത്രക്കടലിന്നുള്ള ആഴമാണെങ്കിൽ അടിക്കണക്കിലല്ല നാഴികക്കണക്കിൽ ഉണ്ടുതാനും. അങ്ങിനെയുള്ള ചരിത്രക്കടലിൻെറ അടിത്തട്ടിൽ ചെന്നു നല്ലവണ്ണം ഒന്നു സർവ്വേ ചെയ്യാതെ—ഒന്നു തപ്പിനോക്കുകയെങ്കിലും ചെയ്യാതെ—എന്തു ചരിത്രമാണറിയുവാൻ

കഴിയുന്നതു്? മറെറാരു പ്രധാന സംഗതി മനസ്സിലാക്കാനുണ്ടു്. കേരളചരിത്രത്തിന്റെ അസ്തിഭാരം അധികമാരും കണ്ടെത്തിയിട്ടില്ല. കേരളചരിത്രമാകുന്ന എമ്പയർകെട്ടിടം—നൂററിരണ്ടുനിലയുള്ള വലിയ എടുപ്പ്—മുഴുവൻ കെട്ടിപ്പടുത്തിട്ടുള്ളതു് ആ അസ്തിഭാരത്തിന്മേലാകുന്നു. ആ അസ്തിഭാരമാകട്ടെ മതവുമാണല്ലൊ. അതിന്മേൽ പണിചെയ്ത നൂറു നിലകളിൽ പലതും ഇടിഞ്ഞുപൊളിഞ്ഞു തകന്നിരിക്കുന്നു; അങ്ങിനെ ഇന്നുള്ള ആഭാസവും ഭയങ്കരവുമായ (ആപല്ക്കരം കൂടിയായ) ചില ഭാഗങ്ങൾ അവശേഷിച്ചിട്ടുണ്ടു്. അവയെ മാത്രം ആധാരമാക്കിക്കൊണ്ടു്—മതമാകുന്ന ആ അസ്തിഭാരത്തെ സ്പർശിക്കുപോലും ചെയ്യാതെ—അസ്തിഭാരത്തിനു മതത്തോടു് അഭേദ്യമായ ബന്ധമുണ്ടെന്നുപോലും മനസ്സിലാക്കാതെ—ചരിത്രമെഴുതുവാൻ പുറപ്പെടുന്നു! എന്നിട്ടു ഇടിഞ്ഞുപൊളിഞ്ഞു ആഭാസവും ഭയങ്കരം കൂടിയുമായ അതിന്റെ നില മാത്രം കാണുകയും, അതു് പണിചെയ്ത ആദ്യകാലത്തുതന്നെ അങ്ങിനെയായിരുന്നുവെന്നു തീരുമാനിക്കുകയും ചെയ്യുന്നു. എന്തസംബന്ധമാണിതു്. ഇതിലധികം ഒരജ്ഞത മറെറന്തുണ്ടു്; എന്നിട്ടോ ആയിരമോ രണ്ടായിരമോ കൊല്ലങ്ങൾക്കുമുമ്പു് പണിചെയ്യിച്ച ആ എഞ്ചിനീയർമാരെ കുററപ്പെടുത്തുകയും ചെയ്യുന്നു!

ഇന്നത്തെ ചരിത്രകാരന്മാരിൽ കണ്ടുവരുന്ന ഒരു ഹിമാലയൻ തെററ് ചരിത്രമെഴുതുമ്പോൾ തങ്ങളുടെ അഭിപ്രായങ്ങളും കൂടി അതിൽ കുത്തിച്ചെലുത്തുന്നതാകുന്നു. ചരിത്രകാരന്റെ മനസ്സു് എപ്പോഴും നിർവ്വികാരമായിരിക്കണം. ചരിത്രത്തിൽ അഭിപ്രായത്തിനു സ്ഥാനമില്ല; എഴുത്തുകാരന്റെ അഭിപ്രായം പറയുകയും വേണ്ട. ആവുന്നത്ര നടന്നതുപോലെ എഴുതുക മാത്രമാണു് ചരിത്രകാരന്റെ കൃത്യം. ഓരോ പാർട്ടിപ്രവർത്തനം പോലെ—അഥവാ പാർട്ടിക്കാരുടെ സമ്മേളനംപോലെ—വായനക്കാരെ പാർട്ടിപക്ഷപാതികളാക്കിത്തീർക്കേണ്ടതായ ചുമതലയൊന്നും ചരിത്രകാരനില്ല; ഉണ്ടാവുകയു

മരുതു്. ചരിത്രകാരന്റെ യോഗ്യത ഇരിക്കുന്നതു് ആവുന്നത്ര നടന്നതുപോലെ എഴുതുന്നതിലാകുന്നു. ചരിത്രം ചീത്തയോ നല്ലതോ എന്നൊന്നും പറയേണ്ടതായ ആവശ്യം ചരിത്രകാരനില്ല. അതു് പറയുവാൻ തുടങ്ങിയാൽ നല്ല വശങ്ങൾ ഉണ്ടാക്കുവാനും ചീത്ത വശങ്ങൾ വിട്ടുകളയുവാനും ശ്രമിക്കാതിരിക്കുമോ? അതൊക്കെ അയാളുടെ അഭിപ്രായമല്ലാതെ ചരിത്രമാകുന്നതെങ്ങിനെയാണ്? ഒരു ഭൂമി സർവ്വെ ചെയ്യുകയാണെങ്കിൽ അതിന്റെ ശരിയായ കിടപ്പനുസരിച്ചു് രേഖപ്പെടുത്തുക (മേപ്പുണ്ടാക്കുക) യല്ലെ സർവ്വെയരുടെ കൃത്യം? കുന്നുകൾക്കു വലുപ്പമൊപ്പമല്ല, വരിവരിയായിട്ടല്ലാതെ അവിടവിടെയായി ചിന്നിച്ചിതറിയ മാതിരി നില്ക്കുന്നു, പുഴ ചൊവ്വില്ലാതെ വളഞ്ഞുപുളഞ്ഞൊഴുകുന്നു, അതെല്ലാം അഭംഗിയും അസൌകര്യവുമാണെന്നുവെച്ചു് അയാൾക്കു ഭംഗിയായിത്തോന്നുന്ന വിധം മേപ്പ് തയ്യാറാക്കുന്നവനെ വങ്കനെന്നോ വിഡ്ഢിയെന്നോ പൊട്ടനെന്നോ മററോ അല്ലാതെ എന്താണു പറയേണ്ടതു്? ഒരു ചിത്രകാരൻ തന്റെ അച്ഛന്റെ ഛായ എഴുതുന്നു. അച്ഛൻ കോങ്കണ്ണും കോന്ത്രൻപല്ലും കൊട്ടുകാലും മററുമുള്ള വിരൂപനായിരിക്കാം. അതേ വിധത്തിൽ—അതേ മനുഷ്യനാണെന്നു തോന്നത്തക്കവിധം—അയാളിലുള്ള സകല ലക്ഷണങ്ങളേയും അതേ വിധത്തിൽ വരുത്തിക്കൊണ്ടു് എഴുതുന്നതിലല്ലെ ചിത്രകാരന്റെ യോഗ്യതയിരിക്കുന്നതു്? മറിച്ചു സൌന്ദര്യത്തിന്നു ചേരാത്തതാണെന്നു ആ ചിത്രകാരന്നു തോന്നുന്ന ഭാഗങ്ങളേയെല്ലാം ഉപേക്ഷിച്ചു പകരം നല്ലതെന്നു തോന്നുന്ന വിധത്തിൽ എഴുതിയാൽ അതു് അയാളുടെ ഛായയാകുമോ? കേരളത്തിലെ ഇന്നത്തെ ചരിത്രകാരന്മാരെല്ലാം നല്ലതുപോലെ മനസ്സിലാക്കേണ്ടതായ ഒരു വസ്തുതയാണിതു്. പത്രപ്രവർത്തനംപോലെ ചരിത്രമെഴുത്തും യൂറോപ്യൻ രാജ്യങ്ങളിൽ ഒരു ശാസ്ത്രമെന്നപോലെ പഠനവിഷയമാക്കിയിട്ടുണ്ടെന്നു കേട്ടു. ഇത്തരം വങ്കത്തരങ്ങളെ ദൂരീകരിക്കുവാനുള്ള പാഠങ്ങൾ അവിടെയെങ്ങുമുണ്ടാവില്ല.

എന്തെന്നാൽ "ഇത്തരം വങ്കന്മാർ അവിടങ്ങളിലുണ്ടാവില്ല" എന്നതുതന്നെ.

ശരിയായ ചരിത്രകാരനാണെങ്കിൽ കാര്യമായി അന്വേഷിക്കേണ്ട സംഗതി 'ആരാണ് എഴുതിയതു്' എന്നല്ല, മറിച്ച് 'എന്താണ എഴുതിയിരിക്കുന്നതെന്നും ഏതുകാലത്താണ് എഴുതിയിരിക്കുന്നതെന്നു'മാകുന്നു. എഴുതിയിരിക്കുന്നതു് നായരോ നമ്പൂതിരിയോ ആയിക്കൊള്ളട്ടെ. എഴുതിയ ആളംക്ക സ്വാത്ഥപരമായ എന്തെങ്കിലും ദുരുദ്ദേശങ്ങളുണ്ടോ എന്നും, അതു കള്ളപ്രചാരണമാണോ എന്നും മാത്രമാണ് ചരിത്രജിജ്ഞാസുക്കൾ അന്വേഷിക്കേണ്ടതു്. ചരിത്രകാരനു പിന്നെ ഉണ്ടാവേണ്ടതായ മറ്റൊരു ഗുണം ചരിത്രസത്യം അറിയാനുള്ള അതിയായ ദാഹമാകുന്നു. തൻെറ അമ്മ വേശ്യയായിരുന്നുവെന്നോ താൻ കുലടാപുത്രനാണെന്നു തന്നെയോ വന്നാലും ശരിയാതൊരു കുലുക്കവും ലജ്ജയും ഉണ്ടാവരുതു്; അതു് മറച്ചുവെയ്ക്കാനാഗ്രഹിക്കുകയുമരുതു്. മാത്രമല്ല ആ പരമാത്ഥം അറിയാൻ കഴിഞ്ഞതിൽ അതിയായ ആഹ്ലാദമുണ്ടാവുകയും വേണം. ചരിത്രകാരനു അത്രയും ആജ്ജവവും ചരിത്രസത്യം അറിയാനുള്ള അതിരററ ആഗ്രഹവും ഉണ്ടായേ പററൂ. ഒരു കുടത്തിൽ പാൽ നിറച്ചാലും ചാണകവെള്ളം നിറച്ചാലും കുടം ഒരേ വിധത്തിൽ സ്വീകരിക്കുമല്ലൊ. അതുപോലെ നല്ലതോ ചീത്തയോ ആയാലും അപമാനകരമോ അഭിമാനകരമോ ആയാലും നല്ല ചരിത്രകാരനാണെങ്കിൽ നിവ്വികാരനായിരിക്കും. സത്യമോ അസത്യമോ എന്നു മാത്രമേ അയാൾക്കറിയേണ്ടതുള്ളു. സത്യമാണെങ്കിൽ തൻെറ വംശക്കാർ വേശ്യകളായിരുന്നുവെന്നു തെളിഞ്ഞാലും സന്തോഷത്തോടെ സ്വീകരിക്കും; ഉത്തമബ്രാഹ്മണരായിരുന്നുവെന്നു സ്ഥാപിക്കാമെന്നിരുന്നാൽക്കൂടി അവാസ്തവമാണെങ്കിൽ സ്വീകരിക്കാതെ നിസ്സംശയം തള്ളിക്കളയുകയും ചെയ്യും.

അതുകൊണ്ടു് ചരിത്രകാരന്മാരെല്ലാം കാൎയ്യമായി ശ്രദ്ധ വെയ്ക്കേണ്ടതു് സംഭവങ്ങളുടെ യാഥാൎത്ഥ്യങ്ങളെ കണ്ടുപിടിയ്ക്കുവാനും, അതേവിധത്തിൽ—കൂട്ടൽ കുറവുകളൊ, മാററിമറിയ്ക്കലുകളോ, വളച്ചൊടിയ്ക്കലുകളോ കൂടാതെ—രേഖപ്പെടുത്തുവാനുമാകുന്നു. മറിച്ചു് അവയെപ്പററി വിമൎശിയ്ക്കുവാനും അഭിപ്രായം പറയുവാനും തുടങ്ങുന്നതു ശരിയല്ല; അഥവാ അങ്ങിനെ വിമൎശിയ്ക്കുകയാണെങ്കിൽതന്നെ അതു നടന്ന കാലത്തേയ്ക്കു പററിയതോ പററാത്തതോ എന്നും, അതുകൊണ്ടു ആ കാലത്തയ്ക്കു എത്രത്തോളം നന്മയും തിന്മയുമുണ്ടായെന്നും മററുമാകുന്നു. അല്ലാതെ ഇന്നത്തെ ഈ ശാസ്ത്രയുഗത്തിൽ ജീവിച്ചുകൊണ്ടു അവയെ (രണ്ടുമൂവ്വായിരം കൊല്ലങ്ങൾക്കു മുമ്പു നടന്നുവെന്നു വിശ്വസിയ്ക്കുന്ന ചരിത്രങ്ങളെ) ഈ ജീവിതവുമായിത്തട്ടിച്ചു നോക്കുകയും, അതിന്നിണങ്ങിയതല്ലെന്ന കാരണത്താൽ അവയെ അധിക്ഷേപിയ്ക്കുകയും ചെയ്യുന്നതു അജ്ഞതയിലും വെച്ചു് അജ്ഞതയും, മൂഢതയിലും വെച്ചു മൂഢതയുമാകുന്നു. വലിയ ഉറുമ്പ് എന്നും ചെറിയ ആന എന്നും നമ്മൾ പറയുമ്പോൾ ഉറുമ്പിന്നു രണ്ടുമൂന്നടി ഉയരമുണ്ടെന്നോ ആന ഉറുമ്പിനോളം ചെറുതാണെന്നോ ആരും ധരിയ്ക്കാറില്ല. കാരണം ആനകളുടേയും ഉറുമ്പുകളുടേയും വലുപ്പത്തിന്നു ഒരു സാമാന്യനിയമമുണ്ടു്; അതനുസരിച്ചാണു അവയുടെ വലുപ്പച്ചെറുപ്പങ്ങളെപ്പറയുന്നതെന്നതാകുന്നു. അതുപോലെ ചരിത്രസംഭവങ്ങളുടെ ഗുണദോഷങ്ങളെപ്പററി വിചിന്തനം ചെയ്യുന്നപക്ഷം തന്നെ അതു ആ ചരിത്രകാലത്തയ്ക്കു—അന്നത്തെ പരിതസ്ഥിതിയ്ക്കു—പററിയതാണൊ എന്നു മാത്രമേ പരിശോധിയ്ക്കാറുള്ളു; അല്ലാതെ അന്നത്തെ സ്സംഭവങ്ങളെ ഇന്നത്തെ പരിതസ്ഥിതിയുമായി താരതമ്യപ്പെടുത്തരുതു്.

ഇനി മറെറാന്നു്. ചരിത്രകാരന്മാർ ആദ്യമായി വേണ്ടതു് അവരുടെ ജീവിതം ഇന്നത്തെ പരിതസ്ഥിതിയിൽനിന്നു മാററി അതു നടന്ന കാലത്തയ്ക്കാക്കുകയാണു്. ജീവിതം മാററാൻ സാദ്ധ്യമല്ലെങ്കിലും

ആ കാലത്തെ പരിതസ്ഥിതി ആവുന്നത്ര മനസ്സിലാക്കുകയും, താൻ ആ പരിതസ്ഥിതിയിൽ—ആ കാലത്തു—ജീവിയ്ക്കുന്നതായി വിഭാവനം ചെയ്യുകയും വേണം. ആകാലത്തെ സംഭവങ്ങളേയും ചരിത്ര സംഗതികളേയും അക്കാലത്തെ നിലയ്ക്കു എത്രത്തോളം പററിയതായിരുന്നുവെന്നാണു പരിശോധിയ്ക്കേണ്ടതു്. ചരിത്രമെഴുതുന്നതു—അല്ലെങ്കിൽ എഴുതേണ്ടതു—അങ്ങിനേയാകുന്നു. അങ്ങിനേയല്ലാതെ ആയിരമോ രണ്ടായിരമോ കൊല്ലങ്ങൾക്കു മുമ്പുണ്ടായിരുന്ന നടവടികളേയും സമ്പ്രദായങ്ങളേയും അതെല്ലാം അതേവിധത്തിൽ മനസ്സിലാക്കിയാൽ തന്നെ ഇന്നത്തേതുമായി തട്ടിച്ചുനോക്കുക, പൊരുത്തപ്പെടുന്നില്ലെന്നു കാണുമ്പോൾ തൽപ്രവൎത്തകന്മാരെ കുററപ്പെടുത്തുകയും ചെയ്യുക! അവർ വിഡ്ഢികളും കൊള്ളരുതാത്തവരുമാണെന്നേ പറയുന്നുള്ളവെങ്കിൽ ക്ഷമിയ്ക്കാം; അവർ ദുർബ്ബുദ്ധികളും ദ്രോഹികളും സ്വാൎത്ഥികളും മററുമാണെന്നു അധിക്ഷേപിയ്ക്കുകയും ചെയ്യുന്നു.

കേരളത്തിൽ ആൎയ്യസംസ്കാരം പ്രചരിയ്ക്കുകയും, അതു ഉച്ചകോടിയിലെത്തി സ്ഥിരപ്രതിഷ്ഠയെ പ്രാപിയ്ക്കുകയും ചെയ്തിട്ടു് ഇന്നേയ്ക്കു ഏതാണ്ടു് രണ്ടായിരത്തിലധികം കൊല്ലമായിരിയ്ക്കുന്നു; പെരുമാൾഭരണം അവസാനിച്ചതോടെ അതിൻെറ അധഃപതനവും ആരംഭിച്ചിരുന്നു. മറെറാരു വിധമാണെങ്കിൽ അതിൻെറ അധഃപതനമാരംഭിച്ചതു പെരുമാൾഭരണം അവസാനിച്ച കാലത്താണെന്നും പറയാം. അന്നു (എ. ഡ്വി. 1200)മുതൽ ക്കിങ്ങോട്ടു്—സാവധാനത്തിലാണെങ്കിലും ക്രമാനുഗതമായ—അധഃപതനമേ അതിനുണ്ടായിട്ടുള്ളു. ഗതാനുഗതികന്യായേന നടന്നു വന്നതു മാത്രമല്ല ഠിപ്പുവിൻെറ ആക്രമണം മുതലായി ചില പ്രബലങ്ങളായ കാരണങ്ങൾ അതിൻെറ ഗതിവേഗം കൂട്ടിയിട്ടുമുണ്ടു്. ഇങ്ങിനെ ഏതാണ്ടു് ആയിരം കൊല്ലത്തിലധികം കാലം നീണ്ടുനിന്ന അധഃപതനം കാരണം അതിൻെറ ശരിയായ രൂപവും പ്രവൎത്തനശേഷിയും ഫലവും വേണ്ടവിധം അറിയുന്നവരില്ലാതായിരിയ്ക്കുന്നു. മാത്രമല്ല അതിൻെറ

നല്ല വശങ്ങൾ പലതും നശിക്കുകയും, ചിലതിന്നെല്ലാം രൂപമാററം വന്നു ദുഷിക്കുകയും, അങ്ങിനെ അതിൻെറ പൊട്ടും പുറവും തൊണ്ടും തൊലിയും മാത്രം ബാക്കിയാവുകയും ചെയ്ത കാലമാണിതു്. കേരളസംസ്കാരം നല്ലതോ ചീത്തയോ എന്നു പരിശോധിക്കുവാൻ ആ സംസ്കാരത്തെ മുഴവനും—ഒരംശവും വിടാതെ—അതിൻെറ നല്ലകാലത്തെ നിലയിൽ എടുക്കാതെ പററുമോ?

ഇതിന്നു ഒരു ഉദാഹരണം പറയാം. തുണികൾ നെയ്യുന്നതിന്നു ഒരു കൈത്തറിയുണ്ടെന്നു വിചാരിക്കുക. വളരെക്കാലമായിട്ടു് യഥാകാലം കേടുപാടുകൾ തീക്കായ്കയാൽ ചില ഭാഗങ്ങൾ കേടുവന്നും ഒടിഞ്ഞുതൂങ്ങിയും ദ്രവിച്ചു നശിച്ചും വേണ്ടവിധത്തിൽ—ആദ്യമുണ്ടായിരുന്ന കാലത്തെപ്പോലെ—പ്രവത്തിക്കാതായി; ആകൃതിക്കു പോലും മാററം വന്നിരിക്കുന്നു. വാസ്തവത്തിൽ ആ തറിയും ഈ യന്ത്രയുഗത്തിലെ നെയ്ത്തു—വിവിങ്ങ്—മില്ലുകളും തമ്മിൽ താരതമ്യപ്പെടുത്തുന്നതു ദോഷവും വങ്കത്തവുമാണു്. അതിരിക്കട്ടെ. ആതറിയെന്നമെങ്കിൽത്തന്നെ അതിൻെറ കേടുപാടുകൾ തീത്തു് നല്ലകാലത്തെപ്പോലെയാക്കിയതിന്നു ശേഷം—അഥവാ ആ കാലത്തെ വിഭാവനം ചെയ്തുകൊണ്ടു്—അതുമായിട്ടല്ലെ ബുദ്ധിയുള്ളവർ താരതമ്യപ്പെടുത്തുവാൻ ഉദ്യമിക്കയുള്ളു? ആ തറി അതേപ്രകാരം മാത്രമാക്കിയാൽ പോരാ അതുകൊണ്ടു വസ്ത്രങ്ങൾ നെയ്യാനുള്ള വൈദഗ്ദ്ധ്യം തികച്ചും സമ്പാദിക്കുകയും വേണം. അതിന്നു പുറമെ അന്നത്തെ ശാസ്ത്രത്തിൻെറ നിലവാരം എങ്ങിനെയായിരുന്നു? അന്നത്തെ പരിതസ്ഥിതി എന്തായിരുന്നു? അക്കാലത്തേക്കു അതെത്രത്തോളം നല്ലതായിരുന്നു? എന്നാദിയായ കായ്യങ്ങളെ നല്ലവണ്ണം മനസ്സിലാക്കുകയും വേണം. മറിച്ചു കേടുവന്നു ഒടിഞ്ഞുതൂങ്ങിയ തറിയുടെ ഏതെങ്കിലും ചില ഭാഗങ്ങളെ മാത്രം എടുത്തുകൊണ്ടു് ഇന്നത്തെ നെയ്ത്തുകമ്പനിയുമായി താരതമ്യപ്പെടുത്തുക, ഈ മില്ലിനോടൊക്കുകയോ ഇതിലേക്കു ഉപയോഗപ്പെ

ടുകയോ ഇല്ലെന്ന കാരണത്താൽ ആ തറിയുണ്ടാക്കിയ ആളുകളെ അധിഃക്ഷപിയ്ക്കുക! മാത്രമല്ല മനഃപൂൎവ്വവും സ്വാൎത്ഥവുമായ ചില വിക്രിയകളാണ അതുണ്ടാക്കുവാൻ കാരണമെന്നും പറഞ്ഞു അതിന്റെ കൎത്താക്കന്മാരെ കുററപ്പെടുത്തുകയും ചെയ്യുക! ഒന്നുരണ്ടു വയസ്സു പ്രായമുള്ളപ്പോൾ ഒരു ഫോട്ടോ എടുത്തു; ഉടുപ്പിടാതേയായിരുന്നു അതു്. പ്രായം തികഞ്ഞതിനുശേഷം നഗ്നമായ ആ ഫോട്ടോ കണ്ടിട്ടു് ശുണ്ഠിയെടുക്കുകയും, അതെടുത്ത ഫോട്ടോഗ്രാഫറുടെ തല തല്ലിത്തകൎക്കാൻ വെമ്പുകയും ചെയ്യുന്നു! അന്നത്തെ പ്രായത്തിന്നു അതു് ശരിയായിരുന്നു. ഇന്നത്തെ ചരിത്രകാരന്മാരുടെ സ്വഭാവവും അതുതന്നെയാണു്. എന്താണു് ചരിത്രം? എങ്ങിനെയാണ ചരിത്രം? എന്നിട്ടു 'അഞ്ജനമെന്നതു ഞാനറിയും മഞ്ഞളുപോലെ വെളുത്തിരിയ്ക്കും' എന്ന മട്ടിൽ ഓരോന്നെഴുതിക്കൂട്ടി അതിന്നു ചരിത്രമെന്ന പേരും കൊടുക്കുക; അത്രതന്നെ.

ഈ പുസ്തകത്തിൽ പരിതസ്ഥിതിയെപ്പററി മേൽ പ്രസ്താവിച്ചതുപോലെത്തന്നെ ഒന്നിലധികം പ്രാവശ്യം വായനക്കാരുടെ ശ്രദ്ധയിൽ പെടുത്തേണ്ടിവരികയും പ്രസ്താവിയ്ക്കുകയും ചെയ്തിട്ടുണ്ടു്. അതിന്നു കാരണം—മുമ്പു പറഞ്ഞപോലെത്തന്നെ—ഏതു കാലത്തേപ്പെടുത്തിയ നടവടികളായാലും ഇന്നത്തെ പരിതഃസ്ഥിതിയ്ക്കു പൊരുത്തപ്പെടുന്നില്ലെന്നു കണ്ടു അതേപ്പെടുത്തിയ ആളുകളെ കുററപ്പെടുത്തുകയും അധിക്ഷേപിയ്ക്കുകയും ചെയ്യുന്ന സമ്പ്രദായമാകുന്നു.

ചരിത്രമെന്നാലെന്താണു്? ഓരോ രാജാക്കന്മാരുടെ വാഴ്ചക്കാലം, അവരുടെ പേരുകൾ, അവർ ശത്രുക്കളുമായി യുദ്ധത്തിലേപ്പെട്ട കാലം, അതിന്നുള്ള കാരണങ്ങൾ, സൈന്യനായകന്മാരുടെ പേരുകൾ, കൊല്ലപ്പെട്ട പട്ടാളക്കാരുടെ എണ്ണം, യുദ്ധത്തിന്റെ പരിണാമം, ഉടമ്പടി എന്നിങ്ങനെയുള്ളതെല്ലാം വിവരിയ്ക്കുന്നതാണു് പലരും ചരിത്രമായി കണക്കാക്കുന്നതു്. അതെല്ലാം ചരിത്രത്തിൽ പെട്ടതുതന്നെ. പക്ഷെ പ്രാധാന്യം കൊടുക്കേണ്ടതു് അവയ്ക്കല്ല. പ

രിത്രംകൊണ്ടു് മനസ്സിലാക്കുവാൻ കഴിയേണ്ടതു് സാമാന്യജനങ്ങളുടെ ജീവിതരീതിയാകുന്നു. കൃഷി വ്യവസായം മുതലായവയുടെ നിലവാരം, തൊഴിലാളികളുടെ കഴിവു്—കൈവിരുതു്—തൊഴിൽ വ്യവസ്ഥകൾ, തൊഴിലാളികൾ തമ്മിലുള്ള ബന്ധങ്ങൾ, അവരും മുതലാളികളും തമ്മിലുള്ള സഹകരണം, പൊതുജനങ്ങളുടെ ധനസ്ഥിതി—അഥവാ ദാരിദ്ര്യം—അവരുടെ ജീവിതത്തോതു്, ഗതാഗതസൌകര്യങ്ങൾ, വ്യാപാരസമ്പ്രദായങ്ങൾ, സാമാന്യജനങ്ങളുടെ സ്വഭാവം—പരിശ്രമശീലന്മാരൊ മടിയന്മാരൊ, സത്യസന്ധന്മാരൊ അവിശ്വസ്തന്മാരൊ, പരോപകാരികളൊ പരദ്രോഹികളൊ എന്നാദിയായവ—തൊഴിലിലും വ്യാപാരത്തിലും അവർ കാണിക്കുന്ന മര്യാദകൾ, മതം ആചാരം മുതലായവയോടു അവൎക്കുള്ള ബന്ധവിശ്വാസാദികൾ ഇങ്ങിനേയുള്ള സംഗതികളേയെല്ലാം ആവുന്നത്ര വിശദീകരിക്കുയാണു ചരിത്രകാരന്മാർ ചെയ്യേണ്ടതു്. ചുരുക്കിപ്പറഞ്ഞാൽ അന്നത്തെ ജനങ്ങൾ നയിച്ചിരുന്ന ജീവിതരീതിയും, ജനങ്ങളുടെ സ്വഭാവവും, പൊതുവെ പരിഷ്ക്കാരത്തിൻെറ നിലവാരവും മററും ആവുന്നത്ര വായനക്കാൎക്കു ഗ്രഹിക്കത്തക്ക വിധത്തിലാണു ചരിത്രം എഴുതേണ്ടതെന്നു താല്പൎയ്യം.

ചെറുപ്പം മുതൽ വീടും സ്ക്കൂളുമായിട്ടും, പഠിപ്പു കഴിഞ്ഞാൽ സ്ക്കൂളിൻെറ സ്ഥാനത്തു് ആഫീസു്—ജോലിസ്ഥലം—ആയിട്ടും, ബാക്കി വല്ലപ്പോഴും ലൈബ്രറിയിലും സമയം കഴിക്കുന്നവൎക്കുണ്ടോ കേരളചരിത്രത്തെപ്പററി വല്ല പരിജ്ഞാനവും ഉണ്ടാകുന്നു? കേരളത്തിൻെറ ശരിയായ ചരിത്രം ഇരിക്കുന്നതു—അഥവാ അറിയാൻ കഴിയുന്നതു—പട്ടണങ്ങളിൽ നിന്നും ലൈബ്രറിയിൽ നിന്നുമല്ല; നാട്ടിൻപുറങ്ങളിൽനിന്നാകുന്നു. ഈ പറഞ്ഞതിൻെറ താല്പൎയ്യമെന്തെന്നാൽ പുതിയ—പാശ്ചാത്യ—പരിഷ്ക്കാരത്തിൻെറ രശ്മി തട്ടാത്ത പ്രദേശങ്ങളിലന്വേഷിച്ചാലെ കുറച്ചെങ്കിലും ചില ചരിത്രസത്യങ്ങളറിയാൻ കഴിയൂ എന്നാണു്. അതിനാൽ നാട്ടിൻപുറ

ങ്ങളിൽതന്നെ പരിഷ്ക്കാരത്തിൻെറ പ്രചാരം ഏററവും കുറഞ്ഞുകിടക്കുന്ന മൂക്കിലും മൂലയിലുമാണു അന്വേഷിക്കേണ്ടതെന്നും ധരിക്കണം.

ഈ പകിട്ടേറിയ പാശ്ചാത്യ—പുതിയ—പരിഷ്ക്കാരംകൊണ്ടു കണ്ണു മഞ്ഞളിച്ചവക്കുണ്ടോ രണ്ടുമൂവ്വായിരം കൊല്ലങ്ങൾക്കു മുമ്പുണ്ടായിരുന്ന യഥാത്ഥകേരളചരിത്രത്തെ കാണാൻ കഴിയുന്നു? ആ പരിഷ്ക്കാരം കൊണ്ടു മത്തു പിടിച്ച അവരുടെ മസ്തിഷ്ക്കത്തിൽ കുത്തിത്തിരുകിയാൽ പോലും ആ ചരിത്രം കയറുമോ സംശയമാണു്. പാശ്ചാത്യപരിഷ്ക്കാരസൂയ്യൻെറ വെയിലത്താണു നമ്മൾ ജീവിക്കുന്നതു്. ആ വെയിലില്ലാത്തതായ ഒരു സ്ഥലം—മറെറാരു സംസ്കാരമുള്ളതും ഉണ്ടായിരുന്നതുമായ കാലം—അവക്കു കാണാൻ കഴിയാതായിട്ടുണ്ടു്! നമുക്കു പകലാണെങ്കിലും തത്സമയം രാത്രിയായ മറെറാരു ഭാഗമുണ്ടെന്നു മൂഢന്മാരെ മനസ്സിലാക്കുന്നതുപോലെ ഈ പാശ്ചാത്യപരിഷ്ക്കാരസൂയ്യനല്ലാതെ മററു ചില സംസ്കാരങ്ങളുമുണ്ടെന്നു ബോധ്യപ്പെടുത്താൻ വിഷമമായിട്ടുണ്ടു്! എത്രതന്നെ തെററായി ധരിച്ചാലും വാശിപിടിച്ചാലും ശരി, എപ്പോഴും ഭൂമിയുടെ പകുതി ഭാഗം രാത്രിയും പകുതി ഭാഗം പകലുമായിട്ടു ഇരിക്കും. അതുപോലെ എത്രതന്നെ പിഴച്ചുധരിച്ചാലും വാശിയുണ്ടായാലും വേണ്ടതില്ല മററു ചില സംസ്കാരങ്ങളുമുണ്ടായിരുന്നുവെന്നും, പാശ്ചാത്യർ പ്രയോഗിച്ചിരുന്നതും പഠിപ്പിച്ചിരുന്നതുമായ നയംപോലെയല്ല അവയുടെ സ്വഭാവമെന്നും, ഇതിനേക്കാൾ നല്ല ഭാഗങ്ങൾ അവയിൽ പലതിലും വളരെയുണ്ടെന്നുമുള്ള പരമാത്ഥം മറിച്ചാകയില്ല. ഈ വസ്തുത വായനക്കാർ മനസ്സിലാക്കേണ്ടതാകുന്നു.

ഒന്നാംലോകമഹായുദ്ധവും, അതിന്നുശേഷം ഗാന്ധിജിയുടെ നേതൃത്വത്തിൽ ഇന്ത്യയിലെ സ്വാതന്ത്ര്യപ്രക്ഷോഭവും മുതല്ക്കാണു ഭാരതത്തിൽ—കേരളത്തിലും—പുതിയ യുഗത്തിലേക്കുള്ള വലുതായ പരിവത്തനം ആരംഭിച്ചതു്. രണ്ടാംലോകമഹായുദ്ധത്തോടെ അതിൻെറ ഗതിവേഗം വളരെ വദ്ധിക്കുകയും, ഇന്നത്തെനിലയിൽ എ

ത്തുകയും, എട മുറിയാതെ പരിവൎത്തനം തുടൎന്നുകൊണ്ടിരിയ്ക്കുകയും ചെയ്യുന്നു. അതുകാരണം ആ പഴയ കാലത്തെ കേരള ചരിത്രങ്ങളറിയുവാൻ കുറച്ചുകൂടി വിഷമമായിരിയ്ക്കുകയാണ്. ഞാനൊരു നമ്പൂതിരിയാകയാലും, ഈ പരിവൎത്തനത്തിന്റെ ആരംഭത്തിന്നു മുമ്പുതന്നെ—കൊ. വ. 1066-ൽ ജനിച്ച്—പ്രായപൂൎത്തി വന്നവനാകയാലും അന്നുള്ള നടവടികളും സമ്പ്രദായങ്ങളും കുറച്ചൊക്കെ എന്റെ ഓൎമ്മയിലുണ്ട്. എനിയ്ക്കുള്ള മെച്ചം അതാകുന്നു. അന്നുതന്നെ ഇങ്ങിനെ ഒരു ചരിത്രം എഴുതാനാരംഭിയ്ക്കുകയോ എഴുതണമെന്നു തോന്നുകയോ ചെയ്തിരുന്നെങ്കിൽ ഇതിനേക്കാൾ എത്രയോ അധികം വിവരങ്ങൾ ശേഖരിയ്ക്കുവാനും രേഖപ്പെടുത്തുവാനും സാധിയ്ക്കുമായിരുന്നു. അന്നത്തെ നമ്പൂതിരിക്കാരണവന്മാൎക്ക് എന്നേക്കാൾ എത്രയോ അധികം ഇത്തരം ചരിത്രവിഷയങ്ങൾ അറിവുണ്ടായിരുന്നു. അവർ പല സന്ദൎഭങ്ങളിലായി പറഞ്ഞുകേട്ടിട്ടുള്ള അറിവാണെനിയ്ക്കുള്ളതു്. ഇത്രയെങ്കിലും എഴുതാൻ സാധിച്ചതു് അതുകൊണ്ടാകുന്നു. അവയിൽനിന്നു അതിശയോക്തികളേയും അസംബന്ധങ്ങളേയും അയുക്തികങ്ങളേയും വൈരുദ്ധ്യങ്ങളേയും തള്ളിക്കളഞ്ഞ് ചരിത്രസത്യം തിരഞ്ഞെടുക്കാൻ ആവുന്നത്ര ഞാൻ ശ്രമിച്ചിട്ടുണ്ട്. ഏതായാലും ഒരു ചരിത്രകാരൻ വിശ്വസിയ്ക്കുകയോ സ്വീകരിയ്ക്കുകയോ ചെയ്യാത്തവയേയൊന്നും ഞാനിവിടെ ചരിത്രമെന്ന നിലയിൽ പ്രസ്താവിച്ചിട്ടില്ല.

ഈ ചരിത്രത്തിൽ ഞാനുന്നയിച്ചിട്ടുള്ള സംഗതികളിൽ ചിലതല്ല പലതുംതന്നെ ഇതുവരെ ആരും പറഞ്ഞിട്ടില്ലാത്തവയാകുന്നു. അവ പലരുടേയും വിശ്വാസത്തിന്നും വിചാരത്തിന്നും എണങ്ങാത്തവയും വിരുദ്ധം കൂടിയുമാണെന്നു വരാം, ചിലൎക്കെല്ലാം അമ്പരപ്പുണ്ടാക്കാനും അപമാനം തോന്നിയ്ക്കാനും കാരണമായേയ്ക്കാം. പക്ഷെ എനിയ്ക്കങ്ങിനെ യാതൊരു ഉദ്ദേശവുമില്ല. അതുകൊണ്ടൊന്നും സത്യം മറിച്ചാകയുമില്ല. എന്റെ നിഗമനങ്ങളിൽ

തെററുണ്ടെന്നു വരാം. എന്റെ അറിവിൽ പെട്ടേടത്തോളം ശരിയാണെന്നു തോന്നിയവയെ അവയ്ക്കുള്ള തെളിവോടും യുക്തിയോടും കൂടി രേഖപ്പെടുത്തുക മാത്രമാണ് ഞാനിവിടെ ചെയ്തിരിക്കുന്നതു്. ചരിത്രസത്യം അറിയണമെന്നു മാത്രമല്ലാതെ ഇന്ന വിധത്തിലായിക്കൊള്ളണമെന്നു് എനിക്കു യാതൊരു നിർബ്ബന്ധവുമില്ല. അപ്രകാരം തന്നെ ചരിത്രം ഇന്ന വിധത്തിലാവരുതെന്നോ ഇന്ന വിധത്തിലാവണമെന്നോ ഉള്ള വിചാരം വായനക്കാരിലാർക്കുമുണ്ടാവരുതെന്നേയുള്ളു. ഇതിൽ തെററാണെന്നു തോന്നുന്ന സംഗതികളെ ആ നിലയിൽ തക്കതായ തെളിവോടും യുക്തിയോടും കൂടി വായനക്കാർ ചൂണ്ടിക്കാണിച്ചുതരുന്നതു് സന്തോഷപ്രദമാണു്; ആവശ്യവുമാണ്. അവയെപ്പററി ചർച്ച ചെയ്യുവാനും, തിരുത്തേണ്ടവയെ തിരുത്തുവാനും ഞാനൊരുക്കവുമാകുന്നു. അങ്ങിനെയല്ലാതെ ഒരു പെൻഷൻ ജഡ്ജി കൂടിയായ പുത്തേഴത്തു് രാമമേനോനെപ്പോലെ വെറുതെ പുലഭ്യം പറഞ്ഞിട്ടു കാര്യമില്ല. അദ്ദേഹം 1963 മാർച്ച് 23-ാംനു-യിലെ എക്സ്പ്രസ്സ് ദിനപ്പത്രത്തിൽ ഇങ്ങിനെ എഴുതി. “മറെറാരു രാജ്യത്തായിരുന്നുവെങ്കിൽ കഠിനശിക്ഷയ്ക്കു പാത്രമാകുമായിരുന്ന, കുപ്രസിദ്ധ തെറിപ്പുസ്തകങ്ങളുടെ കർത്താവായ സാക്ഷാൽ കാണിപ്പയ്യൂർ...”എന്റെ ഏതേതു പുസ്തകങ്ങളിൽ ഏതേതു പേജുകളിൽ ഏതേതു വരികളാണു അതു വലിയ തെറിയായിട്ടുള്ളതെന്നു ഞാനദ്ദേഹത്തോടു ചോദിച്ചു; കാണിച്ചുതരുവാനപേക്ഷിച്ചു, ആവശ്യപ്പെട്ടു, നിർബ്ബന്ധിച്ചു, അധിക്ഷേപിക്കുകയും ചെയ്തുനോക്കി. ഒരു വാചകം പോലും അദ്ദേഹം ചൂണ്ടിക്കാണിക്കുവാൻ കൂട്ടാക്കിയില്ല. ഏതു പുസ്തകത്തിലാണദ്ദേഹം തെറി കണ്ടതെന്നു ഇതുവരെ എനിക്കു മനസ്സിലായിട്ടുമില്ല. ധിക്കാരപൂർവ്വമായ ഇത്തരം അധിക്ഷേപങ്ങൾ ഡിസ്ത്രിക്ട് ജഡ്ജിയിൽ നിന്നല്ല, സാധാരണജനങ്ങളിൽനിന്നുപോലും പുറത്തുവരുമെന്നു തോന്നുന്നില്ല. ഇത്തരം ആസുരപ്രകൃതിയും അകാരണവൈരവും അധിക്ഷേപവാഞ്ഛയും പ്രക

ടിപ്പിക്കുന്നതു് അനൎത്ഥകരമാണു്; ആരും ചെയ്യരുതാത്തതുമാകുന്നു. ഞാനിങ്ങനെ പറയുമ്പോൾ വായനക്കാരിൽ പലൎക്കും വിശ്വാസം വന്നില്ലെന്നുവരാം. എന്നാൽ ആ സംഗതി പരമാൎത്ഥമല്ലെ എന്നു അദ്ദേഹത്തോടുതന്നെ ഒന്നു എഴുതിച്ചോദിക്കണമെന്നേ എനിക്കു പറയുവാനുള്ളു. അതിന്നുവേണ്ടി അദ്ദേഹത്തിന്റെ മേൽവിലാസം താഴെ ചേൎത്തിട്ടുണ്ടു്. അപ്പോൾ രാമമേനോൻ അതിനെ നിഷേധിച്ചെങ്കിലാവട്ടെ 'ഷഷ്ടിപൂൎത്ത്യുപഹാരം (ഇളങ്കുളത്തിന്നു്)' എന്ന പുസ്തകം ഒന്നു വായിക്കണമെന്നുമാകുന്നു.[1] ഇത്തരം അധിക്ഷേപങ്ങളല്ല വേണ്ടതു്. തെറ്റുകൾ തീൎന്നു വിഷയം ശുദ്ധമാവാൻ ഏതെങ്കിലും പ്രസ്താവനകളിൽ തെറ്റുകളുണ്ടെന്നു തോന്നിയെങ്കിൽ അവയെ സ്ഥാപിക്കുവാനുള്ള തെളിവോടും യുക്തിയോടും കൂടി വിശദമായി പ്രതിപാദിക്കുകയാകുന്നു. അതിന്നായി അഭ്യൎത്ഥിക്കുകയും ചെയ്യുന്നു.[2]

---

[1] ഇതു് പഞ്ചാംഗം പുസ്തകശാല, കുന്നംകുളം എന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ കിട്ടും. വില 1—75. വി. പി. ചാൎജ്ജ് പുറമെ.

[2] മേൽ എഴുതിയ പേര ഞാൻ രാമമേനോനയച്ചുകൊടുക്കുകയും ഇങ്ങിനെ എഴുതുകയും ചെയ്തു.

"പുത്തേഴത്തു് രാമമേനോനവൎകൾക്കു് (പെൻഷൻ ജഡ്ജി)

പ്രസിഡണ്ടു്,

സാഹിത്യ അക്കാദമി തൃശ്ശൂർ.

'ആൎയ്യന്മാരുടെ കുടിയേറ്റം—കേരളത്തിൽ' എന്ന പേരിൽ ഞാനൊരു പുസ്തകം എഴുതിയിട്ടുണ്ടു്. ഒന്നാംഭാഗത്തിന്റെ അച്ചടി കഴിയാറായിരിക്കുന്നു. അതിന്റെ അവതാരികയിലെ ഒരു പാരയാണു് ഇതൊന്നിച്ചയക്കുന്നതു്. അതൊന്നു വായിച്ചുനോക്കുവാനും, അതിൽ വല്ല തെറ്റോ തിരുത്തേണ്ടതൊ ഉണ്ടെന്നു തോന്നുന്ന പക്ഷം അതിന്നുള്ള ന്യായത്തോടും യുക്തിയോടും കൂടി എഴുതി അയക്കാനും അഭ്യൎത്ഥിക്കുന്നു. അതു് നിങ്ങളെ സ്പൎശിക്കുന്ന പ്രസ്താവനയായതുകൊണ്ടു് നിങ്ങളെ കാണിക്കാതെ പ്രസിദ്ധം ചെ

ഈ പുസ്തകത്തിലേയ്ക്കാവശ്യമായ വിവരങ്ങൾ ശേഖരിയ്ക്കാൻ വേണ്ടി തെക്കോട്ട് തിരുവനന്തപുരം വരേയും, വടക്കോട്ട് ഗോകർണ്ണം വരേയും ഞാൻ യാത്രചെയ്യുകയുണ്ടായി. തദവസരത്തിൽ പരിചയക്കാരും അല്ലാത്തവരുമായ പലരേയും നേരിട്ടു കാണുവാനും വിവരങ്ങൾ ചോദിച്ചറിയാനും സൌകര്യപ്പെട്ടിട്ടുണ്ട്. അറിവുള്ളേടത്തോളം വിവരങ്ങൾ പറഞ്ഞുതരുന്നതിന്നും, കഴിവുള്ള ഒത്താശകൾ ചെയ്യുന്നതിന്നും അവർ വൈമുഖ്യം കാണിച്ചിട്ടില്ല, ഇതിൽ കൊടുത്തിട്ടുള്ള പല വിലപിടിച്ച വിവരങ്ങളും അവരിൽ നിന്നു് ലഭിച്ചതാകുന്നു. അവരുടേയെല്ലാം പേരും മേൽവിലാസവും ഈ പുസ്തകത്തിൽ അനുബന്ധമായി ചേർത്തിട്ടുണ്ട്. അവരോടെല്ലാം എനിയ്ക്കുള്ള കൃതജ്ഞതയേയും ആദരവിനേയും ഈ അവസരത്തിൽ സന്തോഷപൂർവ്വം ഇവിടെ രേഖപ്പെടുത്തട്ടെ.

ഈ 'കുടിയേററം' ഒരു പുസ്തകമായി പ്രസിദ്ധം ചെയ്യാനേ ആദ്യം ഉദ്ദേശമുണ്ടായിരുന്നുള്ളു. പക്ഷെ എഴുതിത്തുടങ്ങിയപ്പോൾ ഒരു പുസ്തകംകൊണ്ടു സാധിയ്ക്കയില്ലെന്നു തോന്നുകയാൽ രണ്ടുഭാഗമാക്കാമെന്നു വെച്ചു. ഈ ഒന്നാംഭാഗം തയ്യാറായപ്പോഴേയ്ക്കു രണ്ടു ഭാഗംകൊണ്ടു സാധ്യമല്ലെന്നും, മൂന്നുഭാഗമാക്കണമെന്നും തീർച്ചപ്പെടുകയും ചെയ്തു. അങ്ങിനെ ഇനി രണ്ടുഭാഗങ്ങളും കൂടിയായാലേ ഇതു

---

യ്യുന്നതു് പോരായ്കയാണെന്നു തോന്നുകയാൽ അയയ്ക്കുന്നതാണ്. ഒരാഴ്ചയ്ക്കുള്ളിൽ മറുപടി കിട്ടേണ്ടതാണെന്നും അറിയിയ്ക്കട്ടെ.

കുന്നംകുളം,
5—3—65.

എന്നു്, സ്വന്തം

കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാടു് (ഒപ്പ്)"

ഇന്നു(18—3—65)വരെ അദ്ദേഹം ഇതിന്നു ഒരു മറുവടിപോലും അയച്ചിട്ടില്ലെന്നും അതിനാൽ ആ തെററ് അദ്ദേഹം സമ്മതിച്ചതാണെന്നും കൂടി സന്തോഷത്തോടെ വായനക്കാരെ അറിയിയ്ക്കുകയും, അതു പ്രസിദ്ധം ചെയ്യാൻ സദയം സമ്മതിച്ചതിൽ അദ്ദേഹത്തോടു് എനിയ്ക്കുള്ള നന്ദിയെ ഇവിടെ രേഖപ്പെടുത്തുകയും ചെയ്യുന്നു.

പൂൎത്തിയാകയുള്ളു. ഈ ഒന്നാംഭാഗത്തിൽ ഭാൎഗ്ഗവക്ഷേത്രമായ കേരളത്തിൻെറ ഉത്ഭവം മുതൽ ആൎയ്യന്മാർ ഇവിടെ വന്നു കുടിയേറിപ്പാൎത്തു തുടങ്ങിയതിൻേറയും, അവർ ഇവിടെ തൊഴിൽവിഭജനത്തിൽ സ്വീകരിച്ച അടിസ്ഥാനതത്വത്തിൻേറയും ചരിത്രമാണ് അടങ്ങിയിട്ടുള്ളത്. കുലധൎമ്മം ദേശാതിൎത്തികൾ ദേശവ്യവസ്ഥ എന്നു തുടങ്ങിയുള്ള ചരിത്രം രണ്ടാംഭാഗത്തിലും, സംഘം, തളി, തളിയാതിരി, പെരുമാൾഭരണം, തൊഴിലിൻെറ തകൎച്ച, ജാതികളുടെ ഉച്ചനീചങ്ങൾ ആദിയായി സൎപ്പക്കാവുകൾ ബുദ്ധമതവ്യാപ്തി ബ്രാഹ്മണമതം എന്നിങ്ങിനേയുള്ള വിഷയങ്ങൾ മൂന്നാംഭാഗത്തിലും വരുന്നതാകുന്നു.

ഇനി ഒരു പരമാൎത്ഥം കൂടി വായനക്കാരെ അറിയിക്കാനുണ്ട്. ഇങ്ങിനെയൊരു ചരിത്രമെഴുതാൻ എന്നെ പ്രേരിപ്പിക്കുക മാത്രമല്ല നിൎബ്ബന്ധിക്കുകയുംകൂടി ചെയ്തതു മനഃപൂൎവ്വം കള്ളച്ചരിത്രങ്ങൾ സൃഷ്ടിച്ചുകൊണ്ടിരുന്ന നമ്പൂതിരിദ്വേഷിയായ ഇളങ്കുളം കുഞ്ഞൻ പിള്ളയാകുന്നു. അദ്ദേഹം 18 പുസ്തകങ്ങളിലായി ഒട്ടാകെ 236 പ്രാവശ്യം നമ്പൂതിരിമാരെ കരുതിക്കൂട്ടി ശകാരിച്ചിട്ടുണ്ട്. അതിന്നു പുറമെ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ മാത്രം 14 ലക്കങ്ങളിലും നമ്പൂതിരിമാരെ അധിക്ഷേപിച്ചും അപമാനിച്ചും ലേഖനങ്ങൾ എഴുതിയിരിക്കുന്നു. ഇങ്ങിനെയുള്ള കള്ളച്ചരിത്രങ്ങളും അധിക്ഷേപങ്ങളും കണ്ടുകണ്ടു ക്ഷമയില്ലാതായതിനാൽ എൻെറ അറിവും കഴിവുമനുസരിച്ച ഒരു കേരളചരിത്രമെഴുതാതിരിക്കാൻ എനിക്കു വയ്യാതായി എന്നേ പറയേണ്ടു. അതിനാൽ ഈ പുസ്തകം വായനക്കാരിഷ്ടപ്പെട്ടാലുമില്ലെങ്കിലും കൊള്ളാം. ഇതെഴുതുന്നതിൽ വലുതായ ഒരു പങ്കു ഇളങ്കുളത്തിന്നുള്ളതാണെന്നു ഞാൻ വായനക്കാരെ സാദരം അറിയിച്ചുകൊണ്ട് ഇവിടെ അവസാനിപ്പിക്കുന്നു.

പഞ്ചാംഗം പ്രസ്സ്, കുന്നംകുളം.
18—3—1965.

ഗ്രന്ഥകൎത്താ.

൪ *

# തിരുത്തു്.

ഈ പുസ്തകത്തിലെ 2-ം 3-ം അദ്ധ്യായങ്ങളിൽ (38 മുതൽ 45 പേജു് കൂടി) ആര്യന്മാരുടെ ആഗമനകാലത്തെപ്പററി പിഴച്ചു ചേൎത്തിട്ടുണ്ടു്. അതു ഇങ്ങിനെ തിരുത്തേണ്ടതാകുന്നു. "B. C. 3000 മുതൽ 2500 വരെ" എന്നു കാണുന്നതു് "B. C. 4500 മുതൽ 4000 വരെ" എന്നും, "B. C. 1500 മുതൽ 1000 വരെ" എന്നു കാണുന്നതെല്ലാം "B. C. 3000 മുതൽ 2500 വരെ" എന്നും, "B. C. 1500" എന്നു കാണുന്നതെല്ലാം "B. C. 3000" എന്നും തിരുത്തി വായിക്കേണ്ടതാകുന്നു.

ഈ പുസ്തകം 1965 മാൎച്ചിൽ പ്രസിദ്ധം ചെയ്തുവെങ്കിലും ഈ തെററ് മനസ്സിലായതു് ഇന്നു് (1965 ജൂൺ 23-ാംനു-) മാത്രമാകുന്നു. ഇതിനിടയ്ക്കു കുറച്ചു പുസ്തകങ്ങൾ വിററുപോയെന്നും അതിനാൽ അവയിൽ ഈ തെററു തിരുത്താൻ സാധിയ്ക്കാതെ വന്നുപോയെന്നും വ്യസനസമേതം പ്രസ്താവിയ്ക്കുന്നു.

# അറിയിപ്പ്.

ഈ പുസ്തകത്തിൻെറ അവതാരികയിലെ 21-ാംപേജിൽ ഇളങ്കുളത്തെപ്പററി ആക്ഷേപരൂപത്തിൽ ഒരു പരാമൎശമുണ്ടു്. അങ്ങിനെ അധിക്ഷേപിയ്ക്കത്തക്കവണ്ണം അദ്ദേഹം നമ്പൂതിരിമാരെ എന്താണു ശകാരിച്ചിട്ടുള്ളതെന്നു് ഇതു വായിച്ചവരിൽ ചിലർ എഴുതിച്ചോദിച്ചിരിയ്ക്കുന്നു. ഈ ചോദ്യത്തിന്നുള്ള പരിപൂൎണ്ണമായ മറുപടി ഞാൻ പ്രസിദ്ധംചെയ്ത 32 പേജുള്ള "പിള്ളാമാഹാത്മ്യം" എന്ന പുസ്തകത്തിൽനിന്നു ലഭിയ്ക്കുന്നതാകുന്നു. അവൎക്കെല്ലാം അതിൻെറ ഓരോ കോപ്പി അയച്ചുകൊടുത്തിട്ടുണ്ടു്. മേലിൽ അങ്ങിനെ ജിജ്ഞാസയുണ്ടാവുന്നവരോടു് അതൊന്നു വായിയ്ക്കണമെന്നു മാത്രമാണെൻെറ അഭ്യൎത്ഥന. 10 ന. പ. സ്റ്റാമ്പുസഹിതം പഞ്ചാംഗം പുസ്തകശാലക്കാരോടാവശ്യപ്പെട്ടാൽ മതി; വില കൂടാതെ സൌജന്യമായി പുസ്തകം അയച്ചുതരുന്നതാകുന്നു.

ഗ്രന്ഥകൎത്താ.

# ആൎയ്യന്മാരുടെ കുടിയേററം

## (കേരളത്തിൽ)

### അദ്ധ്യായം 1

### ഭാൎഗ്ഗവക്ഷേത്രവും പരശുരാമനും.

കന്യാകുമാരി മുതൽ ഗോകൎണ്ണംവരേയുള്ള പ്രദേശം കേരളമാണെന്നു നമുക്കൊക്കെ അറിയാം. ഭാൎഗ്ഗവക്ഷേത്രമെന്നു നാം പറയുന്നതു് അതിനെയാകുന്നു. കന്യാകുമാരിക്കു തെക്കു സമുദ്രം തന്നെയാണല്ലൊ. എന്നാൽ കേരളത്തിന്റെ വടക്കു ഗോകൎണ്ണമാവാൻ കാരണമെന്താണു്? ഇത്തരം അതിൎത്തികൾക്കു സ്വാഭാവികമായ ചില കാരണങ്ങളുണ്ടാവുക സാധാരണ പതിവാണു്. കേരളവും തമിഴുനാടും തമ്മിൽ വേർ തിരിഞ്ഞു നില്ക്കുന്നതിന്നു പ്രധാനകാരണം സഹ്യനാണെന്നു പറയേണ്ടതില്ലല്ലൊ. ഭൂപ്രകൃതി പരിശോധിച്ചപ്പോൾ കന്യാകുമാരി മുതൽ ഗോകൎണ്ണം വരേയുള്ള (ഏകദേശം 700 നാഴികയോളം ദീൎഘം വരുന്ന) പ്രദേശമെന്നപോലെത്തന്നെ അവിടുന്നങ്ങോട്ടു ഏതാണ്ടു് 700 നാഴികയോളം ദൂരത്തു കിടക്കുന്ന തപതി എന്ന നദിവരേയും ഈ സഹ്യൻ തുടൎച്ചയായി എടമുറിയാതെ നീണ്ടു കിടക്കുന്നുണ്ടെന്നു കണ്ടു. അതിനിടക്കു പാലക്കാട്ടു ചുരം കഴിഞ്ഞാൽ പിന്നെ ആ പൎവ്വതനിരയ്ക്കുള്ള ഒരു മുറിവു കിഴക്കുനിന്നു അറബിക്കടലിലേക്കു തപതി ഒഴുകുന്ന സ്ഥലത്തുമാത്രമാകുന്നു. സഹ്യനും അറബിക്കടലിന്നുമിടക്കു ഏകദേശം മുപ്പതു് മുപ്പത്തഞ്ചു നാഴികയോളം കിഴക്കുപടിഞ്ഞാറു വിസ്താരത്തിൽ ഗോകൎണ്ണം വരെ

നീണ്ടു കിടക്കുന്ന കേരളരാജ്യം പോലെത്തന്നെ തുടച്ച്യയായി തപതി വരെ ഈ കടലോരപ്രദേശവും നീണ്ടുകിടക്കുന്നുണ്ടു്. ആൎയ്യാവൎത്ത ത്തേയും ദ്രാവിഡപ്രദേശമായ തെക്കെ ഇന്ത്യയേയും വേൎതിരിയ്ക്കു ന്നതു് വിന്ധ്യൻപൎവ്വതനിരയാണെന്നും അറിയണം. കേരളത്തിലെ ഭൂപ്രകൃതിയെ പരിശോധിച്ചാൽ കിഴക്കൻ ജില്ലകളിലേതിൽനിന്നു ഇവിടെ വലിയ വ്യത്യാസങ്ങൾ കാണാവുന്നതാണു്. ശക്തിയായ ഭൂ കമ്പം, അഗ്നിപൎവ്വതംപൊട്ടൽ മുതലായ പ്രകൃതിക്ഷോഭം കാരണം സമുദ്രത്തിൽ നിന്നു പൊന്തിവന്ന കരയാവണം കേരളമെന്നു ഒരു പ ക്ഷമുണ്ടു്. ഇതിന്നു ചില തെളിവുകൾ പറയുന്നുമുണ്ടു്. കിഴക്കൻ ജില്ലകളിലെ ഭൂമി മിയ്ക്കതും സമപ്രദേശമാണു്. അങ്ങിങ്ങായി ഓരോ കുന്നുകളേ ഉള്ളു. കേരളത്തിലാണെങ്കിൽ സമപ്രദേശമേ യി ല്ലെന്നു പറയാം. മിക്ക പ്രദേശങ്ങളും കുന്നുകളും മലകളും നിറഞ്ഞു കിടക്കുന്നു; കേരത്തിലെ തീവണ്ടിയിൽ യാത്ര ചെയ്യുമ്പോൾ ശ്രദ്ധി യ്ക്കുക. തുടച്ച്യയായി രണ്ടുമൂന്നു നാഴിക ദൂരം പോലും ലെവൽപ്രദേ ശമായി കാണുകയില്ല. അപ്പോഴേയ്ക്കു മണ്ണിട്ടുയൎത്തിയ വയലും കുന്നു വെട്ടിത്താഴ്ത്തിയ ഇടുക്കം—എടവഴിയും—വളവും കാണാം. സഹ്യ ന്നപ്പുറത്തെ നില മറിച്ചാണു്. അതു ഏതാണ്ടു് കടൽക്കരയിൽ നി ന്നു നോക്കുന്നതുപോലെയാണെന്നു പറയാം. ഉയൎന്നും താണുമുള്ള പ്ര ദേശങ്ങളൊ വളവൊ കൂടാതെ കണ്ണെത്താവുന്നേടത്തോളം ദൂര ത്തേയ്ക്കു റെയിൽ കിടക്കുന്നതു കാണാം. തീവണ്ടിയിൽ വളരെ ദൂരം യാത്രചെയ്താലും ഉയൎന്നും താണുമുള്ള പ്രദേശങ്ങളും വളവും അപൂൎവ്വ മായേ കാണു. കിഴക്കൻജില്ലകളിലെ ഉപരിതലത്തിൽ നിന്നു കുറേ താഴെക്കാണുന്ന തരത്തിലുള്ള മണ്ണുകളും പാറകളും മററുമാണു കേരള ത്തിലെ ഉപരിതലത്തിൽ കാണുന്നതത്രെ. കിഴക്കൻ പ്രദേശങ്ങ ളിലെ ഭൂമി ഒരു കൃൂബിക്കടി താഴ്ത്തിയിട്ടു് ആ മണ്ണു് വീണ്ടും അതി ലിട്ടാൽ ജാസ്തിയാകും, മുഴുവൻ കൊള്ളുകയില്ല. തച്ചശാസ്ത്രത്തിൽ ഇത്തരം ഭൂമിയ്ക്കു "ബഹുപാംസു" എന്നു പറയുന്നു. ദേവാലയനിൎമ്മാ

ണത്തിൽ ഇതു ഒരു നല്ല ഭൂമിയുടെ ലക്ഷണമായി പ്പറയുന്നുണ്ടു്. കേരളത്തിൽ ഇത്തരം ഭൂമികൾ വളരെ കുറച്ചേ ഉള്ളു. കുഴിച്ചെടുത്ത മണ്ണു അതിൽ തന്നെയിട്ടാൽ കുഴി തൂരുകയില്ല; തൂക്കുന്നമെങ്കിൽ മററു സ്ഥലത്തു നിന്നു മണ്ണു കൊണ്ടുവന്നേ പററൂ. ഭൂമിക്കു ഉറപ്പു കുറവാണെന്നതിന്റെ ലക്ഷണമാണിതു്. കിണറോ കല്ലുവെട്ടിയ മടയോ മണ്ണിട്ടു തൂർത്തുവെന്നു വിചാരിക്കുക. 10—15 കൊല്ലത്തിന്നു ശേഷമായാൽക്കൂടി അവിടെ കെട്ടിടം പണിചെയ്താൽ അമർച്ചയും ഭിത്തിക്കു വിള്ളലും വരാനെളുപ്പമാണു്. ആ മണ്ണിന്നു ഉറപ്പില്ലായ്കയാണതിന്റെ കാരണം. ഈ കാര്യം പലക്കും അനുഭവം തന്നെയുണ്ടാവാം.



കിഴക്കൻജില്ലകളിൽ കൊല്ലത്തിൽ 2–3 മഴയേ ഉണ്ടാകൂ; തുലാവർഷമാണതു്. ആ വെള്ളം അത്ര വേഗത്തിലൊന്നും വററിപ്പോകയില്ല. ഏരികെട്ടി നിർത്തിയാൽ ഏതാണ്ടു് ഒരു കൊല്ലം കാലം—അടുത്ത തുലാവർഷം വരെ—അതു വററിപ്പോകാതെ നിൽക്കും. കേരളത്തിലാണെങ്കിൽ എടവപ്പാതി മുതൽ രണ്ടു–മൂന്നു മാസം മഴക്കാലം തന്നേയാണല്ലൊ. പിന്നെ തുലാവർഷവുമുണ്ടാകും. എന്നിട്ടുകൂടി മീനം–മേടം കാലമാകുമ്പോഴേക്കു കുളം കിണർ മുതലായ ജലാശയങ്ങളിലെ വെള്ളമെല്ലാം വളരെ താണുപോകയും, പല സ്ഥലത്തും ജലക്ഷാമമുണ്ടാവുകയും ചെയ്യുന്നു. കേരളത്തിലെപ്പോലെ കിഴക്കൻജില്ലകളിൽ മഴ പെയ്താൽ അവിടങ്ങളിൽ പ്രളയമാകും. അവിടത്തെപ്പോലെ ഇവിടെ മഴ കുറഞ്ഞാൽ കേരളം മുഴുവൻ മരുഭൂമിയായിത്തീരുകയും ചെയ്യുമല്ലൊ. ഇതിന്നുള്ള കാരണവും ഇവിടത്തെ മണ്ണിന്നുള്ള ബലക്കുറവാകുന്നു. സഹ്യനാണു ഈ മഴയെ പരദേശത്തേക്കു കടത്തിവിടാതെ നമുക്കു തിരിച്ചുതരുന്നതെന്നും ഈ സന്ദർഭത്തിൽ പറയട്ടെ. സഹ്യൻ ഇല്ലായിരുന്നുവെങ്കിൽ ഈ മഴയെല്ലാം കിഴക്കോട്ടു മദിരാശി വരെ—350 നാഴികയോളം നീള

ത്തിൽ—ത്തുളിച്ചുപോകയേ ചെയ്യുമായിരുന്നുള്ളുവെന്നും അറിയേണ്ട താണ്.

സാക്ഷാൽ ഹിമവാൻ നില്ക്കുന്ന സ്ഥലം തന്നെ പണ്ട്—അനേകലക്ഷം—അഥവാ കോടി—സംവത്സരങ്ങൾക്കു മുമ്പു സമുദ്രമായിരുന്നുവെന്നും, മുൻപറഞ്ഞതരത്തിലുള്ള പ്രകൃതിപ്രക്ഷോഭം കാരണം ഉയൎന്നുവന്നതാണെന്നും ശാസ്ത്രജ്ഞന്മാർ തീരുമാനിച്ചിട്ടുണ്ടല്ലൊ. ആ ഹിമവാനിൽ കാണുന്നതായ ഫോസിലുകളും (Fossils)[1] മററും അതിനു തെളിവാകുന്നു. "ലിബ്യ മരുഭൂമിയിൽനിന്നു തോടുള്ള മത്സ്യ (Shellfish) ങ്ങളുടെ ഫോസിലവശിഷ്ടങ്ങൾ കണ്ടെത്തിയതോടെ മദ്ധ്യധരണ്യാഴി ആയിരത്താണ്ടുകൾക്കു മുമ്പ്, കരയിൽ ഉള്ളോട്ടു തള്ളിക്കയറിയിരുന്നുവെന്നു മനസ്സിലാക്കാൻ കഴിഞ്ഞു. റോക്കിമലകളിൽ കാണുന്ന കടൽകക്കകളും, കാൽസസ് സമതലങ്ങളിലെ സമുദ്രനിക്ഷേപങ്ങളും, ആസ്ത്രേലിയയിലേയും ബ്രസീലിലേയും ഹിമവാഹിനികളിലുള്ള ശിലാനിക്ഷേപങ്ങളും എന്താണ് വ്യക്തമാക്കുന്നത്? ഹിമവാഹിനികളും, അഗ്നിപൎവ്വതങ്ങളിൽ നിന്നുള്ള ലാവാപ്രവാഹവും, മഴയും മഞ്ഞും മൂലമുണ്ടായിട്ടുള്ള മണ്ണരിപ്പും എല്ലാം ചേൎന്നു ഭൂമുഖത്തെ ഒരു പരിണാമത്തിന്നു വിധേയമാക്കിയിട്ടുണ്ടെന്നു ഇവ തെളിയിക്കുന്നു"[2] അതുപോലെത്തന്നെ ഭൂകമ്പം മുതലായ പ്രകൃതിക്ഷോഭം കാരണം പിന്നീടു ഉടലെടുത്തതാണ് കേരളം. കേരളത്തിൻെറ കിഴക്കേ അതിൎത്തിയായ സഹ്യന്നു 'കടലടിക്കോടൻ മല' എന്നൊരു ഭാഷയുണ്ടായിരുന്നു. പണ്ടുകാലത്ത് കടലിൻെറ തിരകൾ അതിന്മേലാണു അടിച്ചിരുന്നതെന്നും, കടലടിച്ചാലും കോട്ടം

---

1 ഇന്നുള്ള ജന്തുക്കളിൽ നിന്നന്യമായ ഇന്നു പൂൎണ്ണമായും അപ്രത്യക്ഷമായ ജന്തുക്കളുടെ, പാറകളിൽ പതിഞ്ഞിരുന്ന അവശിഷ്ടങ്ങളെ ഫോസിൽ (Fossil) എന്നു പറയുന്നു.

2 നാം ജീവിക്കുന്ന ഈ ലോകം (Vol 1) എം. ആർ. ചന്ദ്രശേഖരൻ. പേജ് 5-6.

തട്ടാത്ത മലയായിരുന്നതിനാലാണ അതിന്നു ആ പേരുണ്ടായതെന്നും എന്റെ ചെറുപ്പത്തിൽ ഒരു ചൊല്ലുണ്ടായിരുന്നു. ഇവിടെ പ്രകൃതം മലയുടെ ബലമല്ല; അതിൽനിന്നും ഗ്രഹിക്കേണ്ടതു് അതുവരെ — കേരളം മുഴുവനെന്നൎത്ഥം — സമുദ്രമായിരുന്നുവെന്നും തിരയടിച്ചിരുന്നതു അതിന്മേലായിരുന്നുവെന്നു മാകുന്നു. കടലിലെ തിരകൾ സഹ്യനിൽ അടിച്ചിരുന്നുവെന്ന വിശ്വാസം തന്റെ കാലത്തെ ജനങ്ങൾക്കുണ്ടായിരുന്നുവെന്നു ബൎത്തലോമിയോ (Bartolomeo)വും രേഖപ്പെടുത്തിയിട്ടുണ്ടു്. കാളിദാസന്റെ കാലത്തും ഇങ്ങനെയൊരു വിശ്വാസമുണ്ടായിരുന്നുവെന്നു രഘുവംശം നോക്കിയാലറിയാം. അതിൽ രഘുവിന്റെ ദിഗ്വിജയത്തെ വൎണ്ണിക്കുന്ന കൂട്ടത്തിൽ കേരളത്തെപ്പററി അദ്ദേഹം ഇങ്ങിനെ പറഞ്ഞിരിക്കുന്നു. "പടിഞ്ഞാറെ കടൽത്തീരത്തുള്ള കേരളത്തെ ജയിക്കുവാൻവേണ്ടി രഘുവിന്റെ വലിയ സൈന്യം സഹ്യന്റെ അപ്പുറത്തേക്കു കടന്നു. പണ്ടു പരശുരാമൻ മഴുവെറിഞ്ഞു സമുദ്രത്തെ അകററിയ പ്രദേശമാണെങ്കിലും അതു് കണ്ടപ്പോൾ വീണ്ടും സമുദ്രം സഹ്യനിൽ വന്നു തിരയടിക്കുന്ന പ്രതീതിയുണ്ടാക്കി."[1]

കാൻറർ വിഷർ (Canter Visscher) തന്റെ എഴുത്തിൽ "ഈ ഭൂമിയെ (കേരളക്കരയെ) സൂക്ഷ്മമായി പരിശോധിച്ചാൽ സമുദ്രത്തിന്നടിയിൽ കിടന്നിരുന്ന ഒന്നായിരുന്നു ഇതെന്നു ആരും സമ്മതിക്കു"മെന്നാണു് എഴുതിയിരിക്കുന്നതു്.[2] മി: റോഡു് (Mr: Rhode) തിരുവിതാംകൂർ എഡ്മിനിസ്ത്രേഷൻ റിപ്പോൎട്ടിൽ ഇങ്ങനെ രേഖപ്പെടുത്തിയിട്ടുണ്ടു്. "ഒരുകാലത്തു് കോഴിക്കോടുമുതൽ കൊല്ലത്തിന്നു തെക്കുവരെയുള്ള ഭാഗങ്ങൾ സമുദ്രനിരപ്പിൽനിന്നും

---

1 "തസ്യാനീകൈൎവ്വിസൎപ്പത്ഭിരപരാന്തജയോദ്യതൈഃ
രാമാസ്ത്രോത്സാരിതോപ്യാസീൽ സഹ്യലഗ്ന ഇവാൎണ്ണവഃ"
രഘുവംശം നാലാംസൎഗ്ഗം ശ്ലോകം 53.

2 Canter Visscher's letter 1

വളരെ ഉയരമുള്ള പ്രദേശമായിരുന്നു. പക്ഷെ അതു് എന്തിനോയോ സമുദ്രത്തിലാണ്ടുപോയി. പിന്നീടു് കുറെക്കാലങ്ങൾക്കുശേഷം അഗ്നിപർവ്വതം പൊട്ടുക, ഭൂകമ്പമുണ്ടാവുക മുതലായ കാരണങ്ങളെക്കൊണ്ടു് വീണ്ടും കരയായിത്തീരുകയാണുണ്ടായതു്. ഞാനിത്രയും ഉറപ്പിച്ചു പറയുവാൻ കാരണമുണ്ടു്. വക്കലെത്തുരവുണ്ടാക്കുന്ന സമയത്തു് അതിന്നുള്ളിൽനിന്നു് മരങ്ങളുടെ അവശിഷ്ടങ്ങൾ, മത്സ്യാവശിഷ്ടങ്ങൾ മുതലായവ കണ്ടുകിട്ടുകയുണ്ടായി. ഈ മത്സ്യാവശിഷ്ടങ്ങൾ ഒരുതരം തോടുള്ള മത്സ്യത്തിന്റേതാണെന്നും (Shell fish) അവ സമുദ്രത്തിൽ മാത്രം ജീവിക്കുന്ന ഒന്നാണെന്നും തെളിഞ്ഞിട്ടുമുണ്ടു്."[1] ഇന്നു കേരളത്തിലെ സമുദ്രവക്കത്തും, സമതലപ്രദേശത്തും മററും സമുദ്രത്തിന്നടിയിലുള്ള മണലും, ചുണ്ണാമ്പുകലന്ന കല്ലുകളും കളിമണ്ണും (Calcareous matter Combined with earth and clay) കാണപ്പെടുന്നതുകൊണ്ടു് ഒരുകാലത്തു് കേരളം സമുദ്രത്തിന്നടിയിലായിരുന്നുവെന്നും പിന്നീടുണ്ടായ ഭൂഗർഭശക്തികളുടെ പ്രവർത്തനം കാരണം കടലിൽനിന്നു പൊങ്ങിവന്നു കരവെച്ചുണ്ടായതാണെന്നും അനുമിക്കാമെന്നു കെ. പി. പത്മനാഭമേനോനവർകൾ അഭിപ്രായപ്പെടുന്നു.[2] ശൂരനാട്ടു കുഞ്ഞൻപിള്ള കേരളത്തെപ്പററി പ്രതിപാദിച്ചിരിക്കുന്നതിങ്ങനെയാണു്. "മഴുവെറിഞ്ഞു് സമുദ്രത്തിൽനിന്നു വീണ്ടെടുത്തതാണു് കേരളമെന്നും അവിടെയാണു് ഭാർഗ്ഗവൻ ബ്രാഹ്മണരെക്കൊണ്ടുവന്നു താമസിപ്പിച്ചതെന്നുമുള്ളതിന്നു, കേരളം ഒരുകാലത്തു് സമുദ്രത്തിൽ മുങ്ങിക്കിടന്നിരുന്നുവെന്നും, പിന്നീടു് ഭൂകമ്പംകൊണ്ടോ മററോ ഉയർന്നുവന്നുവെന്നും, അങ്ങിനെയുള്ള ഈ നാട്ടിൽ പരശുരാമൻ ബ്രാഹ്മണരെക്കൊണ്ടുവന്നു താമസിപ്പിച്ചു എന്നും മാത്രമേ അർത്ഥമുള്ളു.[3]

---

1 Report on the Administration of Travancore 1881—82.

2 History of Kerala Vol 1 page 22—23.

3 പ്രാചീനകേരളം പേജ് 2, 3. ശൂരനാട്ടു് കുഞ്ഞൻപിള്ള.

കേരളത്തിലെ കടൽക്കരയിൽനിന്നു 5—6 നാഴികവരെ കിഴക്കോട്ടു സമനിരപ്പായും, തെങ്ങുകൾ മാത്രം പ്രധാനകൃഷിയായും, മണൽ മാത്രമുള്ളതായും കുറെ പ്രദേശങ്ങളുണ്ടല്ലൊ. അവിടങ്ങളിൽ മററുപ്രദേശങ്ങളിലെന്നപോലെ കുന്നുകളൊ ചുകന്ന സാധാരണമണ്ണൊ ഇല്ല; കരുപ്പടന്ന മുതൽ തെക്കോട്ടു പല സ്ഥലത്തും വലിയ കായലുകളുമുണ്ടു്. ആ കായലിന്നിപ്പുറവും കുറെ ഉള്ളോട്ടു അത്തരം മണൽ പ്രദേശമാകുന്നു. ഇതെല്ലാം കാലാന്തരത്തിൽ വീണ്ടും സമുദ്രം ക്രമത്താലെ പിൻവാങ്ങി കരവെച്ചുണ്ടായതാണെന്നതിലേശ്ശും സംശയമില്ല. ചില ദിക്കുകളിൽ ഇത്തരം പ്രദേശങ്ങൾ ഉള്ളോട്ടു കുറച്ചു ഉള്ളവെന്നു വരാം; തീരെയില്ലാതെ കടൽക്കരതന്നെ മൺകുന്നുപ്രദേശമായും ഇല്ലെന്നില്ല. ഗോകണ്ണം, വക്കല മുതലായ പ്രദേശങ്ങൾ ഇത്തരത്തിൽ പെട്ടതാകുന്നു. എന്നാൽ അധികഭാഗവും അങ്ങിനെയല്ല. കടൽക്കരയിൽ കുറച്ചെങ്കിലും ഉള്ളോട്ടു് ഇത്തരം മണൽപ്രദേശമായിട്ടാണു ഗോകണ്ണം മുതൽ കന്യാകുമാരിവരെയെന്നു പറയാം.

വേനമംഗലത്തുനിന്നു തെക്കുപടിഞ്ഞാറായി കടല്ക്കരയിൽ വൈപ്പിൻ എന്നൊരു പ്രദേശമുണ്ടു്. എൻെറ ചെറുപ്പത്തിൽ ഈ പ്രദേശത്തു് അതിന്നു 'വൈപ്പു' എന്നു മാത്രമേ പറഞ്ഞിരുന്നുള്ളുവെന്നും തോന്നുന്നു. മുമ്പു അവിടം കടലായിരുന്നുവെന്നും, പിന്നെ കടൽ നീങ്ങി കരവെച്ചുണ്ടായ പ്രദേശമാണതെന്നും, അതിന്നു ആ പേരുണ്ടാവാൻ കാരണമതാണെന്നും കേട്ടിട്ടുണ്ടു്. വൈക്കത്തുനിന്നു തെക്കുപടിഞ്ഞാറായി—കായലിന്നപ്പുറത്തു്—കടല്ക്കരയിൽ 'വെച്ചൂരു്' എന്ന പേരിൽ അറിയപ്പെടുന്ന ഒരു പ്രദേശമുണ്ടു്. അതും മുൻപറഞ്ഞ പ്രകാരം കടൽ നീങ്ങി കരവെച്ചുണ്ടായ ഊരു്—പ്രദേശം—ആണെന്നും, അതിനാൽ അന്വത്ഥമായ പേരാണതെന്നും പറയാറുണ്ടു്. ആ പ്രദേശങ്ങളിൽ ചെന്നു നോക്കിയാൽ ആക്കും അതെല്ലാം ശരിയായിരിക്കുമെന്നു തോന്നാതിരിക്കയില്ല. എത്ര

കാലംകൊണ്ടാണതുണ്ടായതെന്നും, ഉണ്ടായിട്ടെത്ര കാലമായെന്നും മാത്രമേ അറിയാനുള്ളൂ. നൂറുകണക്കിലല്ല ആയിരക്കണക്കിലൊ പതിനായിരക്കണക്കിൽ തന്നേയോ അതിന്നു പഴക്കമുണ്ടാവാം. ഇവിടെ എന്നുണ്ടായി എന്നല്ല വിഷയം; ആ കരപ്രദേശം എങ്ങിനെയുണ്ടായി എന്നു മാത്രമാകുന്നു. ആ കാൎയ്യത്തിൽ സംശയവുമില്ല.

രാമേശ്വരത്തുള്ള മഹേന്ദ്രപൎവ്വതത്തിൽ നിന്നാണ ഹനൂമാൻ ലങ്കയിലേയ്ക്കു ചാടിയതെന്നു വാല്മീകി രാമായണത്തിൽ പറഞ്ഞിരിക്കുന്നു. ആ പൎവ്വതം സമുദ്രക്കരയിലാണെന്നും പറയുന്നുണ്ട്. ഇന്നാണെങ്കിൽ സമുദ്രം അവിടെനിന്നു നാലഞ്ചു നാഴിക തെക്കോട്ടു നീങ്ങിയിരിക്കുന്നു. അവിടമെല്ലാം മണൽ നിറഞ്ഞ കരയാവുകയും ചെയ്തിട്ടുണ്ട്. അതിനാൽ രാമായണം എഴുതിയ കാലത്ത് ആ പൎവ്വതത്തിന്റെ തെക്കുവശം മുതൽ സമുദ്രമായിരുന്നുവെന്നും പിന്നീട് ക്രമത്താലെ സമുദ്രം തെക്കോട്ടു നീങ്ങിയിട്ടാണ കരയുണ്ടായതെന്നും വിശ്വസിയ്ക്കാതെ കഴിയുമോ? മാത്രമല്ല ആ രാമേശ്വരം മുനമ്പ് (പിണ്ഡം മുതലായ പിതൃകൎമ്മം ചെയ്യുന്ന സ്ഥലം) കടൽ തെക്കോട്ടു നീങ്ങി വീണ്ടും കരവെച്ചുകൊണ്ടിരിക്കുകയാണെന്നും അറിവായിട്ടുണ്ടത്രെ. അങ്ങിനെയെല്ലാം വരുവാൻ വിരോധമില്ല. ഇതെല്ലാം കൂടി നോക്കുമ്പോൾ തെക്കേ ഇന്ത്യയിലെ ഭൂമി ഇന്നത്തെ മാതിരിയായതിന്നു ശേഷം കുറെക്കാലം കഴിഞ്ഞാണ കേരളഭൂമിയുണ്ടായതെന്നു വിശ്വസിച്ചാൽ തെററില്ല.

അപ്പോൾ കിഴക്കുപടിഞ്ഞാറ് സമതലം 30—35 നാഴികയോളം വിസ്താരത്തിലും, കന്യാകുമാരി മുതൽ തപതി നദി–അഥവാ സൂറത്തു–വരെതെക്കുവടക്കു കുറച്ചു പടിഞ്ഞാട്ടു ചരിഞ്ഞുകൊണ്ട് ഉദ്ദേശം 1200 നാഴിക നീളത്തിലുമാണ് അറബിക്കടൽ തീരം കിടക്കുന്നതു്. അതിൽ ഗോകൎണ്ണംവരെയുള്ള പ്രദേശത്തെ മാത്രം 'ഭാൎഗ്ഗവക്ഷേത്രം' എന്നു പറയുന്നതു് എങ്ങിനെയാണ്? പരശുരാ

മൻ സമുദ്രത്തിൽനിന്നു വീണ്ടെടുത്തു് സൃഷ്ടിച്ചതാണു് ഈ കേരളമെന്ന കഥ വിശ്വസിക്കയാണെങ്കിൽ അതു് ഗോകർണ്ണം മുതല്ക്കാരംഭിച്ചാൽ മതിയാകയില്ല, തപ്തി മുതല്ക്കുതന്നെ തുടങ്ങേണ്ടിവരും. എന്തെന്നാൽ കിഴക്കു സഹ്യന്റെ കിടപ്പു്, കുന്നും മലയും നിറഞ്ഞ ഭൂപ്രകൃതി, നദികളുടെ ബാഹുല്യം, മണ്ണിന്റെ പ്രകൃതി, കാലാവസ്ഥയുടെ സ്വഭാവം മുതലായതെല്ലാം ഒരേ വിധത്തിൽ കിടക്കുന്നതു കൊണ്ടു് കന്യാകുമാരി മുതൽ തപ്തിവരെയുള്ള വിസ്താരം കുറഞ്ഞ ഈ കടൽക്കര മുഴുവൻ ഒരേ കാലത്തു് ഒരേ കാരണത്താലുണ്ടായതാണെന്നേ വിശ്വസിക്കുവാൻ കഴിയൂ.

ഇതിനെപ്പററി തക്കതായ ഒരന്വേഷണം നടത്തിയതിന്റെ ഫലമായി ശരിയായ ഉത്തരം കിട്ടുകയും ചെയ്തു. ഭാർഗ്ഗവക്ഷേത്രം—അഥവാ പരശുരാമക്ഷേത്രം—എന്ന ഈ പേർ ഗോകർണ്ണപര്യന്തമുള്ള കേരളത്തിന്നു മാത്രമല്ല സൂറത്തുവരേയുള്ള കടലോരപ്രദേശത്തിന്നു മുഴുവൻതന്നെയുണ്ടു്. കേരളോല്പത്തിയിൽതന്നെ കന്യാകുമാരിമുതൽ തപ്തിവരെയുള്ള പ്രദേശത്തെയാണു ഭാർഗ്ഗവക്ഷേത്രമെന്നു പറയുന്നതു്. തുളുനാട്ടിൽ പ്രചാരമുള്ള 'ഗ്രാമപദ്ധതി'യിലും പരശുരാമക്ഷേത്രം സൂറത്തുമുതൽ കന്യാകുമാരിവരെ നീണ്ടുകിടക്കുന്നതായിപ്പറഞ്ഞിരിക്കുന്നു. നമ്മുടെ കേരളോല്പത്തി മുതലായവയിലെ കഥകളെപ്പോലെ—അല്പസ്വല്പം പ്രകാരഭേദങ്ങളുണ്ടെങ്കിലും—ഭൂമിയുടെ ഉല്പത്തിയേയും പരശുരാമനെയും അവിടങ്ങളിലെ ബ്രാഹ്മണരേയും കൂട്ടിക്കെട്ടിക്കൊണ്ടുള്ള പല കഥകളും സൂറത്തു മുതൽ കന്യാകുമാരിവരെയുള്ള പ്രദേശങ്ങളിൽ പ്രചാരത്തിലുണ്ടു്.

ഗോകർണ്ണത്തിന്നു തൊട്ടു വടക്കായി ഗംഗാവളി (Gangawali) നദി സഹ്യനിൽനിന്നുത്ഭവിച്ചു് പടിഞ്ഞാറോട്ടൊഴുകുന്നു. ഇതിന്നു തെക്കുള്ള ഭാഗത്തെ കേരളം എന്നും വടക്കുള്ള പ്രദേശത്തെ കൊങ്കണം എന്നുമത്രെ വ്യവഹരിച്ചിരുന്നതു്. കൊങ്കണത്തിന്റേയും കേരളത്തിന്റേയും അതിരു ഈ ഗംഗാവളി നദിയാണെന്നു

1800_ൽ ബുക്കാനൻ രേഖപ്പെടുത്തിയിരിക്കുന്നതും ഇതിനു തെളിവാണ്.[1] 'സ്കാന്ദപുരാണ'ത്തിലെ 'സഹ്യാദ്രിഖണ്ഡം ഉത്തരരഹസ്യം' ഉത്തരാർദ്ധത്തിൽ നാസികാത്ര്യംബകം മുതൽ കന്യാകുമാരി വരെ പരശുരാമൻ പുതുതായി സൃഷ്ടിച്ച ഭൂമിയാണെന്നു പറഞ്ഞിരിക്കുന്നു. അതിനെ ഖരാടം, വരാടം, മരാടം, കൊങ്കണം, ഹവ്യഗം, തൌളവം, കേരളം എന്നിങ്ങിനെ ഏഴായി വിഭജിച്ചിട്ടുണ്ടെന്നും അതിൽ കാണുന്നുണ്ട്.[2] ഇതിൽ ഹവ്യദേശത്തിൻെറ അതിർത്തി വടക്കു ഗംഗാവളിനദി മുതൽ തെക്കു കുന്താപുരത്തിനടുത്തുള്ള ഗംഗൊള്ളിനദിവരെയാണെന്നു ഹവ്യദേശചരിത്രത്തിൽ പറയുന്നുണ്ട്.[3]

ചുരുക്കിപ്പറഞ്ഞാൽ കന്യാകുമാരി മുതൽ തപതിവരെയുള്ള ഈ കടലോരപ്രദേശങ്ങൾ മുഴുവനും (കിഴക്കു സഹ്യനിരവരെ) കൂടിയതിന്നാണ് ഭാർഗ്ഗവക്ഷേത്രമെന്നു പേരുള്ളതു്. അതിനെ രണ്ടായി ഭാഗിച്ചു തെക്കേഭാഗത്തിന്നു കേരളമെന്നും വടക്കേതിന്നു കൊങ്കണമെന്നു പറഞ്ഞുവരുന്നു.[4] ഇതിൻെറ അതിർത്തി ഗോകർണ്ണത്തിന്നു വടക്കുള്ള ഗംഗാവളിയാണെന്നും അറിയുക.

---

[1] A Journey from Madras through Mysore, Canara and Malabar Vol 2 (second edition) by Buchanan page 349.

[2] ഖരാടം ച വരാടം ച മരാടം കോങ്കണം തഥാ
ഹവ്യഗം തൌളവം ചാഥ കേരളം ചേതി സപ്തകം"—ഉത്തരസഹ്യാദ്രിഖണ്ഡം അദ്ധ്യായം 1 ശ്ലോകം 42 പേജ് 5, നടെഹള്ളി വെങ്കടേശശർമ്മയാൽ കർണ്ണാകടത്തിലേയ്ക്കു തർജ്ജമ ചെയ്യപ്പെട്ടതിൽനിന്നും പകർത്തിയതു്.

[3] ഹവ്യകസമാജ മത്തു ഇതിഹാസ by ഗ. സു. പാടീല. ബറിഗെ. page 19.

[4] "മുൻനാളിലാ കൊങ്കണ കേരളങ്ങ—
ളൊന്നായ രാമക്ഷിതിയായിരുന്നു." കുഞ്ഞുകുട്ടൻ തമ്പാൻെറ കേരളം ഒന്നാംസർഗ്ഗം ശ്ലോകം 66. രാമക്ഷിതി = പരശുരാമക്ഷേത്രം.

## പരശുരാമകഥ—അതിൻെറ വ്യാപ്തി:

പുരാണകഥകൾ ചരിത്രങ്ങളായി സ്വീകരിയ്ക്കുവാൻ പററില്ല; എന്നിരുന്നാലും അതെഴുതിയ കാലത്ത് ജനങ്ങൾക്കുണ്ടായിരുന്ന ആചാരവിശ്വാസാദികൾ അവയിൽ ഒട്ടൊക്കെ പ്രതിഫലിയ്ക്കാതിരിയ്ക്കുയുമില്ല. രഘുവംശം 6-ാംസർഗ്ഗത്തിൽ ഇന്ദുമതീസ്വയംവരം വർണ്ണിയ്ക്കുന്നുണ്ടല്ലോ. അക്കാലത്ത് അങ്ങിനെ നടപ്പുണ്ടായിരുന്നില്ലെങ്കിൽ മുൻകാലങ്ങളിൽ ഉണ്ടായിരുന്നുവെന്നെങ്കിലും വിശ്വസിയ്ക്കാതെ കഴിയുമോ? ദിലീപനു പുത്രനുണ്ടാവായ്കയാൽ വസിഷ്ഠാശ്രമത്തിൽ പോയി ഗുരുവായ വസിഷ്ഠമഹർഷിയോട് പരിഹാരമന്വേഷിച്ചുവെന്നു രഘുവംശം ഒന്നാംസർഗ്ഗത്തിലുണ്ടല്ലോ. അക്കാലത്ത് ഉത്തമന്മാരായ ഋഷിമാർ (പുരോഹിതന്മാർ) അങ്ങിനെ തപസ്സു ചെയ്യുകയായിരുന്നു പതിവെന്നു വിചാരിയ്ക്കേണ്ടേ?

അതുപോലെയാണ് ഈ പരശുരാമകഥയും. പരശുരാമനെപ്പററിയുള്ള കഥകൾ നമ്മുടെ കേരളത്തിലോ കാസറഗോഡിനു വടക്കു ഗോകർണ്ണം വരേയുള്ള കേരളത്തിലോ മാത്രമല്ല ഉള്ളത്; ഗോകർണ്ണം മുതൽ സൂറത്തുവരെയുള്ള കടൽക്കരയിലും നടപ്പുണ്ട്. ആ കഥകൾക്കുതമ്മിൽ ഐകരൂപ്യമില്ലെങ്കിലും എല്ലാംതന്നെ പരശുരാമനേയും അദ്ദേഹത്തിൻെറ വീരപരാക്രമങ്ങളേയും പുകഴ്ത്തിക്കൊണ്ടുള്ളവയാകുന്നു. മാത്രമല്ല ക്ഷത്രിയരാദി പ്രബലന്മാരായ ദുഷ്ടന്മാരെ യുദ്ധത്തിൽ തോല്പിച്ചതായും ഭൂമി ബ്രാഹ്മണർക്കു ദാനം ചെയ്തതായും മററുമുള്ള കഥകൾ എല്ലാററിലുമുണ്ടുതാനും. അങ്ങിനെ ഒരൈകരൂപ്യമുണ്ടെന്നു സമ്മതിയ്ക്കാതേയും തരമില്ല.

മലയാളത്തിൽ ബ്രഹ്മാണ്ഡപുരാണം, കേരളമാഹാത്മ്യം, കേരളോല്പത്തി എന്നിങ്ങനെയുള്ള പല ഗ്രന്ഥങ്ങളിലും പരശുരാമകഥ വിവരിയ്ക്കുന്നുണ്ട്. ബ്രഹ്മാണ്ഡപുരാണത്തിൽ 'കേരളമാഹാത്മ്യം' എന്ന പേരിലാണ് കേരളത്തെപ്പററി വിവരിയ്ക്കുന്നത്.

അതിൽ 100 അദ്ധ്യായങ്ങളും 2119 ശ്ലോകങ്ങളും അതിന്നായി ഉപയോഗിച്ചിരിക്കുന്നു. ഒരു ചരിത്രമെന്ന നിലയിൽ യാതൊന്നും അതിൽനിന്നു സ്വീകാര്യമായിട്ടില്ല. വളരെ അസംബന്ധങ്ങളായ വിസ്തൃതങ്ങൾ നിറഞ്ഞതുമാണതു്. ഇതിലും പരശുരാമൻ മഴുവെറിഞ്ഞു ഭൂമിയുണ്ടാക്കി ദാനം ചെയ്തതായിപ്പറയുന്നു. കേരളോല്പത്തിയിലേയും കഥ ഇതുതന്നെ; പലദിക്കിലും പലകാലത്തിലുമായി പരശുരാമനെ അതിൽ കാണാം. തുളുനാട്ടിലെ (കൎണ്ണാടക, ഹവ്യദേശങ്ങളിലേയും) പരശുരാമകഥയ്ക്കാധാരമായിരിക്കുന്നതു് സ്കാന്ദപുരാണമാകുന്നു. പരശുരാമൻ സഹ്യാദ്രിയിൽനിന്നു തെക്കോട്ടു മഴുവെറിഞ്ഞുവെന്നും അതിന്റെ ഫലമായി കന്യകുമാരിമുതൽ നാസികാത്ര്യംബകം വരെയുള്ള ഭാഗത്തെ കടൽ മുഴുവൻ നീങ്ങിയെന്നും അതു് ബ്രാഹ്മണൎക്കായി ദാനം ചെയ്തുവെന്നുമാണു് ഇതിലെ പ്രതിപാദ്യം. ഇതും ബ്രഹ്മാണ്ഡപുരാണം പോലെത്തന്നെ അടുത്ത കാലത്തെഴുതിയുണ്ടാക്കിയതാവണം. ഇതിനെ അടിസ്ഥാനപ്പെടുത്തി തുളുനാട്ടിൽ 'ഗ്രാമപദ്ധതി' 'ലോകാദിത്യപദ്ധതി' എന്നിങ്ങിനെ ചില ഗ്രന്ഥങ്ങളും പ്രചാരത്തിലുണ്ടു്. സ്കാന്ദത്തിലും ഗ്രാമപദ്ധതി മുതലായ മററു ഗ്രന്ഥങ്ങളിലും ഒരു മയൂരവൎമ്മനേയും അഹിച്ഛത്രത്തിലെ ബ്രാഹ്മണരേയും കൂട്ടിക്കുഴച്ച ഒരു കഥയുണ്ടു്; തികച്ചും അടിസ്ഥാനമല്ലാത്ത ഒന്നായതുകൊണ്ടു് അവയെ ഇവിടെ വിട്ടുകളയുകയേ ചെയ്യുന്നുള്ളു.

കൊങ്കണദേശത്തും—അഥവാ ഇപ്പോഴത്തെ ഗോവയിലും—ഈ പരശുരാമനെക്കാണാം. (അതും ഭാൎഗ്ഗവക്ഷേത്രത്തിൽ ഉൾപ്പെട്ടതാണു്. സരസ്വതീനദീതടത്തിൽനിന്നും ത്രിഹോത്രപുരത്തെത്തിയ ആൎയ്യബ്രാഹ്മണരെ പരശുരാമൻ മാതൃഹത്യാപാപദോഷപരിഹാരാൎത്ഥം ഇവിടെ കൊണ്ടുവന്നു ഭൂമിയെ ദാനംചെയ്തുവത്രെ). ഇങ്ങിനെ ഒരു കഥയുണ്ടെന്നു ഞാൻ അറിഞ്ഞതു് ഈയ്യിടെ കൊച്ചിയിൽ ചെന്നു പ്രായമായ ചില കൊങ്കണബ്രാഹ്മണരെക്കണ്ടപ്പോഴാം

അവർ പറഞ്ഞിട്ടാണ്. (പരശുരാമനെയും ബ്രാഹ്മണരെയും സംബന്ധിച്ച് വിശദമായി എഴുതി അറിയിച്ചുതന്ന ശ്രീ പുരുഷോത്തമമല്ലനോട്ട എന്നിവരുടെ കടപ്പാട് ഈ അവസരത്തിൽ രേഖപ്പെടുത്തട്ടെ) മഹാരാഷ്ട്രത്തിലും പരശുരാമകഥയ്ക്കു പ്രാധാന്യമുണ്ട്. കോഴിക്കോട്ട ഒരു കച്ചവടക്കാരനും മഹാരാഷ്ട്രബ്രാഹ്മണനുമായ ശ്രീ വാമൻ ഗോവിന്ദഗുർജാർ പറഞ്ഞ വിവരമാണിതു്. ഇദ്ദേഹത്തിന്റെ സ്വദേശം രത്നഗിരിജില്ലയിലാകുന്നു. കഥയെല്ലാം മുമ്പു പറഞ്ഞതു തന്നെ.[1]

പരശുരാമകഥപോലെത്തന്നെ പരശുരാമൻ പ്രതിഷ്ഠിച്ച ക്ഷേത്രങ്ങളും പരശുരാമനെ പ്രതിഷ്ഠിച്ച ക്ഷേത്രങ്ങളും കന്യാകുമാരി മുതൽ തപതിവരെ കാണാം. കാസർഗോഡുവരെയുള്ള കേരളത്തിൽ തന്നെ 108 ദുൎഗ്ഗാക്ഷേത്രങ്ങളും പരശുരാമൻ പ്രതിഷ്ഠിച്ചതായിട്ടാണല്ലോ പറയുന്നതു്. മംഗലാപുരത്തുനിന്നു മൂന്നു നാഴിക കിഴക്കുള്ള കദിര ശിവക്ഷേത്രം പരശുരാമൻ പ്രതിഷ്ഠിച്ചതത്രെ. ഇതുപോലെ പരശുരാമൻ ഭൂമിയുണ്ടാക്കിയശേഷം തുളുഹവ്യദേശങ്ങളിൽ അനന്തേശ്വരം-രജതപീഠം (ഉഡുപ്പിയിൽ) കുമാരാദ്രി (സുബ്രഹ്മണ്യത്ത്) കുംഭകാശി (കുന്ദാപുരത്തിന്നടുത്ത്) കോടിലിംഗേശ്വരം (കുന്ദാപുർതാലൂക്ക്) ക്രോഡക്ഷേത്രം (ശങ്കരനാരായണക്ഷേത്രം), കൊല്ലൂർ, ഗോകൎണ്ണം[2] എന്നിങ്ങനെ സപ്തക്ഷേത്രങ്ങൾ ഉണ്ടാക്കിയതായി അവിടത്തെ ജനങ്ങൾ വിശ്വസിക്കുന്നു. ഗോകൎണ്ണത്തുനിന്നു ഏതാണ്ട്

---

[1] നാസിക്ത്ര്യയമ്പകത്തുള്ള എന്റെ ഒരു സ്നേഹിതനായ ബ്രഹ്മചാരി പൂൎണ്ണചൈതന്യനും മഹാരാഷ്ട്രത്തുള്ള പരശുരാമകഥയെപ്പററി ഇതേ അഭിപ്രായംതന്നെയാണു പറഞ്ഞതു്.

[2] ഗോകൎണ്ണമൊഴികെ മററ ആറു ക്ഷേത്രങ്ങളും ദക്ഷിണകൎണ്ണാടക (S. K) പ്രദേശത്തുള്ള കുന്ദാപുരം താലൂക്കിനും, അതിന്നു തെക്കുമായിക്കിടക്കുന്നു.

80_85 നാഴിക കിഴക്കുവടക്കായി സ്ഥിതിചെയ്യുന്ന ഹുബ്ലിയിൽ (Hubli) പരശുരാമനെത്തന്നെ പ്രതിഷ്ഠിച്ച ഒരു ക്ഷേത്രമുണ്ടത്രെ.[1] മഹാരാഷ്ട്രത്തിലെ സ്ഥിതി ഇതിൽനിന്നും വ്യത്യസ്തമാണ്. ആ പ്രദേശത്തെ ബ്രാഹ്മണരെ പൊതുവെ കരാഡി, ദേശസ്ഥ്, ചിത്പാവൺ എന്നിങ്ങനെ മൂന്നായി തരം തിരിക്കാം. അതിൽ കരാഡിയും ചിത്പാവണും ഏതാണ്ട് ഒന്നുതന്നേയാണ്. ചിത്പാവൺമാൎക്ക് കോങ്കണസ്ഥ് എന്നും പേരുണ്ട്. ഈ കോങ്കണസ്ഥന്മാരുടെ പരദേവത പരശുരാമനത്രെ. പരശുരാമനെ അവർ ഗൃഹങ്ങളിൽ വെച്ചു പൂജിക്കുന്ന സമ്പ്രദായവുമുണ്ടെന്നാണറിവ്. മഹാരാഷ്ട്രത്തിലെ രത്നഗിരി ഡിസ്ത്രിക്റ്റിൽ ചിപ്ലൂൺ (Chiplun) എന്നൊരു സ്ഥലമുണ്ട്. ദാബോൾ (Dabhol) നദിയുടെ വക്കത്താണിതു്. ഇവിടെ നിന്നു മൂന്നു നാഴിക അകലെ 'പരശുറാം' എന്നു പേരായ ഒരു കുന്നുണ്ട്. ആ കുന്നിൻപുറത്ത് പരശുരാമനെ പ്രതിഷ്ഠിച്ച ഒരു ക്ഷേത്രവും കാണാം. ക്ഷത്രിയനിഗ്രഹത്തിനു ശേഷം സമുദ്രത്തിൽനിന്നു കുറെ ഭാഗം വീണ്ടെടുത്തു ബ്രാഹ്മണൎക്കു ദാനം ചെയ്തതിൽ പിന്നെ ഈ കുന്നിൻമുകളിലാണത്രേ പരശുരാമൻ തപസ്സുചെയ്തതു്![2] മഹാരാഷ്ട്രത്തിലെ പല സ്ഥലങ്ങളിലും കൊല്ലംതോറും ചില പ്രത്യേക ദിവസങ്ങളിൽ രേണുകാദേവിയെ പൂജിക്കുന്ന ഒരു നടവടിയുണ്ട്. രേണുക പരശുരാമന്റെ മാതാവാകുന്നു. ഈ പൂജ നടത്തുന്നതു് അധികവും അബ്രാഹ്മണരാണ്; കുറച്ചൊക്കെ ആഘോഷമായിട്ടുമാകുന്നു. അതിന്നു ഒരു പ്രത്യേകതയുണ്ട്. പൂജിക്കുന്നതെല്ലാം പുരുഷന്മാരാണെങ്കിലും സ്ത്രീവേഷം കെ

---

[1] ഹുബ്ലിയിൽ താമസിക്കുന്ന ശ്രീ. K. സേതുമാധവഭട്ടിൽനിന്നാണു ഈ ക്ഷേത്രത്തെപ്പററി ഇയ്യിടെ എനിക്കു വിവരം ലഭിച്ചതു്.

[2] ബ്രാഹ്മണാം തിൽ ഭിന്ന ശാഖീയ വിവാഹ (ലേഖക_മഹാദേവ് ശാസ്ത്രി ദിവേകർ, മിരജ്) മുദ്രക കെ. എച്ച്. സഹസ്രബുദ്ധേ—ശ്രീ ജ്ഞാനേശ്വർ പ്രസ്സ്, കൊൽഹാപൂർ. 1945. page 24

ട്ടികൊണ്ടു് വേണമെന്നത്രെ നിൎബ്ബന്ധം. ഇന്നും അവിടങ്ങളിൽ ആ പൂജ നടത്തിവരുന്നതിങ്ങനെയാകുന്നു. രേണുകാദേവിക്കു ആ പ്രദേശങ്ങളിൽ പറയുന്ന ഭാഷ 'എല്ലമ്മനാവറ' എന്നാണെന്നും അറിയുക.

ചുരുക്കമെന്തെന്നാൽ തപതിമുതൽ കന്യാകുമാരിവരെ പരശുരാമനും, ഭാൎഗ്ഗവക്ഷേത്രവും, ബ്രാഹ്മണരും, ഭൂമിദാനവും, പരശുരാമനെ പ്രതിഷ്ഠിച്ചിട്ടുള്ള ക്ഷേത്രങ്ങളും സംബന്ധിച്ച പലതരത്തിലുള്ള കഥകൾ നടപ്പുണ്ടു്. കേവലം ഐതിഹ്യങ്ങളാണെങ്കിലും ഈ കടൽക്കരയും പരശുരാമനും തമ്മിൽ ഒരു ബന്ധമുണ്ടെന്നു വിശ്വസിക്കണ്ടെ? വിശ്വസിച്ചാൽ തെറ്റാകുമോ? വിശ്വസിക്കാതെ കഴിയുമോ? അതിനാൽ ഞാനൂഹിക്കുന്നതിങ്ങിനെയാണ്.

ആദ്യകാലത്തു് ജനങ്ങൾ ഭൂമിയിൽ വ്യാപിച്ചിരുന്നതും കുടിയേറിപ്പാൎത്തിരുന്നതും രണ്ടു വിധത്തിലായിരുന്നു. വെള്ളത്തിനു സുലഭത, ചുരുങ്ങിയ പ്രയത്നം കൊണ്ടു നല്ല വിളവുണ്ടാകുന്ന ഫലവത്തായ ഭൂമി, കുന്നും മലകളുമില്ലാത്ത ചെവലായ പ്രദേശം, കന്നുകാലികളെ തീററി സംരക്ഷിക്കുവാനുള്ള സൌകൎയ്യം ഇങ്ങിനേയെല്ലാമുള്ള പ്രദേശത്തേക്കു ജനങ്ങൾ—താഴ്ന്ന പ്രദേശത്തേക്കു വെള്ളമൊഴുകുന്നതു പോലെ—സ്വാഭാവികമായി വ്യാപിച്ചുകൊണ്ടിരിക്കും. അതിന്നു ഒരു നേതാവൊ ശക്തനൊ ആവശ്യമില്ല. പണ്ടു് ആൎയ്യന്മാർ മദ്ധ്യേഷ്യയിൽനിന്നു് കൈബർ ചുരം വഴി സിന്ധിൽ വന്നതു അങ്ങിനേയാണല്ലൊ. മറെറാരു സമ്പ്രദായം കൊളമ്പസ്സ് അമേരിക്ക കണ്ടുപിടിച്ചതുപോലെയാണ്. അപൂൎവ്വം ചില ധീരസാഹസികന്മാൎക്കേ അതിന്നു സാധിക്കൂ. തപതി മുതൽ കന്യാകുമാരിവരേയുള്ള ഈ കടൽക്കര മുഴുവൻ ജനവാസമില്ലാതെ കാടുകെട്ടി തരിശായിക്കിടക്കുന്ന പ്രദേശമായിരുന്നു. ജനങ്ങൾ അവിടങ്ങളിലേക്കു വ്യാപിച്ചതു മുൻപറഞ്ഞ പ്രകാരം സ്വാഭാവിക

മായ മട്ടിലാവില്ല. അങ്ങിനേയൊരു പ്രദേശമുണ്ടെന്നും, അതു ജന വാസയോഗ്യമാണെന്നും ആദ്യമായി കണ്ടുപിടിച്ച ഒരു ധീരസാഹ സികനുണ്ടാവണം. ആ കാലം ഇന്നത്തെ ആറാം യുഗമല്ലെന്നും മറക്കരുതു്. എങ്കിലും കപ്പൽ—അഥവാതോണി—വഴി കടൽയാത്ര അവൎക്കറിയാമായിരുന്നുവല്ലൊ. ഇങ്ങിനേയൊരു രാജ്യമുണ്ടെന്നു മന സ്സിലാക്കുവാൻ രണ്ടു വിധത്തിലേ സാധിയ്ക്കൂ. ഒന്നുകിൽ കരവഴി കാൽനടയായി സൈന്യങ്ങളോടുകൂടി യാത്രചെയ്യണം. അല്ലെങ്കിൽ കപ്പലിൽ കയറി കരയോടടുപ്പിച്ചു തെക്കോട്ടു യാത്ര പുറപ്പെടുക യും, അവിടവിടെയായി കരയ്ക്കടുപ്പിയ്ക്കാൻ സൌകൎയ്യമുള്ള സ്ഥല ങ്ങളിലിറങ്ങി ചുററുമുള്ള അടുത്ത പ്രദേശങ്ങളെ പ്പരിശോധിച്ചു് വീണ്ടും കപ്പലിൽ വന്നു കയറുകയും, അങ്ങിനെ പല സ്ഥലങ്ങ ളിലും ഇറങ്ങിപ്പരിശോധിച്ചുകൊണ്ടു കന്യാകുമാരിവരെ പോവു കയുമാകുന്നു. കരയിൽക്കൂടിയാകുമ്പോൾ കാൽനടയായിട്ടുതന്നെ പോകണമെന്നു മാത്രമല്ല 1200-ഓളം നാഴിക ദൂരമുണ്ടു്, ശരി യായ വഴിയുണ്ടാവില്ല, കാട്ടുജന്തുക്കളുടെ ശല്യമുണ്ടാവും, പല സ്ഥ ലത്തും പുഴകളുമുണ്ടല്ലൊ. ഈ വക കാരണങ്ങളേക്കൊണ്ടു ആദ്യ യാത്ര കരവഴിയ്ക്കല്ല കടൽവഴിയ്ക്കേ ആയിരിയ്ക്കൂ എന്നാണു് വിശ്വ സിയ്ക്കേണ്ടതു്.

കടൽക്കര മുഴുവൻ കുന്നുകളും മലകളുമല്ലാതെ മണൽ പരന്ന ലവൽ പ്രദേശമാണല്ലൊ. അതിനാൽ പല സ്ഥലത്തും കടൽക്കര യിൽ കൂടെ നടന്നു പരിശോധിയ്ക്കാനും പ്രയാസമില്ല; കടലിൽ കരയോടടുപ്പിച്ചുകൊണ്ടു് അവരോടൊപ്പം കപ്പലും നീങ്ങിക്കൊ ണ്ടിരുന്നാൽ മതി. കാൽനടയായിപ്പോകാൻ തരമില്ലാതെ കാടോ പുഴയോ കടക്കേണ്ടിവന്നാൽ വീണ്ടും കപ്പലിൽ കയറുകയും ചെ യ്യാമല്ലൊ. ഇങ്ങിനെ സാമാന്യനിലയിൽ കവിഞ്ഞ അധ്വാന വും സാഹസികതയും പരിശ്രമവും കൂടാതെ അക്കാലത്തു് ഈ പ്ര ദേശത്തെപ്പററി ഒരു വിവരമുണ്ടാക്കാൻ സാധ്യമല്ല. അങ്ങിനെ ആ

ദ്യമായി കേരളത്തെ കണ്ടുപിടിച്ച ആ ധീരസാഹസികനാവണം പരശുരാമൻ. അതു കല്പിതമായ കഥാപാത്രമോ, യഥാർത്ഥമായ മനുഷ്യനൊ, ബ്രാഹ്മണനോ, അബ്രാഹ്മണനോ ആരെങ്കിലുമാവട്ടെ; എനിയ്ക്കതിൽ യാതൊരു നിർബ്ബന്ധവുമില്ല. എന്നാൽ കൊളമ്പസ്സ് അമേരിയ്ക്ക കണ്ടുപിടിച്ചതുപോലെത്തന്നെ കേരളത്തെ കണ്ടുപിടിച്ചതും ഏതെങ്കിലും ഒരു ധീരസാഹസികൻെറ പരിശ്രമംകൊണ്ടാവാനാണെളുപ്പം. മഴക്കാറുണ്ടായിട്ടും മഴ പെയ്യാതിരിയ്ക്കാറുണ്ട്. മഴക്കാറില്ലാതെ നല്ല വെയിലത്തുതന്നെ മഴ പെയ്യാറുമുണ്ട്. എന്നിരുന്നാലും ശരി, മഴക്കാറുണ്ടാവുകയും മഴ പെയ്യുകയും ചെയ്താൽ മഴക്കാറിൽനിന്നു തന്നെയാണ് ആ മഴയുണ്ടായതെന്നു വിശ്വസിയ്ക്കാതെ കഴിയുമോ? അതുപോലെയാണിതു്. പറയത്തക്ക സാഹസികന്മാരോ ധീരന്മാരോ ഇല്ലാതെ ആര്യന്മാർ ആര്യാവർത്തത്തിൽ വന്നപോലെ തന്നത്താനെ വ്യാപിയ്ക്കാറുണ്ട്; കൊളമ്പസ്സിനെപ്പോലെ ഏതെങ്കിലും ഒരു വീരസാഹസികൻെറ നേതൃത്വത്തിലും പുതിയ രാജ്യം കണ്ടുപിടിയ്ക്കാറുണ്ട്. കേരളമാകുന്ന പുതിയ രാജ്യം കണ്ടുപിടിയ്ക്കുകയും അക്കാര്യത്തിൽ കേരളമൊട്ടുക്കുതന്നെ പരശുരാമനെ ധീരപുരുഷനായി പ്രകീർത്തിയ്ക്കുകയും ചെയ്യുന്നതുകൊണ്ട് അദ്ദേഹത്തിൻെറ സാമർത്ഥ്യം ഒന്നുകൊണ്ടു മാത്രമാണ് കേരളം ജനവാസയോഗ്യമായിത്തീർന്നതെന്നു വിശ്വസിച്ചാൽ തെററില്ല.

പരശുരാമനെപ്പററി ഇതേ അഭിപ്രായം രേഖപ്പെടുത്തിയിട്ടുള്ള മററു പണ്ഡിതന്മാരുടെ ചില വരികൾ താഴെ ചേർക്കാം. മഹാകവി ഉള്ളൂർ സാഹിത്യചരിത്രത്തിൽ ഒരിടത്തു് ഇങ്ങിനെ പറയുന്നു. "ആര്യാവർത്തത്തിൽനിന്നു ദക്ഷിണാപഥത്തിൽ ആദ്യമായി വന്നുചേർന്ന ബ്രഹ്മർഷിമാരിൽ എല്ലാംകൊണ്ടും പ്രഥമഗണനീയനാണ് ശ്രീ പരശുരാമൻ. അദ്ദേഹത്തിൻെറ അനുചരന്മാരായിരുന്ന നമ്പൂതിരിമാരുടെ പൂർവ്വന്മാർ...പരശുരാമൻ ആര്യാവർത്തം വിട്ടു തൻെറ അനുയായികളോടു കൂടി ഉദ്ദേശം ക്രി. മുമ്പ് 12-ാം

ശതകത്തിൽ വിന്ധ്യപർവ്വതത്തിന്നു തെക്കു കടന്നതായി വിചാരിയ്ക്കാവുന്നതാണ്...കേരളത്തിൽ അവരെ (ബ്രാഹ്മണരെ) കൊണ്ടുവന്നത് ഒരു പരശുരാമനാണെന്നുള്ളതിനെപ്പററി സംശയിയ്ക്കേണ്ടതില്ല"[1] ശ്രീ ഡാക്ടർ എസ്. കെ. നായർ പറയുന്നതു നോക്കുക. "ഒരാദി പരശുരാമനുണ്ടായിരിയ്ക്കണമെന്നും അദ്ദേഹത്തിൻെറ വംശത്തിലോ നേതൃത്വത്തിലോ പെട്ടവരാണു കേരളത്തിൽ പിന്നീട് കുടിയേറിപ്പാർത്തവരെന്നും ഇപ്പോഴും ചില പണ്ഡിതന്മാരുടെ ഇടയ്ക്കുള്ള വിശ്വാസം സമാദരണീയമാണെന്നു തോന്നുന്നു."[2] "കേരളത്തിൽ ബ്രാഹ്മണപ്രതിഷ്ഠ നടത്തിയതു് പരശുരാമനാണെ"ന്നും "ഏതുതായാലും ഈ പരശുരാമനായുള്ള ബന്ധം വഴിയ്ക്കാണു കേരളത്തിന്നു ഭാർഗ്ഗവക്ഷേത്രം എന്ന പേരു ലഭിച്ചതെന്നുള്ളതിനെപ്പററി യാതൊരു സംശയവുമില്ലെ"[3]ന്നും ശ്രീ എം. ആർ. ബാലകൃഷ്ണവാര്യർ അഭിപ്രായപ്പെടുന്നു.

പരശുരാമൻ എന്നൊരാൾ ഉണ്ടായിരുന്നുവോ എന്നു ചോദ്യമുണ്ട്; അങ്ങിനെയൊരാൾ ഉണ്ടായിരുന്നില്ലായിരിയ്ക്കാം. അഥവാ ഉണ്ടായിക്കൊള്ളട്ടെ. അദ്ദേഹത്തെപ്പററി പറയുന്ന ദിവ്യശക്തികളേയും അമാനുഷപ്രവൃത്തികളേയും തള്ളിക്കളയുക. സഹ്യനു പടിഞ്ഞാറുവശത്തു് അറബിക്കടൽ വരെ കന്യാകുമാരി—സൂറത്തു്പര്യന്തം വലിയ ഒരു ഭൂമിയുണ്ടെന്നും, അതു കാടുകെട്ടിത്തരിശായിക്കിടക്കുകയാണെന്നും, ജനവാസയോഗ്യമാണെന്നും ആദ്യം ഒരാൾക്കു—അല്ലെങ്കിൽ ചിലർക്കു—മനസ്സിലായി എന്നു തീർച്ചയാണല്ലോ. അതൊരു പ്രധാന കാര്യമാണ്. മാത്രമല്ല ബ്രാഹ്മണരേയും മററും അ

---

1 കേരളസാഹിത്യചരിത്രം വാല്യം ഒന്ന് പേജ് 36.

2 കേരളോല്പത്തി (മദ്രാസ് യൂനിവേർസിററി) അവതാരിക പേജ് 18.

3 പ്രാചീനകേരളം പേജ് 26, 28.

വിടെ കുടിയിരുത്തുന്നതിന്നു ഒരാറം പരിശ്രമിച്ചിട്ടുമുണ്ടാവും. വള രെ ദൂരത്തു കിടക്കുന്ന അത്തരം ഒരു അജ്ഞാതപ്രദേശത്തേയ്ക്കു അ ങ്ങിനേയല്ലാതെ ആരും പോവുകയുണ്ടാവില്ല. ആ ആറം എന്നേ പരശുരാമൻ എന്നതിന്നർത്ഥം കരുതേണ്ടു. അതല്ലെങ്കിൽ വേറെ എന്തു പേർ പറയുന്നതിന്നും വിരോധമില്ല. പരശുരാമൻ പിള്ളയോ നായരോ മേനവനോ കുറുപ്പോ ആരെങ്കിലുമായിക്കൊള്ളട്ടെ. ഞാനി വിടെ പരശുരാമൻ എന്നു പറയുന്നതിന്നു അത്രമാത്രം അർത്ഥം കരു തിയാൽ മതി.

ഇവിടെ മററൊരു തത്വം കൂടി പറയട്ടെ. തങ്ങറംക്കു ഭക്തിബ ഹുമാനസ്നേഹാദരാദികളുള്ള മഹാന്മാരെപ്പററി സാമാന്യജനങ്ങറം ഇന്ന വിധത്തിലേ കൊണ്ടാടൂ എന്നു പറയാനാവില്ല. അതു് ചി ലപ്പോഴൊക്കെ യാഥാർത്ഥ്യത്തിന്നു വിരോധം മാത്രമല്ല അദ്ദേഹ ത്തിൻെറ ഉദ്ദേശത്തിന്നു എതിരായും വന്നുചേരാറുണ്ടു്. വിഗ്ര ഹാരാധനയെ പരസ്യമായി നിഷേധിച്ച ശ്രീ ബുദ്ധൻെറ അനു യായികറം ആ ബുദ്ധൻെറ തന്നെ പ്രതിമയെ വെച്ചു പൂജിയ്ക്കുവാൻ തുടങ്ങിയ കഥ പ്രസിദ്ധമല്ലെ? സാക്ഷാൽ ഗാന്ധിജി ജീവിച്ചിരി യ്ക്കുമ്പോറംതന്നെ അദ്ദേഹത്തിൻെറ പ്രതിമ ചില ഭക്തന്മാർ വെച്ചു പൂജിയ്ക്കുവാനും അമ്പലം പണിചെയ്തു ഗാന്ധിജിയെ പ്രതിഷ്ഠിയ്ക്കു വാനും ആരംഭിച്ചു. അദ്ദേഹം മരിയ്ക്കുന്നതിന്നു മുമ്പാകയാൽ അ ദ്ദേഹം തന്നെ അതിനെ എതിർത്ത വസ്തുതയും ഇന്നു ആരും മറന്നി രിയ്ക്കയില്ല. അങ്ങിനെ പോകുന്നു വീരാരാധനയുടെ കഥ. അതു പോലെ കേരളഭൂമി കണ്ടുപിടിയ്ക്കുകയും അതു് ജനവാസയോഗ്യമാ ക്കിത്തീർക്കുകയും അവിടെ ബ്രാഹ്മണരെ കുടിയിരുത്തുകയും ചെയ്ത ഒരു മഹാധീരനുണ്ടാവണം. തപതി മുതൽ കന്യാകുമാരിവരെ നീ ണ്ടുകിടക്കുന്ന ഈ കടലോരപ്രദേശങ്ങളിൽ മുഴുവനും ആ ധീരാത്മാ വായി പരശുരാമനെ പ്രകീർത്തിച്ചു വരുന്നു. അതിനാൽ ആ മഹാ

പുരുഷൻ പരശുരാമൻ—ഭാർഗ്ഗവരാമൻ—തന്നേയാണെന്നു വിശ്വസിയ്ക്കാതെ തരമില്ല. അപ്രകാരംതന്നെ ഈ ഭൂമിയ്ക്കു ഭാർഗ്ഗവക്ഷേത്രം എന്ന പേർ ഉചിതവുമാകുന്നു.



## അദ്ധ്യായം 2
# ആര്യന്മാരുടെ ആഗമനം.

കേരളത്തിലെ നമ്പൂതിരിമാർ ആര്യന്മാരാണെന്നും അവർ ഇവിടെ ഉണ്ടായിരുന്നവരല്ലെന്നും മററവിടേനിന്നോ വന്നു ഇവിടെ കുടിയേറിപ്പാർത്തവരാണെന്നുമുള്ള കാര്യത്തിൽ വാദമില്ല[1] അവർ എവിടെനിന്നാണു വന്നതെന്നും അതിൻെറ കാലമേതാണെന്നും, ഏതുവഴിയ്ക്കാണു ഇവിടെ എത്തിച്ചേർന്നതെന്നുമുള്ള കാര്യത്തിലേ അഭിപ്രായഭേദമുള്ളു. ആര്യന്മാർ സപ്തസിന്ധുവിൽനിന്നു് കപ്പൽവഴിയ്ക്കാണു് ഇവിടെ എത്തിച്ചേർന്നതെന്നു നായന്മാരുടെ പൂർവ്വചരിത്രം ഒന്നാംഭാഗത്തിൽ[2] ഞാൻ വ്യക്തമാക്കിയിട്ടുണ്ടു്. അതിനാൽ ആ സംഗതികഠം ഇവിടെ ആവർത്തിയ്ക്കുന്നില്ല.

---

1 'നമ്പൂതിരിമാർ, നായന്മാർ, ഈഴവർ എന്നീ ജനവിഭാഗങ്ങഠം കുടിയേറിപ്പാർത്തവരാണെന്ന വാദം യുക്തിയ്ക്കുപോലും നിരക്കാത്തതാണ്....ചരിത്രവസ്തുതകളെ സൂക്ഷ്മമായി പരിശോധിച്ചാൽ മൂന്നു ജാതികളും മററു ജാതികളെപ്പോലെത്തന്നെ കേരളത്തിൻെറ ഉല്പാദനശക്തികളിലും സാമൂഹ്യയാഥാർത്ഥ്യങ്ങളിലുമുണ്ടായ മാററങ്ങളിൽനിന്നു (ഇവിടെയുള്ള ഗോത്രവർഗ്ഗങ്ങഠം) ഉയർന്നുവന്നവരാണെന്നു വ്യക്തമാവും'' എന്നു ശ്രീ കെ. ദാമോദരൻ 'കേരളചരിത്ര'ത്തിൽ (വാള്യം 1 പേജ് 156, 157) പറഞ്ഞിട്ടുള്ളതു് വിസ്മരിയ്ക്കുന്നില്ല. ഈ പുതിയ ആശയം കഴമ്പില്ലാത്തതാണെന്നു മാത്രം ഇവിടെ പ്രസ്താവിയ്ക്കട്ടെ. അടുത്ത അദ്ധ്യായങ്ങളിൽ ഈ സംഗതി കൂടുതൽ വ്യക്തമാകും

2 നായന്മാരുടെ പൂർവ്വചരിത്രം ഒന്നാംഭാഗം അദ്ധ്യായം 1 പേജ് 24

എങ്ങിനെവന്നു?

ആദ്യമായി കപ്പൽവഴിയ്ക്കാണു ആര്യന്മാർ ഇവിടെ വന്നതെന്നതിലേയ്ക്കു ആ പൂർവ്വചരിത്രത്തിൽ പറഞ്ഞതിന്നു പുറമെ കൂടുതലായി ലഭിച്ചിട്ടുള്ള തെളിവുകൾ ഇവിടെ കാണിയ്ക്കുന്നു.

സൂറത്ത്_തപതി_മുതൽ കന്യാകുമാരിവരെയുള്ള (1200_ലധികം നാഴിക നീളത്തിൽ കിടക്കുന്ന) ഭാർഗ്ഗവക്ഷേത്രം മുഴുവൻ ജനവാസമില്ലാതെ കാടുകെട്ടിത്തരിശായിട്ടാണല്ലൊ കിടന്നിരുന്നതു്. അതിനാൽ കരവഴിയ്ക്കു തെക്കോട്ടു നീങ്ങാൻ—പോകാൻ—സഞ്ചാരയോഗ്യമായ വഴികളൊ ജനവാസമുള്ള പ്രദേശങ്ങളൊ ഇല്ല. വല്ലവിധേനയും പോകാമെന്നുവെച്ചാൽ തന്നെ ഇടയ്ക്കിടയ്ക്കു പുഴകളും തോടുകളും വലിയ കായലുകളുമുണ്ടാകും. കാലാവസ്ഥയെപ്പററി യാതൊരു പിടിയുമില്ല. ഇപ്പോഴും തന്നെ പല പുഴകളിൽനിന്നും വെള്ളപ്പൊക്കമുണ്ടായി നാടെല്ലാം വെള്ളത്തിന്നടിയിലാവുകയും, കൃഷി നശിയ്ക്കുക മാത്രമല്ല റോഡുകൾ മുങ്ങി ഗതാഗതം തടസ്സപ്പെടുകയും ചെയ്യാറുണ്ടല്ലൊ. അക്കാലത്താണെങ്കിൽ ഭൂമിയെല്ലാം പ്രാകൃതാവസ്ഥയിൽ കിടക്കുന്നതാകകൊണ്ടു് വെള്ളം കയറിയാൽ നിന്നു വററുവാനല്ലാതെ ഒഴിഞ്ഞുപോകാൻ മാർഗ്ഗവുമുണ്ടാകയില്ല. അതിന്നു പുറമെ പുലി കടുവ മുതലായ കാട്ടുജന്തുക്കളുടെ ആക്രമണവും, അപരിഷ്കൃതരായ ആദിവാസികളുടെ എതിർപ്പുമുണ്ടാവാം. ദൂരത്തുനിന്നു പ്രയോഗിയ്ക്കാവുന്ന ഒരേ ഒരു ആയുധം അർജ്ജുനൻ ഭീഷ്മർ മുതലായ അതിവിദഗ്ദ്ധന്മാർക്കു (അത്രയും പരിശീലനം സിദ്ധിച്ചവർക്കു) മാത്രം പ്രയോഗിയ്ക്കുവാൻ കഴിയുന്ന വില്ലും അമ്പും മാത്രമാണുള്ളതു്. അതുതന്നെ പൌരാണികകാലത്തേ പ്രചാരത്തിലും പ്രയോഗത്തിലുമുണ്ടായിരുന്നുള്ളു. അന്നു ആ കുടിയേററക്കാർക്കു ദൂരത്തുനിന്നു പ്രയോഗിയ്ക്കുവാൻ വശതയുള്ള ആയുധം 'കവണയും കല്ലും' മാത്രമാണെന്നും ഓർക്കണം. എല്ലാററിന്നും പുറമെ തിരികെ

എത്തുന്നതുവരെ വേണ്ടതായ ഭക്ഷണസാധനങ്ങഠ കയ്യിൽ കരുത ണമല്ലൊ. വാഹനമില്ലാതെ തലച്ചുമടിൽ മാത്രം കൊണ്ടുപോകേ ണ്ടതാകയാൽ അധികമൊന്നും കരുതാൻ സാധ്യമല്ല. മടങ്ങി എ ത്തുവാൻ എത്ര ദിവസം വേണ്ടിവരുമെന്ന കാൎയ്യം അജ്ഞാതമാണ്. ഭക്ഷണസാധനം മുതലായതു തീൎന്നുപോയാൽ പിന്നെ സിന്ധിൽ വന്നല്ലാതെ അതു കിട്ടുവാൻ വേറെ മാൎഗ്ഗവുമില്ലല്ലൊ. ഇങ്ങനെയുള്ള കാരണങ്ങളെക്കൊണ്ടു് കരവഴിക്കു കാൽനടയായി തെക്കോട്ടു യാ ത്രചെയ്യുന്ന കാൎയ്യം വിഷമം മാത്രമല്ല കേവലം അസാദ്ധ്യം കൂടി യാണല്ലൊ. ഒരു പ്രദേശത്തു് ഏതാനും വീട്ടുകാർ കുടിപാൎക്കാൻ തു ടങ്ങിയാൽ പിന്നെ ജനങ്ങഠ വൎദ്ധിച്ചും ഭാഗം ചെയ്തും പുതിയ വീ ടുകഠ ഉണ്ടാക്കേണ്ടിവരുമെന്നതു് ശരിതന്നെ. പക്ഷെ രാജ്യമെല്ലാം കാടുപിടിച്ചുകിടക്കുകയാകകൊണ്ടു് അധികം ദൂരത്തേയ്ക്കു മാറിത്താ മസിക്കുവാനിടയില്ല. തൊട്ടടുത്ത പ്രദേശത്തുതന്നെ സൌകൎയ്യമുള്ള ഒരു സ്ഥലം തിരഞ്ഞെടുത്തു് കാടുവെട്ടിത്തെളിയിച്ചു് വീടു പണി യുകയും, ആവശ്യമുള്ളേടത്തോളം ഭൂമി കൃഷിയോഗ്യമാക്കുകയുമേ ചെയ്തിട്ടുണ്ടാകൂ. എല്ലാവരും വ്യാപിച്ചിരുന്നതു അയൽവക്കം അ യൽവക്കങ്ങളായിട്ടല്ലാതെ അന്യോന്യം സമ്പൎക്കത്തിന്നിടയില്ലാ ത്തത്ര ദൂരത്തിൽ ആരും ഒരിക്കലും കുടിപാൎത്തുതുടങ്ങിയിട്ടുണ്ടാവില്ല. അങ്ങിനെയാവുമ്പോഠ അവരിലെല്ലാം ഒരേ സംസ്കാരവും ഭാഷയു മല്ലാതെ അവയ്ക്കു ഭിന്നതകളുണ്ടാവാനും കാരണമില്ല. എന്നാൽ ഇവിടെ മലയാളം കൎണ്ണാടകം (അഥവാ തുളു) കൊങ്കണം മഹാരാ ഷ്ട്രം എന്നിങ്ങിനെ നാലു സംസ്കാരങ്ങളും ഭാഷകളും നിലവിലുണ്ടു താനും. അവർ തെക്കോട്ടു യാത്രചെയ്തതു് കടൽവഴിക്കു ആയി രിക്കു എന്നു പറയുവാനുള്ള ഒരു കാരണം അതാണ്.

സൂറത്തിൽ നിന്നു കരയിൽക്കൂടിത്തന്നെയാണു കുടിപാൎത്തു കൊണ്ടു് ക്രമത്താലെ തെക്കോട്ടു വ്യാപിച്ചതെങ്കിൽ സാമാന്യമായി അവരിലെല്ലാം ഒരേ സംസ്കാരവും ഭാഷയുമാണുണ്ടാവാൻ ന്യായ

മുള്ളതു്. ഇതിന്നൊരു ഉദാഹരണം പറയാം. ഒരു വയലിൽ രണ്ടു തോടുകളുണ്ടെന്നു വിചാരിക്കുക. ഒരു പുഴയിൽനിന്നു വെള്ളപ്പൊക്കമുണ്ടാവുകയാൽ ആ രണ്ടു തോടുകളും നിറഞ്ഞു് വയലിൽ വെള്ളം കയറിയാൽ ആ വെള്ളമെല്ലാം കലങ്ങിയതാണെങ്കിൽ കലങ്ങിയതു്, തെളിഞ്ഞതാണെങ്കിൽ തെളിഞ്ഞതു്; ഒരേ തരമാവാനെ വഴിയുള്ളു. അല്ലാതെ ഒരു ഭാഗത്തു വെള്ളം കലങ്ങിയതും മറ്റെഭാഗത്തെ തെളിഞ്ഞതുമാണെങ്കിൽ ആ വെള്ളം ഒരേ സ്ഥലത്തുനിന്നു അവിടെ വ്യാപിച്ചതെന്നും, ഓരോ തോടുകളിൽനിന്നു ഓരോതരം വെള്ളം കയറിയാണു ആ വയലിൽ നിറഞ്ഞതെന്നും തീർച്ചയല്ലെ? ഇവിടുത്തെ സ്ഥിതിയും അതുതന്നെയാകുന്നു. ഈ ഭാൎഗ്ഗവക്ഷേത്രത്തിൽ വടക്കേ അററത്തു് മഹാരാഷ്ട്രവും, മദ്ധ്യത്തിൽ കൊങ്കണവും, പിന്നെ കൎണ്ണാടകവും, തെക്കെ അററത്തു് മലയാളവുമാണല്ലൊ കാണുന്നതു്. ഈ ഭാഷകളെന്നപോലെത്തന്നെ അവരുടെ സംസ്കാരങ്ങളും ഭിന്നങ്ങളാകുന്നു. ദേശഭേദമനുസരിച്ചു ഭാഷകൾക്കു അല്പസ്വല്പം വ്യത്യാസം വരാമെന്നതു് ശരിതന്നെ. എന്നിരുന്നാലും അങ്ങിനെ വരുന്നതിൽ പ്രധാനസംഗതി ഭാഷക്കല്ല, ഉച്ചാരണത്തിന്നും സ്വരത്തിന്നുമേ ആയിരിക്കു. ഒരു നിഘണ്ഡു വുണ്ടാക്കുന്നപക്ഷം പ്രാദേശികമായിട്ടുമാത്രം പ്രചാരമുള്ള വാക്കുകൾ വളരെ കുറച്ചേ ഉണ്ടാകു. ഈ സംഗതി കേരളത്തിൽതന്നെ കുറച്ചു പരിചയമുള്ളവൎക്കൊക്കെ അനുഭവമുണ്ടാകും. കോഴിക്കോട്ടുനിന്നു വടക്കു ചന്ദ്രഗിരി—കാസർഗോഡ്—പുഴവരേയുള്ള പ്രദേശത്തെ വടക്കൻകേരളമായും, അവിടേനിന്നു ഏതാണ്ടു് എറണാകുളം വരെ മദ്ധ്യകേരളമായും, പിന്നെ കന്യാകുമാരിവരെ തെക്കൻകേരളമായും വിഭജിക്കാം. ഇവിടങ്ങളിലേയെല്ലാം ഭാഷ മലയാളമാണെങ്കിലും വായ്മൊഴിയിൽ സ്വരത്തിന്നും ഉച്ചാരണത്തിന്നും വളരെ വ്യത്യാസമുണ്ടു്; മൂന്നും മൂന്നുവിധത്തിൽത്തന്നേയാണെന്നു പറയണം. ഒരു തെക്കൻകേരളീയൻ വടക്കേതിലോ വടക്കൻ തെക്കേ

തിലോ നാട്ടുമ്പുറങ്ങളിൽ ചെന്നു സംസാരിച്ചാൽ അവൎക്ക അന്യോന്യം കാൎയ്യം മനസ്സിലാക്കുവാൻ തന്നെ ബുദ്ധിമുട്ടുണ്ടാകും. എന്നാൽ സാഹിത്യഭാഷ—പത്രഭാഷ—യിലാകട്ടെ അതൊന്നും കാണകയുമില്ല. അതിന്നുള്ള പ്രധാനകാരണം വായ്മൊഴിയിലുള്ള ഉച്ചാരണത്തിലും പ്രത്യേകിച്ച് സ്വരത്തിലും ഉള്ള വ്യത്യാസമാകുന്നു. ഈ ഭാൎഗ്ഗവക്ഷേത്രത്തിലാണെങ്കിൽ—ഭൂപരമായ യാതൊരു വ്യത്യാസവുമില്ലാതിരിയ്ക്കെ—പൎവ്വതങ്ങളെക്കൊണ്ടും മററും (കിഴക്കൻജില്ലകളും കേരളവുമെന്നപോലെ) തടസ്സമില്ലാതേയും ഒരേതരത്തിൽ നീണ്ടുകിടക്കുന്ന ഒരു ഭൂപ്രദേശമായുമിരിയ്ക്കെ—തീരെ സാദൃശ്യമില്ലാതെയുള്ള മഹാരാഷ്ട്രം, കൊങ്കണം, കൎണ്ണാടകം, മലയാളം എന്നിങ്ങനെ നാലു ഭാഷകളും പ്രത്യേകിച്ചു നാലു സംസ്കാരങ്ങളും ഭിന്നങ്ങളായിക്കാണുന്നുണ്ട്. അതുകൊണ്ട് തപതിനദീതീരത്തുനിന്നു തുടൎച്ചയായിട്ടല്ല ആൎയ്യന്മാർ തെക്കോട്ടു—കന്യാകുമാരിവരെ—വ്യാപിച്ചതെന്നും തമ്മിൽ ബന്ധത്തിന്നൊ സമ്പൎക്കത്തിന്നോ ഇടയില്ലാത്ത മൂന്നു നാലു പ്രദേശങ്ങളിലായിട്ടാവണം ആദ്യകാലത്ത് അവർ കുടിപാൎത്ത് വ്യാപിയ്ക്കുവാൻ തുടങ്ങിയതെന്നും തീൎച്ചയാകുന്നു.

ഈ കേരളക്കരയ്ക്കു അറബിക്കടൽതീരം മുതൽ സഹ്യന്റെ അടിവാരം വരെയുള്ള കിഴക്കു-പടിഞ്ഞാറു വിസ്താരം ശരാശരി 30—35 നാഴികയിലധികമില്ല. ഇതിന്റെ മദ്ധ്യത്തിൽ തെക്കുവടക്കായി ഒരു വരവരച്ചു കിഴക്കും പടിഞ്ഞാറും ഓരോ പകുതിയായി സങ്കല്പിയ്ക്കുക; എന്നാൽ ആറന്മുള, കരിക്കാട്ട്, ചെരിഞ്ചെല്ലൂർ എന്നിവയൊഴിച്ചു ബാക്കി 29 ഗ്രാമക്ഷേത്രങ്ങളും പടിഞ്ഞാറെ പകുതിയിലാണെന്നു കാണാം. മാത്രമല്ല പയ്യന്നൂർ, പന്നിയ്യൂര്, ശുകപുരം തിരുവല്ല മുതലായ പ്രധാന ക്ഷേത്രങ്ങളെല്ലാം ഒരുവിധം കടൽക്കരയിലാണെന്നുകൂടി പറയാം. കേരളത്തിൽ ഇന്നു ഒട്ടാകെ എത്ര അമ്പലങ്ങളുണ്ടെന്നു നോക്കുക. അവയിൽ 75 ശതമാനവും ഇരിയ്ക്കുന്നത് ഈ പടിഞ്ഞാറെ പകുതിയിലായിരിയ്ക്കും. നമ്പൂതിരി ഇല്ലങ്ങളുടെ സ്ഥിതിയും ഇതുതന്നെയാകുന്നു.

ഗോകൎണ്ണം മുതൽ കന്യാകുമാരിവരെയുള്ള കടൽത്തീരം പ്രധാനമായി തെങ്ങുമാത്രം വളരുന്നതും സമനിരപ്പായിക്കിടക്കുന്നതുമായ മണൽപ്രദേശമാണല്ലൊ. ഇത്തരം മണൽപ്രദേശത്തിന്റെ കിഴക്കു പടിഞ്ഞാറു വിസ്താരം പലതരത്തിലാണെങ്കിലും ശരാശരി രണ്ടു നാഴികയുണ്ടാവുമെന്നു കണക്കാക്കാം. അവിടങ്ങളിൽ ബ്രാഹ്മണഗൃഹങ്ങളും അപൂൎവ്വമാണെങ്കിലും അമ്പലങ്ങളും വളരെയുള്ളതു ആ പ്രദേശങ്ങളിലാണ്. ആൎയ്യന്മാർ കപ്പൽവഴി കടൽക്കരയിലാണു ആദ്യം വന്നിറങ്ങിയതെന്നും, അങ്ങിനെ കടലോരപ്രദേശങ്ങളിലും സമീപസ്ഥലങ്ങളിലുമായി തെക്കോട്ടാണു വ്യാപിച്ചതെന്നും, കിഴക്കോട്ടുള്ള നീക്കം സാവധാനത്തിലായിരുന്നുവെന്നുമല്ലെ ഇതു തെളിയിക്കുന്നതു്? മറിച്ച് കിഴക്കുനിന്നു പാലക്കാടൻചുരം വഴിക്കാണു വന്നിരുന്നതെങ്കിൽ ഗ്രാമക്ഷേത്രങ്ങളും അമ്പലങ്ങളുടെ എണ്ണവും ആൎയ്യന്മാരുടെ സങ്കേതങ്ങളുമെല്ലാം കിഴക്കേ ഭാഗത്തിലാവാനേ വഴിയുള്ളു. ഒലവക്കോട്ടുനിന്നു കൊല്ലങ്കോട്ട് വരെയുള്ള ഈ ചുരത്തിന്റെ തെക്കു-വടക്കുള്ള വിസ്താരം ഏകദേശം 20 നാഴികയോളമാണുള്ളതു്. കിഴക്കുനിന്നാണു വന്നതെങ്കിൽ ഇന്നു പട്ടന്മാരെക്കാണുന്നതുപോലെ നമ്പൂതിരിമാരുടെ പ്രധാന സങ്കേതങ്ങളും ഗ്രാമക്ഷേത്രങ്ങളും—ശുകപുരം പന്നിയൂർ എന്നീ സ്ഥാനം—ആ പ്രദേശത്തായിരുന്നു കാണേണ്ടിയിരുന്നതു്. പട്ടന്മാരെല്ലാം കിഴക്കൻജില്ലകളിൽനിന്നു വന്നവരാണെന്നും, കിഴക്കുനിന്നു കേരളത്തിലേക്കുള്ള ഒരേഒരു പ്രവേശനദ്വാരം ആ ചുരമാണെന്നും, അതിനാലാണ് അവിടങ്ങളിൽ പട്ടന്മാർ ഇത്ര വൎദ്ധിച്ച തോതിൽ പാൎത്തുതുടങ്ങിയതെന്നും ഉള്ള കാൎയ്യത്തിൽ സംശയമില്ലല്ലൊ. പണ്ടുകാലത്ത് പാലക്കാട്ട് താലൂക്കിൽ നമ്പൂതിരിമാർ വളരെയുണ്ടായിരുന്നുവെന്നും, ഇന്നു പാലക്കാട്ടച്ചൻ എന്നറിയപ്പെടുന്ന രാജാവുമായി തെറ്റുകയാൽ നമ്പൂതിരിമാരെല്ലാം അവിടം വിട്ടുപോ

ന്നതാണെന്നുമുള്ള വസ്തുത വിസ്തരിക്കുന്നില്ല.[1] എന്നിരുന്നാലും ചില നമ്പൂതിരിമാൎക്കെല്ലാം വസ്തുക്കളും അമ്പലം മുതലായതുണ്ടെന്നല്ലാതെ എടുത്തുപറയത്തക്ക മററു പ്രാധാന്യമൊന്നും ആ പ്രദേശങ്ങൾക്കുള്ളതായി കാണുന്നില്ല. ഈവക കാരണങ്ങളെക്കൊണ്ടു നോക്കുമ്പോൾ പടിഞ്ഞാറൻവഴിക്കാണ് ആൎയ്യന്മാർ ഇവിടക്കു വന്നതെന്നും, കിഴക്കൻവഴിക്കല്ലെന്നും സംശയാതീതമായി തെളിയുന്നുണ്ട്.

കേരളത്തിലെ ഭൂമികൾ കടൽക്കരയിൽനിന്നു കിഴക്കോട്ടു നീങ്ങുന്നിടത്തോളം ഫലപുഷ്ടി ജാസ്തിയുള്ളതായിട്ടാണിരിക്കുന്നതു്. അന്നത്തെ പ്രധാന ജീവിതമാൎഗ്ഗം കൃഷിമാത്രമായിരുന്നുവെന്നു പറയേണ്ടതുമില്ലല്ലൊ. കിഴക്കൻ വഴിക്കാണു വന്നതെങ്കിലാവട്ടെ അവരുടെ പ്രധാന സങ്കേതങ്ങളും ഗ്രാമസങ്കേതങ്ങളും തീൎച്ചയായും കിഴക്കേപ്പകുതിയിലല്ലാതെ കാണുമായിരുന്നില്ല. അവരാദ്യം കണ്ടെത്തുന്ന പ്രദേശം കൂടുതൽ ഫലപുഷ്ടിയുള്ള കിഴക്കൻ പ്രദേശമാണല്ലൊ. അവിടമെല്ലാം വ്യാപിച്ചു നിറഞ്ഞതിനു ശേഷമല്ലാതെ അവയെ വിട്ടു താരതമ്യേന താണതരം ഭൂമിയായ (വിളവുകുറഞ്ഞ പ്രദേശമായ) കടൽക്കരയിലേക്കു നീങ്ങിയെന്നു വിചാരിക്കുന്നതു് യുക്തിക്കും സംഭാവ്യതക്കും വിരുദ്ധമാകുന്നു മാത്രമല്ല കേരളത്തിലേക്കു കിഴക്കുനിന്നുള്ള പ്രവേശനമാൎഗ്ഗം ഈ ചുരം മാത്രമാകയാൽ മേല്പറഞ്ഞ 20 നാഴികയോളം തെക്കു-വടക്കു വിസ്താരമുള്ള പ്രദേശങ്ങളിൽ ജനങ്ങൾ കൂടുതൽ തിങ്ങിത്താമസിക്കുവാനാണിടയുള്ളതു്. അവിടെ നിന്നു തെക്കോട്ടു് കന്യാകുമാരിവരെ ഉദ്ദേശം 300 നാഴിയോളവും കാസർഗോഡ് (ചന്ദ്രഗിരി)പ്പുഴക്കു 400 നാഴികയോളവും ദൂരമുള്ളതിനാൽ തെക്കോട്ടും വടക്കോട്ടും നീങ്ങുന്നേടത്തോളം ജനവാസം കുറഞ്ഞുവരികയും ചെയ്യുവാനേ വഴിയുള്ളൂ.

---

[1] എന്റെ സ്മരണകൾ എന്ന പുസ്തകത്തിൽ ഇതിനെപ്പററി വിസ്തരിച്ചിട്ടുണ്ടു്; ഒന്നാംഭാഗം page 178 നോക്കുക.

എന്നാൽ അങ്ങിനെ യാതോരു വ്യത്യാസവും കാണാനില്ല. ചന്ദ്രഗിരിപ്പുഴമുതൽ കന്യാകുമാരിവരെ ഏതു പ്രദേശത്തു നോക്കിയാലും അമ്പലങ്ങളും ഇല്ലങ്ങളും ഹിന്ദുഭവനങ്ങളും ഏതാണ്ട് ഒരേ നിലയിൽ വ്യാപിച്ചുകിടക്കുകയും ചെയ്യുന്നുണ്ടല്ലൊ. അതിനാൽ ചുരംവഴിയ്ക്കാണു വന്നതെങ്കിൽ—ഗതാഗതസൌകൎയ്യമില്ലാത്ത അക്കാലത്തു്—700 നാഴികയോളം ദീൎഘമുള്ള കേരളത്തിൽ മുഴവൻ ഇങ്ങിനെ ഒരേവിധത്തിൽ വ്യാപിയ്ക്കുവാനെളുപ്പമല്ല. കടൽവഴിയ്ക്കാണെങ്കിലാകട്ടെ ആവശ്യമുള്ള സ്ഥലത്തെല്ലാം കടൽക്കരയിൽ കപ്പലിറങ്ങാവുന്നതുമാണല്ലൊ. അതിനാൽ ഈ വിധത്തിലാലോചിച്ചാലും ആര്യന്മാർ വന്നതു് കടൽവഴിയ്ക്കു—പടിഞ്ഞാറൻവഴിയ്ക്കു—ആണെന്നും കിഴക്കൻവഴിയ്ക്കല്ലെന്നും വ്യക്തമാകും.

## എവിടെ കപ്പലിറങ്ങി?

ഇനി ആര്യന്മാർ എവിടെയെല്ലാമാണു ആദ്യകാലത്ത് കപ്പലിറങ്ങി കുടിപാൎക്കുകയും വ്യാപിയ്ക്കുകയും ചെയ്തുതുടങ്ങിയതെന്നേ ആലോചിയ്ക്കേണ്ടതുള്ളു. "സിന്ധിൽനിന്നു കപ്പൽവഴി എവിടേയും തങ്ങാതെ നേരിട്ടു ഗോകൎണ്ണത്തുവന്നു കപ്പലിറങ്ങി" എന്നാണു ഞാൻ നായന്മാരുടെ പൂൎവ്വചരിത്രം ഒന്നാംഭാഗത്തിൽ എഴുതിയിട്ടുള്ളതു്. ആ പുസ്തകത്തിന്റെ പ്രധാനമായ ഉദ്ദേശം നായന്മാരുടെ ചരിത്രം എഴുതുകയായിരുന്നുവല്ലൊ. അതിനാൽ ആര്യന്മാർ കപ്പലിറങ്ങിയ സ്ഥലത്തെക്കുറിച്ചു അന്നു കാൎയ്യമായി ചിന്തിച്ചിരുന്നില്ല. ഗോകൎണ്ണത്തു കപ്പലിറങ്ങി എന്നു പറയുവാൻ കാരണമതാകുന്നു. പിന്നീടതിനെപ്പററി ആലോചിച്ചതിൽ കിട്ടിയ വിവരങ്ങൾ താഴെ പറയും പ്രകാരമാകുന്നു.

ആദ്യംതന്നെ വീരസാഹസികനായ പരശുരാമൻ ബോമ്പെയിൽ കുറെ ആര്യന്മാരെ കുടിയിരുത്തി. സ്വതവെ വലിയ ജീവിതക്ലേശമുണ്ടെങ്കിലും ശരി, സ്വദേശം വിട്ടു കാടുകെട്ടിക്കിടക്കുന്നതും

അജ്ഞാതവുമായ ഒരു വിദേശത്തേയ്ക്കു കുടിപാൎക്കാൻ പോകുന്നതിന്നു അധികമാരും ഒരുങ്ങുകയില്ല. അവിടെ സമൃദ്ധിയുണ്ടെന്നറിഞ്ഞാൽപോലും സാമാന്യജനങ്ങൾക്കതിൽ താല്പൎയ്യമുണ്ടാവില്ല; വൈമുഖ്യമേ ഉണ്ടാകു. ഇതിന്നു ഒരു ഉദാഹരണം പറയാം. ഏകചക്ര എന്ന ബകൻെറ നഗരത്തിൽ ഓരോ ദിവസത്തിലും ഓരോ മനുഷ്യരെ ബകന്നു തിന്നാൻ നികുതിയായികൊടുക്കേണ്ടിയിരുന്നുവെന്നാണു പ്രസിദ്ധമായ ഭാരതകഥ. എങ്കിലും അക്കാലത്തു് ആരും അവിടം ഒഴിച്ചു പോയില്ല; ഉപദ്രവകരമായാലും ജന്മഭൂമി ആൎക്കും അനിഷ്ടമായി തോന്നാറില്ല.[1] മററൊരുദാഹരണംകൂടികാണിയ്ക്കാം. ഇന്നു ഇവിടെയാണെങ്കിൽ ഭക്ഷ്യക്ഷാമം കൊടുമ്പിരികൊണ്ടിരിയ്ക്കുകയാണല്ലൊ. ഭൂമിയ്ക്കുള്ള ക്ഷാമം പറയാനുമില്ല. ആൻറമാൻദ്വീപുകൾ വളരെ ഫലവത്തായ ഭൂമിയാണു്; ഗവൎമ്മെണ്ടു ഭൂമികൾ സൌജന്യമായി കൊടുക്കും. മാത്രമല്ല ജനങ്ങളെ അങ്ങോട്ടു ഗവൎമ്മേണ്ടുചിലവിൽ കൊണ്ടുപോകുവാൻ തയ്യാറുണ്ടു്. അവിടെ ചെന്നാൽ കുടിൽ കെട്ടുന്നതിന്നും കന്നുകാലികളെ വാങ്ങുന്നതിന്നും, ഒരു വിളവെടുക്കുന്നതുവരെയുള്ള ചിലവിന്നും പണം കൊടുക്കും; കൃഷി ആയുധങ്ങൾ കടംകൊടുക്കും. അതെല്ലാം കുറേശെയായി കാലക്രമേണ വീട്ടിയാൽ മതി. ഇങ്ങിനെയുള്ള സൌജന്യങ്ങളെല്ലാം ചെയ്തുകൊടുത്തിട്ടും കൂടി അങ്ങോട്ടു പോകാൻ തയ്യാറുള്ളവരെ കിട്ടുന്നില്ല. ഇത്രയും പറഞ്ഞതിൻെറ സാരമെന്തെന്നാൽ അജ്ഞാതവും വിദൂരസ്ഥവും മനുഷ്യവാസമില്ലാത്തതുമായ പ്രദേശത്തയ്ക്കു കുടിപാൎക്കുന്നതിന്നു പോകാൻ സന്നദ്ധതയും ധൈൎയ്യവുമുള്ളവർ എക്കാലത്തും അപൂൎവ്വമായിട്ടേ ഉണ്ടാകു എന്നാകുന്നു.

---

[1] നനേകചക്രനഗരെ ബകരാക്ഷസായ
സന്ദീയതെ നരകരം പ്രതിവാസരം ച
ഏകോപി തത്ര ന ജഹാതി നിവാസവാഞ്ഛാം
സോപദ്രവാപി സുഖദാ ഖലു ജന്മഭൂമി:—എടവെട്ടിക്കാടു്.

വസ്തുത ഇങ്ങിനേയാകയാൽ ആദ്യം ബോമ്പെയിൽ പത്തോ ഇരുപതോ—അഥവാ മുപ്പതോ നാല്പതോ ആവട്ടെ—കുഡുംബക്കാരെ കുടിയിരുത്താൻ സാധിച്ചാൽതന്നെ പിന്നേയും പുതുതായ കുടിയേററക്കാർ അധികമൊന്നും അങ്ങോട്ടു പോയെന്നു വരില്ല. അവിടേയുള്ളവർ വൎദ്ധിച്ച് ക്രമത്താലെ തെക്കോട്ടു വ്യാപിക്കുവാനേ സംഗതിയുള്ളു. അങ്ങിനെ 1200-ഓളം നാഴിക നീണ്ടുകിടക്കുന്ന—കന്യാകുമാരിവരെ—ഭൂമിയിൽ ആൎയ്യന്മാർ എത്തുക എന്നതിന്നു അനേകം നൂററാണ്ടല്ല ആയിരത്താണ്ടുതന്നെ വേണ്ടിവരുമല്ലൊ. അതിനാൽ അത്രമാത്രമായാൽ പോരെന്നും, തെക്കോട്ടു മാറി വേറെ ചില പ്രദേശങ്ങളിൽക്കൂടി ആൎയ്യന്മാരെ കുടിയിരുത്തണമെന്നും പരശുരാമന്നു തോന്നിയിരിക്കും. അങ്ങിനെ തോന്നിയാൽ തെററില്ല, സ്വാഭാവികമായിപ്പരിശോധിച്ചാൽ തോന്നാതിരിക്കുവാനാണു വിഷമം. അതിനാൽ ഉത്സാഹികളും സാഹസികന്മാരും മററുമായ ആൎയ്യന്മാരെ തേടിപ്പിടിച്ച് പറഞ്ഞിളക്കി പാട്ടിന്മേൽ കയററി കപ്പൽവഴി വേറെ ചില സ്ഥലങ്ങളിലും എറക്കിക്കുടിയിരുത്തിയിട്ടുണ്ടാവണമെന്നാണെൻെറ ഊഹം. മാത്രമല്ല ആ സ്ഥലങ്ങൾ ഗോവയും ഉഡുപ്പിയും പൊന്നാനിയുമായിരിക്കുമെന്നും കൂടി ഞാൻ വിശ്വസിക്കുന്നു.

ഈ ഭാൎഗ്ഗവക്ഷേത്രത്തിൽ മലയാളം കൎണ്ണാടകം (അഥവാ തുളു) കൊങ്കണം മഹാരാഷ്ട്രം എന്നിങ്ങനെ നാലു വിഭിന്നങ്ങളായ സംസ്കാരങ്ങളും ഭാഷകളുമുണ്ടാവാൻ കാരണം ഇങ്ങിനെ ഓരോ സ്ഥലത്തു് ഇറങ്ങി കുടിപാൎത്തതാകുന്നു. ആവുന്നത്ര വേഗത്തിൽ ഭാൎഗ്ഗവക്ഷേത്രം ബ്രാഹ്മണരെക്കൊണ്ടു് (ആൎയ്യന്മാരെക്കൊണ്ടു്) നിറക്കുവാൻവേണ്ടിയാണ് ആ പരശുരാമൻ ഇപ്രകാരം നാലു വിവിധകേന്ദ്രങ്ങളിൽ ആൎയ്യന്മാരെ കപ്പലിറക്കി കുടിപാൎപ്പിച്ചിട്ടുള്ളതെന്നാണെൻെറ ഊഹം. വെറുതെ അങ്ങു പറയുകയല്ലാതെ അതിന്നടിസ്ഥാനമെന്തെന്നൊരു ചോദ്യമുണ്ടാവാം. അതിന്നുള്ള ഉത്തരം ഇ

താണ്. ബോമ്പെയിൽ കുടിപാൎത്ത ആൎയ്യന്മാർ കാലക്രമേണ സം വധാനത്തിൽ—ജനവൎദ്ധനയനുസരിച്ച്—മൂന്നുവശത്തേയ്ക്കും (വടക്കോട്ടും, തെക്കോട്ടും, കിഴക്കോട്ടും) വ്യാപിയ്ക്കുവാൻ തുടങ്ങി. അതുപോലെത്തന്നെ ഗോവ, ഉഡുപ്പി, പൊന്നാനി എന്നീ പ്രദേശങ്ങളിലെ ആൎയ്യന്മാരും മൂന്നു വശത്തേയ്ക്കുമായി ക്രമേണ വ്യാപിച്ചുവളൎന്നു. കിഴക്കു 20—25 നാഴിക പോയാൽ സഹ്യന്റെ താഴ്വരകളായ വയനാടൻ_നെല്ലിയാമ്പതി മുതലായ മലകളാകയാൽ ഒരു പരിധിവരെ മാത്രമെ വ്യാപിയ്ക്കുവാൻ തരമുള്ളു; പടിഞ്ഞാറുവശത്ത് അറബിക്കടലുമാണല്ലൊ. അതിനാൽ എല്ലാവൎക്കും കാൎയ്യമായി വ്യാപിയ്ക്കുവാനുള്ള പ്രദേശങ്ങൾ തെക്കും വടക്കുമാണുള്ളതു്. അങ്ങിനെ ഓരോ സ്ഥലത്തും ഇറങ്ങിയവർ തെക്കും വടക്കും പ്രദേശങ്ങളിലേയ്ക്കു ജനവൎദ്ധനയനുസരിച്ചു ക്രമേണ വ്യാപിച്ചുവന്നു. ആദ്യകാലത്ത് ഇങ്ങനെ പരശുരാമന്റെ പ്രോത്സാഹനത്താലും പ്രേരണയാലും ചില സാഹസികന്മാർ മാത്രമെ കുടിപാൎത്തുതുടങ്ങിയിരിയ്ക്കയുള്ളു. കാലക്രമത്തിൽ ആ പ്രദേശങ്ങൾ ഫലഭൂയിഷ്ഠങ്ങളും സുഖകരങ്ങളുമാണെന്നു അറിവായപ്പോൾ സിന്ധും ഈ പ്രദേശങ്ങളും തമ്മിൽ കപ്പൽവഴി ബന്ധം പുലൎത്തിത്തുടങ്ങുകയും അപ്പോൾ കാഴ്ചക്കാരായ ദേശസഞ്ചാരികളും മററും വന്നുംപോയും കൊണ്ടിരിയ്ക്കുകയും ചെയ്തിട്ടുണ്ടാവണം. മാത്രമല്ല പരപ്രേരണകൂടാതെത്തന്നെ അങ്ങിനെ പലരും കപ്പൽവഴി വന്നു മേൽപറഞ്ഞ ഏതെങ്കിലും പ്രദേശങ്ങളിൽ പുതുതായി കുടിപാൎത്തുതുടങ്ങിയിട്ടുമുണ്ടാവും. ബോമ്പെ, ഗോവ, ഉഡുപ്പി, പൊന്നാനി എന്നിങ്ങിനെ വിദൂരദേശങ്ങളിലായി നാലു മനുഷ്യവാസമുള്ള താവളങ്ങൾ ഉണ്ടായതിനു ശേഷം വരുന്നവർ, അവിടങ്ങളിലെ പ്രശസ്തി കേട്ടിട്ടു വരുന്നവരാകയാൽ, അവയിലേതെങ്കിലും ഒരിടത്തേ കരയ്ക്കിറങ്ങിയിരിയ്ക്കു. അല്ലാതെ അവയുടെ ഇടയ്ക്കു മനുഷ്യവാസമില്ലാതെ കിടക്കുന്ന കാട്ടുപ്രദേശത്ത് ആരുംതന്നെ ഇറങ്ങുകയുണ്ടാവില്ലല്ലൊ.

അങ്ങിനെ നാലു താവളങ്ങളിലുള്ളവരും മൂന്നു പുറത്തേയ്ക്കും വ്യാപിയ്ക്കുവാനും, ബുദ്ധിയും കഴിവും സാമൎത്ഥ്യവുമനുസരിച്ചു അവരുടെ സംസ്കാരവും പരിഷ്കാരവും വൎദ്ധിപ്പിയ്ക്കുവാനും തുടങ്ങി. ഓരോ താവളങ്ങളുടെയും ഇടയിൽക്കിടക്കുന്ന പ്രദേശമാകട്ടെ മനുഷ്യവാസമോ ഗതാഗതസൌകൎയ്യമോ ഒന്നുമില്ലാത്ത കാടാകുന്നു ഇന്നത്തേപ്പോലെ ബസ്സും കാറും തീവണ്ടിയുമില്ലെന്നു മാത്രമല്ല ഫോൺ, കമ്പി, തപാൽ, പത്രങ്ങൾ മുതലായ ഏൎപ്പാടുകളും അന്നില്ലെന്നോൎക്കണം. അതിനാൽ അവൎക്കു തമ്മിൽ യാതൊരു സമ്പൎക്കവുമില്ലാതെ കേവലം വേറിട്ടുനില്ക്കുന്ന ഓരോ ദ്വീപുകളുടെ ഫലമാണു അക്കാലത്തുണ്ടായിരുന്നതു്. ഇതിന്നു ഒരു തെളിവു കാണിയ്ക്കാം. ലക്ഷ്മീദാസന്റെ ശുകസന്ദേശം 14-ാംനൂററാണ്ടിൽ നിൎമ്മിച്ചിട്ടുള്ള ഒരു സന്ദേശകാവ്യമാണു്. തിരുവല്ലയിൽനിന്നു കടുത്തുരുത്തിയിലെത്തുന്നതിന്നിടയ്ക്കു കുറെ പ്രദേശം ഭയങ്കരമായ വനമാണെന്നു അതിൽ പറഞ്ഞിരിയ്ക്കുന്നു.[1] അക്കാലത്തെത്തന്നെ മറെറാരു കൃതിയാണു് ഉണ്ണുനീലിസന്ദേശം. തെക്കുങ്കൂറിന്റെ രാജ്യത്തിൽപ്പെട്ട ആ പ്രദേശം മിയ്ക്കതും വലിയ വനമാണെന്നും കാട്ടിൽക്കൂടിയാണു അങ്ങോട്ടുള്ള വഴിയെന്നും അതിൽ പറഞ്ഞിട്ടുണ്ടു്.[2]

---

1 "കാന്താരെഘോരപ്രതിഭയമതിക്രമ്യ കഞ്ചിൽ പ്രദേശം
ബിംബോകശ്രീഭരിതമഹിളാം ബിംബിലീമേത്യ ഭൂയഃ"
ശുകസന്ദേശം പൂൎവ്വഭാഗം ശ്ലോകം 60.

2 മുക്കാലം ചെൻറിമയവർ തൊഴും തിർക്കൊടിത്താനമമ്പി-
ൻറക്കാർവണ്ണൻ ചരണയുഗളം കുപ്പി നേരേ നടന്നാൽ
തെക്കിൻകൂറങ്ങളു കഴിവൊളം കാടിടത്തും വലത്തും
മിക്കേടത്തും പുനരവിടമോ ഞാനുണൎത്തിൻറതില്ല.—ഉണ്ണുനീലിസന്ദേശം പൂൎവ്വഭാഗം ശ്ലോകം 126.

തെക്കുംകൂറിന്റെ പടിഞ്ഞാറുവശത്തുള്ള കാടിനെപ്പററി "ഘോരാകാരം വിപിനമതിലംഘ്യ" എന്നു ഭ്രമരസന്ദേശത്തിലും പറയുന്നു.

ആ സ്ഥലം കാട്ടുപ്രദേശമായിരുന്നുവെന്നോ അവിടങ്ങളിൽ കാടു ണ്ടായിരുന്നുവെന്നുപോലുമോ ഇന്നു ആരും പറഞ്ഞാൽ വിശ്വസി ച്ചുവെന്നുവരില്ല. ആര്യന്മാർ ഇവിടെ കുടിയേറിപ്പാർത്തു തുടങ്ങിയ ആദ്യകാലത്ത് കേരളം മുഴുവൻ കാടുകെട്ടി ജനവാസമില്ലാതെ തരിശായിട്ടുണ്ടു കിടന്നിരുന്നതെന്നതിലേയ്ക്കു ഇതൊരു തെളിവാണ്. 14-ാംനൂററാണ്ടിലെ പ്രതീയപാദത്തിലും കൂടി ഇന്നത്തെപ്പോലെ കേരളം മുഴുവൻ നാടായിത്തീരുകയോ ഭൂമിയ്ക്കുവേണ്ടിയുള്ള വടംവലി ആരംഭിയ്ക്കുകയോ ചെയ്തിരുന്നില്ലെന്നു തെളിയുന്നുണ്ടല്ലൊ. അതുകൊണ്ടു് ബോമ്പെ, ഗോവ, ഉഡുപ്പി, പൊന്നാനി എന്നീ നാലു പ്രദേശങ്ങളും ആര്യന്മാരുടെ ആഗമനകാലത്ത് യാതൊരു സമ്പർക്കവുമില്ലാതെ കിടന്നിരുന്നു എന്നു പറയുന്നതിൽ യുക്തിഭംഗമൊന്നുമില്ല. അങ്ങിനെ അന്യോന്യം ബന്ധമില്ലാതെ അതാതു പ്രദേശത്തെ സംസ്കാരവും ഭാഷയും അതാതു പ്രദേശത്തു മാത്രമായി വളൎന്നുവന്നു. കുറച്ചു കൊല്ലങ്ങളൊന്നുമല്ല അനേകം നൂററാണ്ടുകാലം തന്നെ അതിന്നു വേണ്ടിവന്നിട്ടുണ്ടാവും. ഭാൎഗ്ഗവക്ഷേത്രം കന്യാകുമാരിമുതൽ സൂറത്ത് അഥവാ തപതിനദിവരെ ഒന്നുപോലെ നീണ്ടു കിടക്കുന്നുണ്ടെങ്കിലും മേൽപറഞ്ഞ നാലു സംസ്കാരങ്ങളും ഭാഷകളും ഭിന്നങ്ങളായിത്തന്നെ ഉത്ഭവിയ്ക്കുവാനും അന്യോന്യം കലൎപ്പു കൂടാതെ നാലു വിധത്തിലായിത്തന്നെ വളൎന്നു നിലനില്ക്കുവാനും കാരണമതാകുന്നു.

വ്യാപ്തി:

ബോംബെയിലിറങ്ങിയ ആര്യസംഘം ക്രമത്താലെ വടക്കോട്ടും തെക്കോട്ടും വ്യാപിച്ചുതുടങ്ങി. വടക്കു തപതിനദിവരെ മാത്രമെ വ്യാപിച്ചുള്ളു; മറിച്ചു തെക്കോട്ടാണ് അവർ കൂടുതലായി വ്യാപിച്ചതു്. ഗോവയിൽ ഇറങ്ങിയവർ (കൊങ്കണസംസ്കാരക്കാർ) മേല്പറഞ്ഞതുപോലെത്തന്നെ വ്യാപിച്ചുകൊണ്ടാണിരുന്നിരുന്നതു്. അ

ങ്ങിനെ ഇവരുടെ വടക്കോട്ടുള്ള നീക്കവും മഹാരാഷ്ട്രക്കാരുടെ തെക്കോട്ടുള്ള വ്യാപനവും തമ്മിൽ കൂട്ടിമുട്ടിയതു് ഇപ്പോഴത്തെ മൈസൂർ സ്റ്റെയിററിന്റെ വടക്കേ അതിൎത്തിയിലായിരിക്കുമെന്നാണു ഞാനൂഹിക്കുന്നതു്.

മുമ്പു പറഞ്ഞ പ്രകാരംതന്നെ ഗോവക്കാരുടെ തെക്കോട്ടുള്ള വ്യാപ്തി ഗംഗാവളിനദിവരെ എത്തി. ഈ നദി ഗോകൎണ്ണത്തിന്നു തൊട്ടു വടക്കുള്ളതാണെന്നും കേരളത്തിന്റെ അതിരായിരുന്നുവെന്നും ഞാൻ മുമ്പു വ്യക്തമാക്കിയിട്ടുണ്ടു്. കൊങ്കണസംസ്കാരം ഒരു പക്ഷെ അവിടംവരെ വ്യാപിച്ചു് അവസാനിച്ചതാവാം. അല്ലെങ്കിൽ ഉഡുപ്പിയിൽ ഇറങ്ങിയ ആൎയ്യന്മാരുടെ സംസ്കാരത്തിന്റെ — തുളു-കൎണ്ണാടകസംസ്കാരത്തിന്റെ — നീക്കം അപ്പോഴേയ്ക്കു ആ പുഴവരെ എത്തിയിരുന്നതുകൊണ്ടാണു കൊങ്കണസംസ്കാരം പുഴയ്ക്കു തെക്കു വ്യാപിയ്ക്കാതിരുന്നതെന്നു വരുവാനും വിരോധമില്ല. ഏതായാലും ഗംഗാവളിനദിയ്ക്കു തെക്കുവശം തുളു സംസ്കാരവും വടക്കുവശം കൊങ്കണസംസ്കാരവുമായിട്ടാണിരുന്നിരുന്നതു്. ബുക്കാനൻതന്നെ ഈ സംഗതി വ്യക്തമാക്കിയിട്ടുമുണ്ടു്.[1] ഉഡുപ്പിയിൽനിന്നു വടക്കോട്ടെന്നപോലെ തെക്കോട്ടും തുളു സംസ്കാരം വ്യാപിച്ചു. അതു് തെക്കു ചന്ദ്രഗിരിപ്പുഴവരെയെത്തി. പൊന്നാനിയിൽ വന്നിറങ്ങിയ ആൎയ്യന്മാരും അവിടെനിന്നു ക്രമേണ തെക്കോട്ടും വടക്കോട്ടുമായി വ്യാപിച്ചിരിയ്ക്കുമെന്നാണു് ഞാനൂഹിക്കുന്നതു്. അതിന്നുള്ള കാരണം പറയാം. കേരളസംസ്കാരത്തിന്റെ കേന്ദ്രം ശുകപുരം പന്നിയൂർ എന്നീ ഗ്രാമങ്ങളായിരുന്നുവെന്നതിന്നു സംശയമില്ല. ബാക്കിയുള്ളമുപ്പതു ഗ്രാമങ്ങളും ശുകപുരം കൂറോ പന്നിയൂർ കൂറോ ആയിട്ടാണു വൎത്തിച്ചിരുന്നതു്. അതിനാൽ അവർ ആദ്യം വന്നു കരയ്ക്കിറങ്ങിയതു് അവയ്ക്കടുത്തപ്രദേശത്തായിരിക്കുമെന്നും, അതിനാൽ

[1] A journey from Madras through Mysore, Canara and Malabar—Vol II (second Edition) pp 322.

അതു പൊന്നാനിയിലല ആയിരിയ്ക്കുയുള്ളവെന്നുമാണ ഞാൻ സു ദൃഢം വിശ്വസിയ്ക്കുന്നതു്. പൊന്നാനി എന്ന സ്ഥലം പ്രസിദ്ധമായ ഭാരതപ്പുഴ കടലിൽ ചെന്നു ചേരുന്ന അഴിമുഖത്തിന്നു തെട്ടു തെക്കുവശത്തു അറബിക്കടൽത്തീരത്താകുന്നു. അവിടെനിന്നു ശുക പുരം ക്ഷേത്രത്തിലേയ്ക്കു ഉദ്ദേശം ഏഴെട്ടു നാഴികയും പന്നിയൂൎക്കു പത്തു നാഴികയോളവും ദൂരമേ ഉള്ളു. പൊന്നാനിയിൽനിന്നു ശുക പുരത്തിൻെറ സ്ഥാനം തെക്കുകിഴക്കും പന്നിയൂരിൻെറതു വടക്കുകി ഴക്കും ഭാഗത്താണെന്നു മാത്രം. ഈ രണ്ടു ക്ഷേത്രങ്ങൾക്കു തമ്മിലുള്ള ദൂരമാകട്ടെ 6—7 നാഴികയിൽ കൂടുതലില്ലതാനും.

അവർ ആദ്യമായി ഇറങ്ങിയതു കോഴിക്കോട്ടൊ കൊടുങ്ങല്ലൂരൊ ആവാനും വിരോധമില്ല. പൊന്നാനിയിൽനിന്നു കോഴിക്കോട്ടേയ്ക്കും കൊടുങ്ങല്ലൂൎക്കും ഏതാണ്ടു് 60—70 നാഴികയോളമേ ദൂരമുള്ളു. അവിടങ്ങളിലൊന്നിൽ—അഥവാ രണ്ടിടത്തും—ഇറങ്ങി ക്രമേണ തെക്കോട്ടും വടക്കോട്ടും വ്യാപിയ്ക്കുകയും, സംഗതിവശാൽ ശുകപുരത്തിന്നും പന്നിയൂൎക്കും കാലാന്തരത്തിൽ പ്രാധാന്യം സിദ്ധിയ്ക്കുകയും ചെയ്തതാവാൻ വിരോധമില്ല. എന്നാൽ ന്യായമായി ച്ചിന്തിച്ചാൽ സംഭാവ്യത അപ്രകാരമാവില്ലെന്നാണു പറയേണ്ടതു്

അങ്ങിനെ ആ സംസ്കാരം കാലാന്തരത്തിൽ വ്യാപിച്ചു തെക്കു് കന്യാകുമാരി വരെയും വടക്കു ചന്ദ്രഗിരിപ്പുഴ വരേയും എത്തി. ഒരേ പ്രദേശത്തുനിന്നു വന്ന രണ്ടു സംഘക്കാർ തമ്മിൽത മ്മിൽ ക്രമത്തിൽ വ്യാപിച്ചുകൊണ്ടു പുഴയുടെ ഇരുകരകളിലും എത്തിച്ചേരുകയും അങ്ങിനെ അപ്പോൾ അതവിടെ അവസാനിയ്ക്കു കയും ചെയ്തു.

ഈ തരത്തിൽ രണ്ടു സംസ്കാരങ്ങളേയും അടുത്തായിക്കാണ്മാൻ മററൊരു വിധത്തിലായാലും സാദ്ധ്യതയുണ്ടു്. ഞാനിവിടെപ്പറഞ്ഞതു് ചന്ദ്രഗിരിപ്പുഴ രണ്ടു സംസ്കാരങ്ങളുടെ അവസാനമായി ട്ടാണല്ലൊ. മറിച്ചു് അവിടം അവയുടെ ആരംഭസ്ഥാനമായാ

ലും ഇങ്ങിനെ സംഭവിയ്ക്കാവുന്നതാണ്. എന്നുവെച്ചാൽ ആൎയ്യന്മാർ കേരളത്തിൽ കരയ്ക്കിറങ്ങിയതു് ചന്ദ്രഗിരിയുടെ ഇരുകരകളിലാണെന്നു വെയ്ക്കുക. പുഴയുടെ തെക്കുവശത്തുനിന്നു ഒരുകൂട്ടർ ക്രമേണ തെക്കോട്ടും മറുവശത്തുനിന്നു മറേറ കൂട്ടർ വടക്കോട്ടും വ്യാപിച്ചുവരികയും ചെയ്തുവെന്നു വിചാരിയ്ക്കുക. അങ്ങിനെയാണു ഇരുകരകളിലുമായി രണ്ടു സംസ്കാരങ്ങൾ ഉടലെടുത്തതു് എന്നും വരരുതായ്കയില്ല. എന്നാൽ അങ്ങിനെ ഈ രണ്ടു സംസ്കാരങ്ങളുടേയും വ്യാപ്തിയുടെ ആരംഭം അവിടെയായിരിയ്ക്കുമെന്നു കരുതുന്നതിനേക്കാൾ സുഗമതയും സംഭാവ്യതയും മുൻപറഞ്ഞതപോലെ രണ്ടു സംസ്കാരങ്ങളും കൂട്ടിമുട്ടിയതു് അവിടെയായിരിയ്ക്കുമെന്നുള്ളതിനാകുന്നു.

ഇതിനൊന്നും റിക്കാൎട്ടുകളൊ ദൃക്സാക്ഷികളൊ ഇല്ലല്ലൊ. ആദികാലങ്ങളിൽ ആൎയ്യന്മാരില്ലായിരുന്നുവെന്നും, പിന്നീട്ടു് ഇവിടെ കുടിപാൎത്തവരാണെന്നും, അവരിപ്പോൾ കേരളത്തിൽ രണ്ടു സംസ്കാരങ്ങളുള്ളവരാണെന്നും, ആ രണ്ടിന്റേയും ശരിയായ അതിൎത്തി ഈ പുഴയാണെന്നുമേ നമുക്കു നിശ്ചയമുള്ളു. അതു തീൎച്ചയുണ്ടുതാനും. പരിതസ്ഥിതിയേയും ലോകസ്വഭാവത്തേയും പരിണാമസമ്പ്രദായങ്ങളേയും മററനുഭവങ്ങളേയും അടിസ്ഥാനമാക്കി യുക്തിപൂൎവ്വം പരിശോധിച്ചു അന്യോന്യവിരോധം കൂടാത്ത തരത്തിൽ തീരുമാനിയ്ക്കാനെ തരമുള്ളുവല്ലൊ. അങ്ങിനെ പരിശോധിച്ചാൽ ആൎയ്യന്മാർ 'കേരളത്തിൽ' ആദ്യമായി വന്നിറങ്ങിയതു് ഉഡുപ്പിയിലും പൊന്നാനിയിലുമാണെന്നും അവിടെനിന്നു ക്രമത്തിൽ വ്യാപിച്ചു മേല്പറഞ്ഞ വിധത്തിൽ കന്യാകുമാരി വരേയും ഗോകൎണ്ണം വരേയും വ്യാപിച്ചുവെന്നും കാണാവുന്നതാകുന്നു.

സംസ്കാരങ്ങളുടെ അതിരു്:

ഞാനേകദേശം 40 കൊല്ലം മുമ്പാണു് ആദ്യമായി രാജ്യം കാണ്മാൻ വേണ്ടി കാസർഗോഡു പോയതു്. അവിടെനിന്നു പു

ഴയുടെ വടക്കേക്കരയിലേയ്ക്കു ഒരു നാഴികയോളമേ ദൂരമുള്ളു. ആ യാത്രയിൽ എനിയ്ക്കു ജിജ്ഞാസയുണ്ടായിരുന്നതിനാൽ ഈ വക കാൎയ്യങ്ങളിൽ പ്രത്യേകം ശ്രദ്ധിയ്ക്കയും ചെയ്തിരുന്നു. പുഴയ്ക്കിക്കരെ കടന്നാൽ മട്ടെല്ലാം മാറി; നമ്മുടെതായി. മുമ്പിൽക്കുടുമ, അരയിൽ കരയുള്ള വെളുത്ത തോൎത്തുമുണ്ടു് കാതിൽ രുദ്രാക്ഷകടുക്കൻ[1] എന്നിങ്ങനേയുള്ള നല്ല മലയാളിനായന്മാരേയും, കാതുകൾ ചുമലിൽ മുട്ടത്തക്കവണ്ണം വളൎത്തി രണ്ടു രണ്ടര ഇഞ്ചു വ്യാസമുള്ളതും ഓടു കൊണ്ടു വാൎത്തുണ്ടാക്കിയതുമായ കൎണ്ണാഭരണം ധരിച്ചവരും വെളുത്ത വസ്ത്രമുടുത്തവരും മാറു മറയ്ക്കാത്തവരുമായ നായർസ്ത്രീകളേയും കാണാം. പുഴയുടെ വടക്കോട്ടു കടന്നാൽ സമ്പ്രദായം മറിച്ചായി. പുരുഷന്മാൎക്കു പിന്നിൽക്കുടുമയും മീശയും[2] തലപ്പാവും പാദുരുടേയും ഓരോ കാലിന്മേൽ തളപോലെ ഓരോ വെള്ളിക്കമ്പിയും[3] ഒരുതരം പാളത്താറും അവരുടെ വേഷങ്ങളാണു്. കാലുകളുടെ നടുവിരലുകളിൽ മോതിരങ്ങൾ, ഏററിയപക്ഷം അരയിഞ്ചു വളൎത്തിയ കാതുകൾ, മേല്ക്കാതിൽ (ചെവികളുടെ മേൽഭാഗത്തു) മൂന്നു നാലു തുള, അവയിൽ ചില ആഭരണങ്ങൾ, ഞാത്തില്ലാത്ത മൂക്കുത്തി,[4] കറുപ്പോ ചുവപ്പോ നിറത്തിലുള്ള വസ്ത്രങ്ങൾ, മുടിയിൽ ധാരാളം പൂക്കൾ ഇങ്ങിനെയുള്ള സ്ത്രീകളേയുമാണു കണ്ടിരുന്നതു്. എനിയ്ക്കു വലിയ ആശ്ചൎയ്യമായി. ഒരു മതിൽ കെട്ടി വേർതിരിച്ചു നിൎത്തിയപോലെ ആ പുഴയുടെ ഇരുകരകളിലേയും ജനങ്ങളുടെ ഇത്തരം വ്യത്യാസങ്ങൾ പ്രത്യക്ഷമായിക്കാണാം. രണ്ടു സംസ്കാരങ്ങളും

---

[1] എന്റെ ചെറുപ്പക്കാലത്തു് നായന്മാർ സാധാരണയായി കാതിലിട്ടിരുന്ന ഒരുതരം കടുക്കന്റെ ഭാഷയാണിതു്.

[2] പണ്ടു കേരളീയർ മീശ് വെയ്ക്കുകയേ പതിവില്ലായിരുന്നു.

[3] ഇങ്ങിനെ തളയിടുന്നതു അവിടുത്തുകാരുടെ ഒരു നേൎച്ചയാണത്രെ.

[4] അന്നൊക്കെ പണക്കാരായ നായർ സ്ത്രീകൾ മൂക്കുത്തിയും, ഞാത്തും ധരിയ്ക്കുക പതിവായിരുന്നു.

ഇങ്ങനെ സ്പഷ്ടമായ ഒരതിൎത്തികൊണ്ടു—അന്യോന്യം കലൎപ്പില്ലാത്ത വിധത്തിൽ—വേൎതിരിഞ്ഞു നില്ക്കണമെങ്കിൽ തക്കതായ കാരണം കൂടാതെ സാദ്ധ്യമല്ല.

പാലക്കാട്ടും ഒലവക്കോട്ടും ചെന്നാൽതന്നെ നമുക്കു ഒരു കിഴക്കൻജില്ലയുടെ പ്രതീതിയുണ്ടാകും. ഒററയൊററയായ വീടുകളുടെ കുറവ്, കേററിറക്കങ്ങളൊ കുന്നുകളൊ കുറഞ്ഞ വിസ്തൃതമായ സമഭൂമി, ഗ്രാമങ്ങളുടെ ആധിക്യം, സാമാന്യജനങ്ങളിൽ കാണുന്ന വേഷഭാഷാഭൂഷണാദികളുടെ തമിഴ്സമ്പ്രദായം മുതലായതാണതിനു കാരണം. വാളയാർ കടന്നു പോത്തനൂർ സ്റ്റേഷനിലെത്തിയേ തമിഴ്നാടാകൂ. അവിടയ്ക്കു ഒലവക്കോട്ടുനിന്നു 28 നാഴിക ദൂരമുണ്ട്. എങ്കിലും ഒലവക്കോട്ടു-പാലക്കാട് പ്രദേശങ്ങളിൽതന്നെ തമിഴ്പ്രദേശച്ഛായ തുടങ്ങുന്നുണ്ട്. തെക്കു ചെങ്ങനൂരമ്പലത്തിന്നുതന്നെ തമിഴ്ച്ഛായ ആരംഭിക്കുന്നു. പ്ലാൻ സാധാരണ മലയാള സമ്പ്രദായമാണെങ്കിലും നാലമ്പലം മുഴുവൻ വെണ്മാടമാണ്. ഹരിപ്പാട്ടെ ബലിക്കൽപുരയ്ക്കും തമിഴിന്റെ ലാഞ്ഛന കാണാം. തിരുവനന്തപുരത്തെ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിന്നുതന്നെ ഒട്ടൊക്കെ തമിഴ്സമ്പ്രദായമാണ്. കിഴക്കെ ഗോപുരവും, ശീവേലിപ്പുരയും, ബലിക്കൽപുരയും, കുലശേഖരമണ്ഡപവും മലയാളസമ്പ്രദായമല്ല; കിഴക്കൻമട്ടാകുന്നു. നാഗർകോവിൽ ചെന്നാൽ മുക്കാൽ ഭാഗവും തമിഴ്നാടായി തോന്നും. കാൽ ഭാഗമെ ആ പ്രദേശത്തിന്നു കേരളീയത്വമുള്ളു. ശുചീന്ദ്രവും കന്യാകുമാരിയും തനിത്തമിഴ രീതിയുമായി. തോവാളയ്ക്കപ്പുറത്തെ പരദേശമാകൂ. അവിടങ്ങളിലെല്ലാം തമിഴ സംസ്കാരത്തിന്റെ ലാഞ്ഛന ഇത്ര മുൻകൂട്ടിത്തന്നെ—ദൂരത്തുനിന്നുതന്നെ—ആരംഭിക്കുന്നു; ക്രമത്താലെ തനി തമിഴായിത്തീരുകയും ചെയ്യുന്നു. സ്വാഭാവികമായ രീതി അതാണല്ലൊ. അതുപോലെ തമിഴ്, തെലുങ്ക്, കൎണ്ണാടകം മുതലായ ഭാഷാപ്രദേശങ്ങളും സംസ്കാരങ്ങളും തമ്മിൽ ചേരുന്നതും ഇങ്ങനെ ക്രമ

ത്താലെയേ ആയിരിയ്ക്കൂ എന്നും, മറിച്ച് ചന്ദ്രഗിരിപ്പുഴപോലെ ഒരു തിരിന്റെ അപ്പുറത്തുമിപ്പുറത്തും മുതല്ക്കായിരിയ്ക്കയില്ലെന്നും ഒന്നു നേചഷിച്ചാലറിയാം.

അന്നത്തെ കപ്പൽയാത്ര:

ആര്യന്മാർ സിന്ധിൽനിന്നു കപ്പലിലാണ് കേരളത്തിലേയ്ക്കു കുടിപാക്കാൻ വന്നതെന്നു പറഞ്ഞുവല്ലൊ. ഇന്നത്തെ കടൽയാത്രയ്ക്കാണെങ്കിൽ സിനിമ നീന്തൽക്കുളം ടെന്നീസ്‌കോർട്ട് മുതലായി ഒരു പരിഷ്കൃതനഗരത്തിൽ ഉണ്ടാകാവുന്ന എല്ലാ ജീവിതസൌകര്യങ്ങളോടും കൂടി ആയിരവും അതിലധികവും പേൎക്കു സുഖമായി യാത്ര ചെയ്യാവുന്ന ആവിക്കപ്പലുകളാണുള്ളത്; ഇപ്പോൾ ആററംകൊണ്ടു പ്രവൎത്തിയ്ക്കുന്ന കപ്പലുകളും പ്രചാരത്തിൽ വന്നിരിയ്ക്കുന്നു. അന്നത്തെ കപ്പലുകൾ ഇത്തരത്തിലുള്ളവയൊന്നുമല്ലെന്നു പ്രത്യേകം ഓൎക്കണം. വാസ്കോഡിഗാമ (എ. ഡി. 1498) പോൎച്ചുഗീസിൽനിന്നു കേരളത്തിൽ വന്നതു 9 മാസത്തെ ദീൎഘയാത്ര കൊണ്ടാകുന്നു. അവരുടെ വാഹനം പായക്കപ്പലാണെന്നു പറയേണ്ടതില്ലല്ലൊ. കാററു തക്കത്തിൽ കിട്ടിയേ അതു നടക്കുകയുള്ളു. അന്നത്തെ കപ്പലുകളിൽപോലും ഏററിയ പക്ഷം നൂറിലധികം പേൎക്കു യാത്രചെയ്യുവാൻ കഴിഞ്ഞിരുന്നില്ല; അതിലധികം വലുപ്പമുള്ള കപ്പലുകൾ അക്കാലത്തുപോലുമുണ്ടായിരുന്നില്ല. നമ്മുടെ ചരിത്രകാലമാണെങ്കിൽ ബി. സി. 1500-നോടടുത്ത—ഗാമയേക്കാൾ ഏതാണ്ട് മൂവ്വായിരം കൊല്ലങ്ങൾക്കുമുമ്പ്—ആണുതാനും. അതിനാൽ അന്നത്തെ കപ്പൽ ഏതാണ്ട് ഇന്നത്തെ പത്തേമ്മാരിപോലെയുള്ളതാവാനേ വഴിയുള്ളൂ. അവയെല്ലാം 50—60 ആളുകളിലധികം യാത്ര ചെയ്യത്തക്കവയായിരിയ്ക്കയില്ല.

എന്റെ ചെറുപ്പക്കാലത്ത് (കൊ. വ. 1070—75) കരുപ്പടന്ന മുതൽ തിരുവനന്തപുരം വരെ മാത്രമല്ല കനോലിത്തോടുവഴി

കോഴിക്കോട്ടു വരേയും, കായംകുളം വെമ്പനാട്ട് മുതലായ കായലു കളുടേയെല്ലാം ചുററുമുള്ള കരപ്രദേശങ്ങളിലേയ്ക്കും തോണികൾ വ ഴിയാണു ജനങ്ങൾ യാത്ര ചെയ്തിരുന്നതു്. തോണിക്കാർ രാവും പ കലും മാറിമാറിക്കുത്തും. അങ്ങിനെ ഓരോ നേരം 20 നാഴിക വീതം ശരാശരി 40 നാഴികയാണു ഒരു ദിവസത്തിൽ പോവുക. കുരുപ്പടന്ന നിന്നു തിരുവനന്തപുരത്തേയ്ക്കു സുമാർ 200 നാഴിക യുണ്ടു്. ആ യാത്ര നിർവ്വഹിച്ചിരുന്നതു് അഞ്ചു ദിവസംകൊണ്ടാ യിരുന്നു. നമ്മുടെ ചരിത്രകാലത്തെ കപ്പലുകളും ഇതിലധികം വേഗത്തിൽ പോകുന്നവയായാവില്ല.

സിന്ധിൽനിന്നു ബോമ്പെയ്ക്കു ഉദ്ദേശം 700_ം ഗോവയ്ക്കു 975_ം ഉഡുപ്പിയ്ക്കു 1125_ം പൊന്നാനിയ്ക്കു 1400_ം നാഴിക യോളം ദൂരമുണ്ടാവും. മേല്പറഞ്ഞ കണക്കിന്നു സിന്ധിൽനിന്നു ഒരു കപ്പൽ പുറപ്പെട്ടാൽ ബോമ്പെയിലെത്താൻ 18_ം ഗോവയി ലെത്താൻ 25_ം ഉഡുപ്പിയിലെത്താൻ 29_ം പൊന്നാനിയിലെ ത്താൻ 35_ം ദിവസം വേണ്ടിവരും. ഒരു യാത്രയിൽ 50_ലധികം പേർ ഉണ്ടാകയുമില്ലല്ലൊ. ആളുകൾ കുടിപാർക്കുന്നതിന്നു പോകു വാൻ തയ്യാറായാൽത്തന്നെ ഈ പരിതസ്ഥിതിയിൽ അധികമൊ ന്നും ആളുകളെ കപ്പലിൽ കയററി അവിടങ്ങളിൽ ഇറക്കിവിടുവാൻ സാധിച്ചുവെന്നു വരില്ല; എറക്കിയിട്ടുമുണ്ടാവില്ല. മററു രാജ്യത്തു കാരുമായിട്ടുള്ള ബന്ധം കൂടാതെ അവിടുത്തുകാർ മാത്രമായി അ ന്യോന്യം വിവാഹാദികളെക്കൊണ്ടു് സഹകരിച്ചു ജീവിയ്ക്കുവാൻ വേണ്ടിടത്തോളം ആര്യന്മാരെ മാത്രമേ ആദ്യകാലത്തു് പരശുരാ മൻ കുടിയിരുത്തിയിട്ടുണ്ടാകൂ. പിന്നെ അവിടെത്തന്നെ കാലക്ര മേണ ജനങ്ങൾ വർദ്ധിച്ചിട്ടായിരിയ്ക്കും മൂന്നുവശങ്ങളിലേയ്ക്കും ആ ര്യന്മാർ വ്യാപിച്ചതു്. അങ്ങിനെ കേരളത്തിൽ പ്രശസ്തി വർദ്ധിച്ചു തുടങ്ങിയപ്പോൾ സിന്ധിൽനിന്നു പുതിയ കുടിയേററക്കാർ പലരും സ്വയമായി വന്നിട്ടുണ്ടാവാനും വിരോധമില്ല.

ആഗമനകാലം:

ആൎയ്യന്മാർ കേരളത്തിൽ വന്നു കുടിയേറിപ്പാൎത്തകാലം എ തെന്നു നിൎണ്ണയിക്കുവാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. അ ന്നൊക്കെ ഒരു വിസയുടേയോ പാസ്പോൎട്ടിൻേറയോ ഏൎപ്പാടൊന്നു മില്ലാത്തതിനാൽ ആ കാലമേതെന്നു കൃത്യമായി പറയാൻ സാധ്യ മല്ലല്ലൊ. എങ്കിലും അതിനെപ്പററി വിചിന്തനം ചെയ്തതിൽ ചില നിഗമനങ്ങളിലെല്ലാം എത്തിച്ചേൎന്നിട്ടുണ്ടു്. അവയെ ആവുന്നത്ര വിശദീകരിക്കാം. ആൎയ്യന്മാർ സിന്ധിൽ പ്രവേശിക്കുകയും, അ വിടെ അവരുടെ സംസ്കാരം വളരുകയും പ്രചരിക്കുകയും പ്രതി ഷ്ഠയെ പ്രാപിക്കുകയും ചെയ്തതിനു ശേഷമേ അവർ കേരളത്തി ലേക്കു പ്രവേശിച്ചുതുടങ്ങിയുള്ളുവെന്നാണു് ഞാനൂഹിക്കുന്നതു്. അതിനുള്ള കാരണങ്ങളെ അറിഞ്ഞേടത്തോളം ഇവിടെ വിവരി ക്കുന്നു.

ബി. സി. 3000 മുതൽ 2500 വരേയുള്ള കാലത്താണു് ആ ൎയ്യന്മാർ കൈബർ ചുരം വഴി സിന്ധിൽ പ്രവേശിച്ചതെന്നും, അ വിടുന്നിങ്ങോട്ടു് ഏതാണ്ടു് 1500 കൊല്ലമായപ്പോഴയ്ക്കാണു അവ രുടെ പരിഷ്കാരവും സംസ്കാരവും അവിടെ പ്രചരിച്ചു് പ്രതിഷ്ഠ യെ പ്രാപിച്ചതെന്നും സമ്മതിക്കപ്പെട്ട കാൎയ്യമാണല്ലൊ. ഹിന്ദുക്ക ളുടെ പ്രമാണഭൂതങ്ങളായ പ്രധാന ഗ്രന്ഥങ്ങളുടെയെല്ലാം ആവിൎഭാ വവും അക്കാലത്താണു്. വേദങ്ങൾ, ഉപനിഷത്തുക്കൾ, ആപ സ്തംബ–ആശ്വലായന–കൌഷീതക–ബോധായനാദി സൂത്രങ്ങൾ, മ നുസ്മൃതി മുതലായ ചില സ്മൃതികൾ, ഇതിഹാസങ്ങൾ മുതലാ യവ അവയിൽ ചിലതാണു്.

കേരളീയരായ ആൎയ്യന്മാൎക്കും പ്രമാണഗ്രന്ഥങ്ങൾ മേല്പറഞ്ഞവ തന്നേയാകുന്നു; അല്ലാതെ അവൎക്കു പ്രത്യേകമായിട്ടു് യാതൊന്നുമില്ല. ഇന്നു സാമാന്യമായിപ്പരിശോധിച്ചാൽ ആചാരാദി നടവടികളിൽ

കുറച്ചൊക്കെ വ്യത്യാസങ്ങരം കണ്ടേയ്ക്കാം. അതെല്ലാം തൊലിപ്പുറമെ മാത്രമാണ്; അടിസ്ഥാനത്തിൽ യാതോരു മാററവും കാണുകയില്ല, അതിന്നുള്ള കാരണമാകട്ടെ വ്യാഖ്യാനത്തിലാകുന്നു, മൂലഗ്രന്ഥം വേറേയായിട്ടല്ല. അവയുടെ തത്വം മനസ്സിലാക്കിപ്പരിശോധിച്ചാൽ ആ വ്യത്യാസങ്ങളെല്ലാം നിസ്സാരങ്ങളാണെന്നും, അതൊന്നും അടിസ്ഥാനത്തെ സ്പർശിയ്ക്കുന്നില്ലെന്നും ബോധ്യം വരും. ബുദ്ധമതക്കാരിൽ മഹായാനം ഹീനയാനം, കൃസ്ത്യാനികളിൽ കത്തോലിയ്ക്കർ പ്രൊട്ടസ്റ്റൻറുകാർ സുറിയാനിക്കാർ, മുസ്ലീങ്ങളിൽ ഷിയാ സുന്നി എന്നും മററും ഉള്ളതുപോലെ അതെല്ലാം ചില്ലറ ഭേദങ്ങരം മാത്രമാണെന്നു കാണാം.

ഒരു ഉദാഹരണംകൂടിപ്പറയട്ടെ. മാപ്പിളമാർ താടി വളൎത്തുന്നു; കേരളീയർ മുമ്പിൽകുടുമയാണു വളൎത്തിയിരുന്നതു്; തമിഴക്ക് പിന്നിലാണ്. അതുപോലെ വസ്ത്രധാരണം മുതലായതിലും പലരിൽ പലവിധം കാണുന്നുണ്ടു്. മനുഷ്യൻെറ ദേഹത്തെ ശരിയ്ക്കു മനസ്സിലാക്കിയാൽ പിന്നെ ആ ഭേദങ്ങളെല്ലാം എത്ര നിസ്സാരമാണ്? ദീനം ചികിത്സ ഭക്ഷണം ഉറക്കം എന്നാദിയായ അടിസ്ഥാനങ്ങരംക്കൊന്നിന്നും വ്യത്യാസമില്ല. ആ പരമാൎത്ഥം മനസ്സിലാക്കാതിരുന്നാലോ ഓരോ മതക്കാരും പ്രദേശത്തുകാരും ജാതിക്കാർപോലും ഓരോ തരക്കാരാണെന്നു അജ്ഞാതമായി തോന്നുകയും ചെയ്യും. പരമാൎത്ഥത്തിൽ മനുഷ്യരെല്ലാം ഒന്നുപോലെയാണ്. ആ വക ഭേദങ്ങളെല്ലാം തൊലിപ്പുറമെ മാത്രമാകുന്നുവല്ലൊ. അതുപോലെ മുൻപറഞ്ഞ പ്രമാണഗ്രന്ഥങ്ങരം തന്നേയാണു് കേരളീയരായ ആൎയ്യന്മാൎക്കും ആധാരങ്ങളായ പ്രമാണങ്ങരം. അതിനാൽ ആവക പരിഷ്കാരങ്ങളും സംസ്കാരങ്ങളും നിലവിൽ വന്നതിന്നു ശേഷമായിരിയ്ക്കണം ആൎയ്യന്മാർ കേരളത്തിലേയ്ക്കു വന്നുതുടങ്ങിയതു്. അതു ഏകദേശം ബി. സി. 1500 മുതൽ 1000 വരെയുള്ള കാലത്തായിരിയ്ക്കുമെന്നും അതിന്നു മുമ്പാവില്ലെന്നുമാണു എൻെറ ഊഹം.

മഹോദയപുരം—തിരുവഞ്ചിക്കുളം—മുസ്സരി—തലസ്ഥാനമാക്കിക്കൊണ്ടുള്ള ആദിചേരന്മാരുടെ കേരളഭരണം എ. ഡി. രണ്ടാംനൂററാണ്ടായപ്പോഴ നിലവിലുണ്ടായിരുന്നതായി ചരിത്രകാരന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. കേന്ദ്രഭരണമായ പെരുമാൾവാഴ്ച കേരളത്തിലെ പരിഷ്കാരത്തിൻെറയും സംസ്കാരത്തിൻെറയും ഉച്ചഃകാടിയിലാണ ആരംഭിച്ചതെന്ന കാൎയ്യത്തിൽ സംശയമില്ല. അപ്പോൾ എ. ഡി. ഒന്നാംശതകത്തിൽ കേരളപരിഷ്കാരം ഉച്ചഃകാടിയിലെത്തിയിരുന്നുവെന്നല്ലാതെ പെരുമാൾഭരണം ആരംഭിച്ച കാലം ഏതെന്ന അവ്യക്തമാണ്. കുറച്ചു മുമ്പുതന്നെ ആരംഭിച്ചിരിക്കുവാനാണ് ന്യായം. അതെങ്ങിനെയായാലും ഒന്നാംശതകം പെരുമാൾഭരണമായിരുന്നുവെന്നുമാത്രം ഇപ്പോൾ കരുതിയാൽ മതി. അപ്പോൾ ബി. സി 1500-ാംമാണ്ടോടുകൂടി ആര്യന്മാർ കേരളത്തിൽ വന്നുതുടങ്ങിയെന്നും[1] ഏതാണ്ട് ക്രിസ്തു ആദിശതകങ്ങളായപ്പോഴേക്കു ബ്രാഹ്മണരാജ്യമെന്നും രാജാവില്ലാത്ത രാജ്യമെന്നും മററുമുള്ള പ്രശസ്തിയോടെ കേരളം ഉയൎന്നുവന്നുവെന്നും വിശ്വസിക്കാം.

## അദ്ധ്യായം 3

# ആദ്യത്തെ കുടിയേററം

പ്രാകൃതാവസ്ഥയിൽ ഭൂമിയെല്ലാം കാടുകെട്ടി തരിശായി കിടക്കുന്ന ഒരു വിദൂരസ്ഥലത്തുപോയി കുടിപാൎക്കുക എന്നതു് അത്ര എളുപ്പമായ കാര്യമൊന്നുമല്ല. ഭാഷപോലുമറിയാത്തവരും ക്രൂരന്മാരും മററുമായ ചില ആദിവാസികളും മററു ക്രൂരജന്തുക്കളും മാത്രമാണവിടെയുണ്ടാവുക. "കുടിയേറിപ്പാൎക്കുക" എന്ന സപ്താക്ഷ

---

1 ഉള്ളൂർ ഇതേ അഭിപ്രായം തന്നെ കേരളസാഹിത്യചരിത്രം ഒന്നാംവാല്യം പേജ് 36-ൽ രേഖപ്പെടുത്തിയിരിക്കുന്നു.

രമന്ത്രം ഉച്ചരിക്കുവാൻ എല്ലാവക്കും എളുപ്പത്തിൽ കഴിയും. എന്നാൽ ആദ്യമായി അവിടെച്ചെന്നു കുടിപാക്കുവാൻ തുടങ്ങിയ ആളുകൾക്കുണ്ടാവുന്ന ബുദ്ധിമുട്ടുകളേയും കഷ്ടപ്പാടുകളേയും കുറിച്ച് അധികമാരും ചിന്തിച്ചിരിക്കയില്ല. രണ്ടും കല്പിച്ചുകൊണ്ടുള്ള ഒരു സാഹസികയാത്രതന്നെയാണതു്. അതിനാൽ എങ്ങിനെയായിരിക്കും അവർ അവിടങ്ങളിൽ (ആദ്യമാദ്യം പോയ സംഘക്കാർ) കുടിയേറിപ്പാൎത്തുതുടങ്ങിയതെന്ന സംഗതി പ്രായോഗികവശത്തുകൂടെ പരിശോധിക്കുന്നതു് രസപ്രദം മാത്രമല്ല അത്ഭുതകരംകൂടിയായിരിക്കും.

ഏകദേശം ബി. സി. 1500-ാംമാണ്ടോടടുത്ത കാലത്താണു് ആര്യന്മാർ ഇവിടെ ആദ്യമായി വന്നുതുടങ്ങിയതെന്നോക്കണം. അന്നു ഇവിടെ ഉണ്ടായിരുന്ന സ്ഥിതിയെന്താണ്? ഇവിടെയുണ്ടായിരുന്ന ആദിവാസികളുടെ ജീവിതമെങ്ങിനെ? ഇരുമ്പിനെപ്പററി ഈ ആദിവാസികൾക്കു നിശ്ചയമില്ലാത്തതിനാൽ വെട്ടുകത്തി, കയ്ക്കോട്ട് മുതലായ ആയുധങ്ങൾ ഒന്നും അവക്കില്ല. അതിനാൽ ഒരു കുടിൽ കെട്ടി വെയിലും മഴയും കൊള്ളാതെ താമസിക്കുവാനുള്ള കഴിവും അവക്കില്ലായിരുന്നു. ഇരിമ്പില്ലാത്തതിനാൽ വില്ലും അമ്പുമുപയോഗിച്ചു വേട്ടയാടാനോ ദുഷ്ടമൃഗങ്ങളെ അകററാൻപോലുമോ അവക്കു കഴിഞ്ഞിരിക്കയില്ല. മരങ്ങളുടെ ചില്ലിക്കൊമ്പുകൾ ഒടിച്ച് വടിയായി ഉപയോഗിക്കാം; ചെറിയ കല്ലുകൾ എടുത്ത് എറിയുകയും ചെയ്യാം. ശത്രുക്കളെ അകററാനും ഭക്ഷണത്തിന്നു മൃഗങ്ങളെ വേട്ടയാടിപ്പിടിക്കാനും മററും അവക്കുണ്ടായിരുന്ന ആയുധങ്ങൾ ഇത്രമാത്രമായിരിക്കും. വല്ല മരത്തിൻേറയും തോൽ കൈകൊണ്ടു് ഉരിഞ്ഞെടുത്ത് ചെറുതാക്കിച്ചീന്തിപ്പിരിച്ച് കവണയുണ്ടാക്കുവാനും അതുപയോഗിച്ചുകൊണ്ടു കല്ലെറിയുവാനും ഒരുപക്ഷെ അവക്കു വശമായിട്ടുണ്ടാവാം. മരങ്ങൾ തമ്മിൽ കാററത്തുരമി വേനല്ക്കാലത്ത് സ്വാഭാവികമായി തീയുണ്ടാകാവുന്നതിനാൽ

അതുപയോഗിക്കുവാനും, പാലിനും മാംസത്തിനും വേണ്ടി ആടുമാടുകളെ വളർത്താനും അവൎക്കറിവുണ്ടെന്നു വരാം. അന്നവൎക്കുണ്ടായിരുന്ന ശാസ്ത്രജ്ഞാനത്തിൻെറ നിലവാരം ഏതാണ്ടിപ്രകാരമായിരുന്നുവെന്നു ധരിക്കണം. അതിനാൽ കടൽക്കരയിലുള്ളവർ മത്സ്യം പിടിക്കും; ഉൾപ്രദേശങ്ങളിലുള്ളവരാകട്ടെ ചെറിയ ജന്തുക്കളെ വേട്ടയാടുകയും ചെയ്യും. പിന്നെ കണ്ണിൽക്കണ്ട കായ്കളും കിഴങ്ങുകളും മാത്രമാണു ഭക്ഷണം. ഇരിമ്പില്ലാത്തതിനാൽ കിഴങ്ങുകൾ കുത്തിപ്പറിക്കാൻ കോലുകളായിരിക്കും ഉപയോഗിച്ചിരുന്നതു്. പിടികിട്ടിയ മൃഗങ്ങളുടെ തോൽ പൊളിച്ചു മാംസമെടുക്കുന്നതിനു പാറക്കഷണങ്ങളോ ചില്ലിക്കമ്പുകളൊ മാത്രമേ ആയുധങ്ങളായി ഉപയോഗിച്ചിരിക്കയുള്ളു. തീയുണ്ടായേക്കാമെങ്കിലും പാത്രങ്ങളില്ലാത്തതിനാൽ ഭക്ഷണസാധനങ്ങൾ ചുട്ടുതിന്നാനല്ലാതെ വേവിച്ചു ഭക്ഷിക്കാൻ അവൎക്കു കഴിഞ്ഞിരിക്കയില്ല. വൎഷക്കാലത്തു് കിഴങ്ങുകളും കായ്കളും സുഭിക്ഷമാവുന്നതിനാൽ അവർ യഥേഷ്ടം സഞ്ചരിച്ചുകൊണ്ടു് സുഖമായി ജീവിക്കും. മഴയും വെയിലും അവൎക്കൊരു പ്രശ്നമാവില്ലല്ലൊ. വേനല്ക്കാലമാവുമ്പോൾ തീരെ വററാതെ എന്നെന്നും ഒഴുകിക്കൊണ്ടിരിക്കുന്ന പുഴകളുടേയും അരുവികളുടേയും സമീപത്തുവന്നു താവളമുറപ്പിക്കും. വേനല്ക്കാലത്തു വെള്ളത്തിൻെറ കാൎയ്യമാണല്ലൊ വലിയ പ്രശ്നമായിരിക്കുക. അതിനാൽ സ്ഥിരമായ വാസസ്ഥലമുണ്ടാവുക വേനല്ക്കാലത്താണു്. അതു് ഏതെങ്കിലും പുഴയുടേയോ അരുവിയുടേയോ സമീപത്തുമായിരിക്കും. ഒരു പക്ഷെ വൎഷക്കാലത്തു് സുലഭമായി കിട്ടുന്ന കായ്കളും കിഴങ്ങുകളും വേനല്ക്കാലത്തേക്കു വേണ്ടതു ശേഖരിച്ചിരുന്നുവെന്നും വരാം. അന്നു ഇവിടെയുണ്ടായിരുന്ന ആദിവാസികളുടെ ജീവിതം ഏതാണ്ടിങ്ങിനെയായിരുന്നുവെന്നും, അവിടെക്കാണു ആൎയ്യന്മാർ കുടിപാൎക്കാൻ ചെല്ലുന്നതെന്നും അറിഞ്ഞിരിക്കേണ്ടതാകുന്നു.

ഭാരതീയരായ ആര്യന്മാരുടെ സംസ്കാരവും പരിഷ്കാരവും ഉച്ചകോടിയിലെത്തിയിരുന്ന കാലത്താണ് (B. C. 1000_ത്തിന്നും 1500_നും ഇടയ്ക്കാണ്) ആര്യന്മാർ ഭാർഗ്ഗവക്ഷേത്രം കണ്ടുപിടിക്കുകയും കുടിയേറിപ്പാർക്കുകയും ചെയ്തതെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ട്. അക്കാലത്തെ കപ്പൽയാത്രയിൽ അവർ വിദഗ്ദ്ധന്മാരുമായിരുന്നുവല്ലൊ. അതിനാൽ അങ്ങിനെയുള്ള ഒരു വിദൂരപ്രദേശത്തു ചെന്നു കുടിപാർക്കണമെങ്കിൽ എന്തൊക്കെയാണു മുൻകരുതലെടുക്കേണ്ടതെന്നു അവൎക്കു ഏതാണ്ടൊക്കെ അറിയാം. ആദ്യത്തെ പരിശോധനയിൽത്തന്നെ ബോമ്പെ, ഗോവ, ഉഡുപ്പി, പൊന്നാനി എന്നീ നാലു സ്ഥലങ്ങൾ കുടിപാർക്കുന്നതിന്നു തിരഞ്ഞെടുക്കുകയും, അവിടങ്ങളിൽ കുടിലുകൾ കെട്ടി മനുഷ്യർ താമസിക്കുന്നതിന്നു എന്തെല്ലാം പോരായ്മകളുണ്ടെന്നു മനസ്സിലാക്കുകയും ചെയ്തിട്ടുണ്ടാവണം. മാത്രമല്ല സിന്ധിൽനിന്നു പുറപ്പെട്ടാൽ ഉദ്ദിഷ്ടസ്ഥലങ്ങളിലെത്താൻ എത്ര ദിവസം വേണ്ടിവരുമെന്നും അവർ മനസ്സിലാക്കിയിട്ടുണ്ടാവും.

ആദ്യമാദ്യം പോയ സംഘക്കാരെല്ലാം കുടിപാൎത്തു തുടങ്ങിയതു കടൽതീരത്തേ ആയിരിക്കും. കടൽക്കരയിൽ നിന്നു ഉള്ളോട്ട്—കിഴക്കോട്ട്—ഒന്നുരണ്ടു നാഴികയോളം വിസ്താരത്തിൽ ഉടനീളം സമനിരപ്പായ മണൽപ്രദേശമാണല്ലൊ. അവിടങ്ങളിൽ കുറുക്കൻ മൊയൽ പന്നി മുതലായ ചെറിയതരം കാട്ടുജന്തുക്കൾക്കു വസിക്കാവുന്ന ചെറിയ കാടുകളും പൊന്തകളുമല്ലാതെ മലയോരപ്രദേശങ്ങളിലെന്നപോലെ വൻതരം കാടുകളുണ്ടാവില്ല. അതിനാൽ സിംഹം കടുവ ആന ആദിയായ കാട്ടുജന്തുക്കളെപ്പററി ഭയപ്പെടാനുമില്ലല്ലൊ. കപ്പൽ കരയോടടുപ്പിക്കാൻ കടൽപ്പാലങ്ങളോ സാമാനങ്ങളിറക്കാൻ ക്രെയിനുകളോ, കരയ്ക്കിറക്കിയാൽതന്നെ അതുകൾ കയററുന്നതിന്നു വാഹനങ്ങളോ, വാഹനങ്ങൾ കൊണ്ടുപോകുന്നതിന്നു റോഡുകളോ ഇല്ല. സാമാനങ്ങൾ തലച്ചുമടായി

ക്കടത്താമെന്നു വെച്ചാൽതന്നെ അതിന്നുതക്ക നടപ്പാതപോലും അവിടെ ഇല്ലെന്നും ഓൎക്കണം. ആദ്യത്തെസ്സംഘക്കാരെല്ലാം താമസമുറപ്പിച്ചതു കടൽക്കരയിലെ ആയിരിയ്ക്കു എന്നു പറഞ്ഞതിൻെറ കാരണങ്ങൾ ഇങ്ങിനെ പലതാണ്.

വീടിൻെറ മേൽപ്പുരയുണ്ടാക്കുന്നതിന്നു മുളകൾ മരങ്ങൾ, മേയുന്നതിന്നു പുല്ലുകൾ മരത്തിൻെറ ഇലകൾ മുതലായതെല്ലാം അവിടെ സുലഭമായി കിട്ടും. ചുമരുണ്ടാക്കുന്നതിന്നു മണ്ണുപയോഗിയ്ക്കാം. പക്ഷെ കടൽത്തീരത്തെല്ലാം ഉതിൎന്ന മണലാകയാൽ അതുകൊണ്ടു ചുമരുണ്ടാക്കാൻ പററില്ല; വേണമെങ്കിൽ മേൽഭാഗത്തെ മണൽ നീക്കി അഞ്ചാറടി താഴോട്ടു ചെന്നേ ചുമരുണ്ടാക്കത്തക്ക പശിമയുള്ള മണ്ണു കിട്ടു. മരത്തിന്നാണെങ്കിൽ പഞ്ഞവുമുണ്ടാവില്ല. അതിനാൽ ആദ്യമാദ്യം കുടിപാൎത്തു തുടങ്ങിയവരെല്ലാം തൂണുകളിന്മേൽ മേൽപ്പുരയുണ്ടാക്കുകയും, ചുമരിൻെറ സ്ഥാനത്തു മരപ്പലകകൾകൊണ്ടു നിരയ്ക്കുകയുമാണു ചെയ്തിരിയ്ക്കുക; ഇത്രമാത്രമേ അവിടെയുള്ളു; ബാക്കി ആവശ്യമായ എല്ലാ സാധനങ്ങളും സ്വദേശത്തുനിന്നു കൊണ്ടുവരണം.

ആദ്യമായി വേണ്ടതു വീടുണ്ടാക്കുകയാണല്ലൊ. കാടും പൊന്തയും വെട്ടിനീക്കുക, കളകൾ പറിച്ചു കളഞ്ഞ് നിരപ്പാക്കുക, ആവശ്യമുള്ള മരങ്ങൾ വെട്ടിവീഴ്ത്തി ഈൎന്ന് ഉരുപ്പടികളാക്കുക മുതലായതെല്ലാം അവിടെച്ചെന്നാൽ ഉടൻ ആരംഭിയ്ക്കേണ്ട ജോലികളാണല്ലൊ. അതിനാൽ ആശാരിമാർ, അവരുടെ പണിയായുധങ്ങളായ പലതരം ഉളി മേടാമുട്ടി ചെത്തുരത്തടി മുതലായവ, കരുവാന്മാർ (കൊല്ലന്മാർ) അരം ചുററിക കൂടം ഒല മുതലായ അവരുടെ പണിയായുധങ്ങൾ, മഴു വെട്ടുകത്തി (മടവാൾ) കയ്ക്കോട്ട് (തൂമ്പ) കോക്കോട്ട് മുതലായ സാധാരണ ആയുധങ്ങൾ, അവയെക്കൊണ്ടു പണിയെടുക്കുന്ന സാധാരണ കൂലിക്കാർ എന്നിങ്ങിനെ വീടുകെട്ടുന്ന



തിന്നാവശ്യമായ വിദഗ്ദ്ധന്മാരും സാധാരണക്കാരുമായ എല്ലാത്തരം തൊഴിലാളികളേയും, അവൎക്കാവശ്യമായ ആയുധങ്ങളേയും ഒരുമിച്ചു കൊണ്ടുപോകണം. അതിന്നു പുറമെ കപ്പൽയാത്രയിൽ സാധാരണ കരുതേണ്ടതായ എല്ലാ സാധനങ്ങളും വേണ്ടതുശേഖരിക്കുകയും വേണമല്ലൊ.

ഓരോ താവളത്തിലും ആദ്യത്തിൽ ഒന്നോ രണ്ടോ വീടുകൾ മാത്രമായിപ്പണിചെയ്തിട്ടു കാൎയ്യമില്ല. ചുരുങ്ങിയതു പത്തു-പതിനഞ്ചുപേരെങ്കിലും ഒന്നിച്ചു കൂടിയല്ലാതെ ആ വിജനമായ കാട്ടുപ്രദേശത്തു് താമസിക്കുവാൻ ധൈൎയ്യപ്പെടുമോ? അവിടം വിട്ടാൽ പിന്നെ മനുഷ്യവാസമുള്ള സ്ഥലം അനേകശതം നാഴിക ദൂരത്തുള്ള സിന്ധു ഉള്ളൂ. അതിന്നിടയ്ക്കെല്ലാം വലിയ കാടുകളുമാണല്ലൊ. എങ്കിലും പത്തിരുപതുപേൎക്കു താമസിക്കുവാൻ പ്രത്യേകം വീടുകൾ ആദ്യത്തിൽ പണിചെയ്തിരിക്കയില്ലെന്നും, അത്രയും പേൎക്കു മഴയും വെയിലും കൊള്ളാതെ ജീവിക്കത്തക്ക ഒരു ഹാളും ഭക്ഷണം പാകം ചെയ്യുന്നതിന്നു മററൊരു മുറിയും മാത്രമെ ഉണ്ടായിരിക്കു എന്നും, എല്ലാവരും അവിടെ തിക്കിത്തിരക്കി താമസമാക്കുകയ ചെയ്തിരിക്കു എന്നുമാണു ഞാനൂഹിക്കുന്നതു്.

ആദ്യംവന്ന സംഘത്തിൽ ഏറിയപക്ഷം 25—30 പേരിലധികമുണ്ടാവില്ല. അതിന്റെ കാരണം പറയാം. ബോമ്പെയിൽനിന്നു ഇംഗ്ലണ്ടിലേക്കു ഒരു കപ്പൽ പുറപ്പെട്ടുവെന്നു വിചാരിക്കുക. പുറപ്പെട്ടതിന്നുശേഷം അടുത്തിറങ്ങേണ്ടതായ തുറമുഖം വരെ എത്തേണ്ടതിന്നുള്ള ഭക്ഷണസാധനങ്ങളും വെള്ളവും മാത്രമേ അതിൽ സ്റ്റോക്കു ചെയ്യേണ്ട ആവശ്യമുള്ളൂ. അവിടെ ഇറങ്ങുന്നവൎക്കു വേണ്ടതെല്ലാം അവിടെ കിട്ടും അവിടുന്നങ്ങോട്ടുള്ള യാത്രക്കു വേണ്ടതെല്ലാം അവിടെനിന്നു വാങ്ങിശ്ശേഖരിക്കുകയും ചെയ്യാമല്ലൊ. അല്ലാതെ പുറപ്പെട്ടതിന്നുശേഷം ഇംഗ്ലണ്ടിൽ ഇറങ്ങുന്നവൎക്കോ, തിരികെ ബോമ്പെയിൽ എത്തുന്നതുവരെയുള്ള കാലത്തേക്കോ ഒന്നും

ഇവിടെനിന്നു കരുതേണ്ടതായ ആവശ്യമില്ല. എന്നാൽ ഇന്നത്തെ കാലമല്ല അന്നു്. ഈ ഭാൎഗ്ഗവക്ഷേത്രമാകട്ടെ കാടുകെട്ടി തരിശായി കിടക്കുന്ന ജനവാസശൂന്യമായ പ്രദേശമാണെന്നും മനസ്സിലാക്കണം. അന്നത്തെ കപ്പലുകൾ നടത്തുന്നതിന്നു കാര്യമായ ആധാരം കാററു മാത്രമാണ്. സിന്ധിൽനിന്നു പുറപ്പെട്ടാൽ ഉദ്ദിഷ്ട സ്ഥലത്തെത്തുന്നതുവരെ വേറെ താവളങ്ങളൊന്നുമില്ല. അതിനാൽ ഉദ്ദിഷ്ടസ്ഥലത്തുചെന്നു തിരിച്ചെത്തുന്നതുവരെയുള്ളതിന്നു പുറമെ അവിടെ താമസിക്കുന്ന കാലത്തേക്കു (25 —30 പേൎക്കു) വേണ്ടതായ ഭക്ഷണസാധനങ്ങളും വെള്ളവും കരുതണം. അതിനാൽ ആദ്യത്തെ യാത്രകളിൽ ഒരു കപ്പൽ മാത്രമായിട്ടാവില്ല പുറപ്പെട്ടിരിക്കുക; നാലഞ്ചെണ്ണം ഒന്നിച്ചായിരിക്കും. ഒന്നിൽ അവിടെ താമസിക്കാനുദ്ദേശിക്കുന്ന ആൎയ്യന്മാരും അവരുടെ ഭൃത്യന്മാരായ നാഗന്മാരും യാത്രക്കാവശ്യമായ ഭക്ഷണാദി സാധനങ്ങളും കയററിയിരിക്കും. അവരവിടെ താമസിക്കുന്ന കാലത്തേക്കു വേണ്ടതായ ഭക്ഷണപദാൎത്ഥങ്ങൾ, വെള്ളം, പണിയായുധങ്ങൾ, ഇരുമ്പു് മുതലായ സാധനങ്ങൾ കയററിയ മററു ചില കപ്പലുകളുമുണ്ടായിരിക്കും. അങ്ങിനെ വേണ്ടവിധം ആലോചിച്ചു് ശരിയായ ഒരു പ്ലാൻ തയ്യാറാക്കി എല്ലാ ഒരുക്കങ്ങളോടും കൂടി രണ്ടു നാലു കപ്പലുകൾ ഒന്നിച്ചു ഒരു സംഘമായിട്ടായിരിക്കും ആദ്യത്തെ കുടിയേററയാത്ര.

ഇങ്ങനെ കുടിയേറിപ്പാൎക്കാൻ പോകുന്ന സാഹസികന്മാരെല്ലാവരും തന്നെ ഒററക്കപ്പലിലായി യാത്രചെയ്യുക പതിവില്ല. കൊളമ്പസ്സ് ഇന്ത്യ കണ്ടുപിടിക്കുവാനുള്ള സാഹസയാത്രക്കുവേണ്ടി 48 കപ്പലുകളായിട്ടാണ് ഭൃത്യവൎഗ്ഗത്തോടുകൂടി പുറപ്പെട്ടതു്. വാസ്ലോടിഗാമയും അതുപോലെത്തന്നെ. വാസ്ലോഡിഗാമ ഇന്ത്യയിൽ വന്നു പോൎത്തുഗലിൽ അമ്പതു അനുയായികളോടുകൂടി തിരിച്ചെത്തിയ ശേഷം 1500 മാൎച്ചിൽ പെഡ്രോ ആൽവാരസ് കബ്രാൾ എന്നൊരാൾ വീണ്ടും ഇന്ത്യയിലേക്കു യാത്ര തിരിച്ചു. 13 കപ്പ

ലുകളിലായി 1200 പേരുള്ള ഒരു കച്ചവടസംഘമായിരുന്നു അതു.[1] ഇതുപോലെത്തന്നെയായിരിക്കും നാലഞ്ചു കപ്പലുകളോടും പത്തിരുപത്തഞ്ചു ആളുകളോടും കൂടി ആര്യന്മാർ സിന്ധിൽ നിന്നു പുറപ്പെട്ടിട്ടുണ്ടാവുക.

സ്ഥലത്തെത്തിയാലും ആദ്യമൊക്കെ അവർ കപ്പലിലേ താമസിച്ചിട്ടുണ്ടാവു. വെയിലും മഴയും കൊള്ളാതേയും, ദുഷ്ടജന്തുക്കളെ ഭയപ്പെടാതേയും രാത്രി സുഖമായി എല്ലാവക്കും ഉറങ്ങത്തക്ക ഒരു പുരയുണ്ടായതിന്നു ശേഷമല്ലാതെ അവർ കരയ്ക്കിറങ്ങിത്താമസിച്ചിട്ടുണ്ടാവില്ല. അങ്ങിനെ ഒരു വീടുണ്ടാക്കുന്നതു വരെ അവരുടെ രക്ഷയ്ക്കുവേണ്ടി—രാത്രിയിൽ താമസിയ്ക്കാനായി— ഒന്നുരണ്ടു കപ്പലുകൾ അവിടെ നിത്തുകയും, ബാക്കി ഉടനെ സിന്ധിലേയ്ക്കു മടങ്ങിപ്പോയി ഭക്ഷണസാധനങ്ങൾ മുതലായി അവിടെ ആവശ്യമായിക്കാണുന്ന മററു സാമാനങ്ങളും കൊണ്ടു് തിരിച്ചുവരികയും ചെയ്തിരിയ്ക്കും. അങ്ങിനെ ഏതാണ്ടു് ഒരു കൊല്ലം കഴിയുമ്പോഴയ്ക്കു പത്തിരുപതു പേക്കു താമസിയ്ക്കത്തക്ക രണ്ടുനാലു വീടുകളുണ്ടാക്കുവാനും അവിടുത്തെ കാലാവസ്ഥ മനസ്സിലാക്കുവാനും അവക്കു സാധിച്ചിട്ടുണ്ടാവും. പിന്നെ അവിടെ താമസമുറപ്പിച്ചവർ നിലം കിളച്ചു കണ്ടങ്ങളാക്കുകയും, കാലാവസ്ഥയനുസരിച്ചു് കൃഷി ആരംഭിയ്ക്കുകയും ചെയ്യുന്നു. അങ്ങിനെ അവിടുത്തെ കൃഷിയിൽനിന്നു തന്നെ ഒരു വിളവെടുക്കുന്നതുവരേയുള്ള കാലത്തെ ഭക്ഷണസാധനങ്ങൾ കപ്പൽവഴി എത്തിച്ചുകൊടുത്തിട്ടുണ്ടാവും. ആ പുതിയ വീടുകളിൽ താമസിയ്ക്കുകയും ആദ്യത്തെ വിളവെടുക്കുകയും ചെയ്തതോടേയാണു അതൊരു സ്ഥിരമായ കുടിയേറിപ്പാർപ്പുസ്ഥലമായിത്തീരുന്നതു്.

---

1 'വാസ്കോഡിഗാമയുടെ പിൻഗാമി' മാതൃഭൂമി വാരാന്തപ്പതിപ്പു് 1964 ഏപ്രിൽ 26 പേജ് ii

ഭക്ഷണസാധനങ്ങളും മററും സിന്ധിൽ നിന്നു കൊണ്ടുവരേണ്ടതായിരുന്നതിനാൽ ആദ്യകാലത്തു്—മരാമത്തു കഴിയുന്നതുവരെ—അവിടെ കുടിപാക്കാനുദ്ദേശിക്കുന്ന ആൎയ്യന്മാരെല്ലാം അവിടെത്തന്നെ താമസിച്ചിട്ടുണ്ടാവണമെന്നില്ല. മരാമത്തിന്നു വേണ്ടതായ നിൎദ്ദേശം കൊടുത്തു് ഏൎപ്പാടാക്കിയതിന്നു ശേഷം തൊഴിലാളികളും മേൽനോട്ടം വഹിക്കുവാൻ ഒന്നുരണ്ടു ആൎയ്യന്മാരും മാത്രം അവിടെത്താമസിക്കുകയും, മററെല്ലാവരും തിരിച്ചുപോരികയും, വീടുകൾ തയ്യാറായതിന്നുശേഷം മാത്രം വീണ്ടും പോവുകയും ചെയ്തിരിക്കാനാണു വഴി. ആദ്യത്തിൽ പ്ലാനെല്ലാം സിന്ധിൽവെച്ചു തയ്യാറാക്കിയതിന്നുശേഷം തൊഴിലാളികളും മേൽനോട്ടം വഹിക്കാൻ ഒന്നുരണ്ടു പേരും മാത്രമേ പോയുള്ളുവെന്നും, ബാക്കി കുടിപാക്കുന്നവർ മരാമത്തു കഴിഞ്ഞേ പോയുള്ളുവെന്നും വരുതായ്കയില്ല. സ്ഥിരതാമസമാക്കാൻ പോകുമ്പോൾ ഭക്ഷണം പാകംചെയ്യുവാനുള്ള പാത്രങ്ങൾ, വസ്ത്രങ്ങൾ മുതലായ നിത്യോപയോഗസാധനങ്ങളേയും ഭൃത്യന്മാരേയും കരുതിയിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. അതിലിടക്കു—അതിന്നുശേഷവും—അവൎക്കാവശ്യമുള്ള എല്ലാ സഹായങ്ങളും ഒത്താശകളും സിന്ധിൽനിന്നു കുറെക്കാലത്തേക്കു കപ്പൽവഴി എത്തിച്ചുകൊടുത്തുകൊണ്ടേ ഇരുന്നിട്ടുമുണ്ടാവും.

ഇങ്ങിനെ ആദ്യമായി കുടിപാൎത്തുതുടങ്ങിയതു് എവിടെയായിരിക്കുമെന്നു തീൎത്തു പറയുവാൻ സാദ്ധ്യമല്ല; പറയുന്നതിന്നൎത്ഥവുമില്ല. എങ്കിലും, മുൻപറഞ്ഞ നാലു സ്ഥലങ്ങളിൽവെച്ചു് സിന്ധിൽനിന്നു ഏററവുമടുത്ത പ്രദേശം ബോമ്പെയാകയാൽ ആദ്യം കുടിപാൎപ്പാരംഭിച്ചതു് അവിടെയായിരിക്കുമെന്നാണു ഞാനൂഹിക്കുന്നതു്. സ്വാഭാവികമായി സംഭവിക്കാവുന്നതു് അങ്ങിനെയാണല്ലൊ.

ഈ ആദ്യഘട്ടത്തിൽ സ്ത്രീകളെ കൊണ്ടുപോയിട്ടേ ഉണ്ടാവില്ല. പത്തിരുപതുപേൎക്കു—ഭയം കൂടാതെ അവിടെ സ്വയം താമ

സിയ്ക്കാൻ വേണ്ടിടത്തോളം ജനങ്ങൾക്ക—ഒന്നിച്ച ചേൎന്ന താമസിയ്ക്കത്തക്ക ഒന്നരണ്ട പുരകളെ അപ്പോഠ ഉള്ളവല്ലൊ. അധികമാളുകഠ ഒന്നിച്ചചേൎന്ന അവിടെ പാൎക്കകയും ചെയ്യുന്നു. അങ്ങിനെ കിടക്കവാനുള്ള വീട്ട് അവിടെ ഉണ്ടാവുകയും, കുടിയ്ക്കവാനുള്ള വെള്ളം കിട്ടുകയും, ഭക്ഷിയ്ക്കവാനുള്ള ധാന്യാദികഠ അവിടെയുണ്ടാവുകയും ചെയ്യുമെന്ന കണ്ടതിന്ന ശേഷം മാത്രമേ ആൎയ്യന്മാർ സ്ത്രീകളെക്കൊണ്ടവന്ന കുഡുംബമായിപ്പാൎക്കുന്ന കാൎയ്യം ആലോചിച്ചിരിയ്ക്കയുള്ളു. ഇപ്പോഠ ബാരക്സുകളിൽ പട്ടാളക്കാർ പാൎക്കുന്നതുപോലെ പുരുഷന്മാൎക്ക് അവിടെ ഒരുവിധം ജീവിയ്ക്കാറായിട്ടേ ഉള്ളു. എങ്കിലും ബാക്കി കാൎയ്യങ്ങളെല്ലാം അവിടെ ഇരുന്നുകൊണ്ട് ഏൎപ്പാടാക്കാമെന്ന വന്നുവല്ലൊ. സ്ത്രീകളോടുകൂടി കുഡുംബമായിത്താമസിയ്ക്കണമെങ്കിൽ ചെറുതെങ്കിലും ഓരോരുത്തൎക്ക പ്രത്യേകം ഓരോ വീട്ട കൂടാതെ കഴികയില്ല. മാത്രമല്ല അവൎക്ക വഷത്തോടുവഷം വേണ്ടതായ ഭക്ഷണസാധനങ്ങളും അവിടെത്തന്നെ ഉണ്ടാവണം. അങ്ങിനെ കുഡുംബികളാവാൻ ഉദ്ദേശിയ്ക്കുന്നവരെല്ലാം തങ്ങളുടെ കഴിവും ആവശ്യവുമനുസരിച്ച് ഓരോ വീട്ടുണ്ടാക്കുവാനും, അതിന്നടുത്തുള്ള ഭൂമി കിളച്ച് കണ്ടങ്ങളാക്കുവാനും അവിടെത്താമസിച്ചകൊണ്ട ആരംഭിച്ചു. അങ്ങിനെ ഒരു കുഡുംബത്തിന്ന താമസിയ്ക്കാനാവശ്യമായ വീടും ജീവിയ്ക്കുവാൻ വേണ്ടിടത്തോളമുള്ള കൃഷിഭൂമിയും തയ്യാറാക്കിയ ശേഷമേ സ്ത്രീകളേയും കൊണ്ടവന്നിരിയ്ക്കയുള്ളു. അതുവരെ അവരെല്ലാം താമസിച്ചിരുന്നതു ഒരു വീടായിട്ടല്ല, ഒരു ലോഡ്ജായിട്ടായിരുന്നുവല്ലൊ; അഥവാ ഒരു കൃഷിസ്ഥലമായിട്ടാണെന്നും പറയാം. അവിടെനിന്ന മാറി സ്വന്തമായ വീട്ടിൽ കുഡുംബമായിത്താമസം തുടങ്ങിയതോടേയേ അതൊരു ശരിയായ കുടിയേറിപ്പാൎപ്പുസ്ഥലമായിപ്പരിണമിച്ചുള്ളു; അപ്പോഠ അങ്ങിനേയായിപ്പരിണമിയ്ക്കുകയും ചെയ്തു.

ഇങ്ങിനെ ആദ്യമായി കുടിപാർത്തുതുടങ്ങിയതു് ബോമ്പെയിലായിരിക്കുമെങ്കിലും തുടർച്ചയായിത്തന്നെ ഗോവ, ഉഡുപ്പി, പൊന്നാനി എന്നീ മൂന്നു സ്ഥലങ്ങളിലും പരശുരാമൻ ബ്രാഹ്മണരെ കുടിപാർപ്പിച്ചിട്ടുണ്ടാവും. ഇതെല്ലാം പരശുരാമൻെറ പരിശ്രമവും പ്രോത്സാഹനവും പ്രേരണയും കൊണ്ടാവണം സാധിച്ചതു്. പരശുരാമനെപ്പററി ഇത്രവളരെ വീരകഥകളുണ്ടാവാനും കേരളീയർ മാത്രമല്ല കന്യാകുമാരി മുതൽ സൂറത്തുവരേയുള്ള പ്രദേശത്തിലെ—ഭാർഗ്ഗവക്ഷേത്രത്തിലെ—ബ്രാഹ്മണരെല്ലാം ഭക്തിബഹുമാനങ്ങളോടെ ആരാധിയ്ക്കാനും കാരണമതാണു്.

ഞാനിവിടെ കാര്യമായിപ്പറയാൻ ഉദ്ദേശിയ്ക്കുന്നതു് കേരളത്തിലേയ്ക്കുള്ള ആര്യന്മാരുടെ കുടിയേററത്തെക്കുറിച്ചാകുന്നു. കേരളത്തെപ്പോലെത്തന്നെ ഗോകർണ്ണത്തിന്നപ്പുറത്തു സൂറത്തുവരേയുള്ള ഈ കടൽക്കരയും ഭാർഗ്ഗവക്ഷേത്രമാണെന്ന വസ്തുത കേരളീയരിൽ അധികംപേരും അറിഞ്ഞിരിയ്ക്കയില്ല. ഞാനും കേരളത്തിൻെറ ഉൽപ്പത്തിയെപ്പററി എഴുതാനാരംഭിയ്ക്കുകയും അന്വേഷിയ്ക്കുകയും ചെയ്തപ്പോഴെ ഈ പരമാർത്ഥം മനസ്സിലാക്കിയുള്ളു. അങ്ങിനെ ഭാർഗ്ഗവക്ഷേത്രത്തിൻെറ ഉത്പത്തിയെക്കുറിച്ചു പറയണമെന്നു വന്നപ്പോഴാണു് 'കൊങ്കണ'ത്തെക്കുറിച്ചു മനസ്സിലാക്കുവാനും ഇത്രയൊക്കെപ്പറയാനുമിടയായതു്. അതിനാൽ ആ ഭാഗം ഇത്രയും കൊണ്ടവസാനിപ്പിയ്ക്കുന്നുവെന്നും, ഇനി കേരളത്തെപ്പററി മാത്രമേ പറയുന്നുള്ളുവെന്നും വായനക്കാരെ അറിയിച്ചുകൊള്ളുന്നു.



## അദ്ധ്യായം 4

# ദേശത്തിൻെറ ഉത്ഭവം

ബോംബയിലേയ്ക്കു ആര്യന്മാർ ആദ്യമായി കുടിയേറിപ്പാർത്തുതുടങ്ങിയതിൻെറ സ്വഭാവം കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചു

വല്ലൊ. ബാക്കി മൂന്നു സ്ഥലങ്ങളിലേയ്ക്കുണ്ടായ കുടിയേററത്തിൻെറയും തുടക്കം ഏതാണ്ടു് അതുപോലെതന്നെയായിരിയ്ക്കും നടന്നിരിയ്ക്കുക. പക്ഷെ അവിടുന്നാങ്ങോട്ടുള്ള കുടിയേററക്കാരുടെ സാമൂഹ്യജീവിതത്തിലും, വ്യാപ്തിയിലും കേരളത്തിലെ ആൎയ്യന്മാർ പല പരിഷ്കാരങ്ങഠം വരുത്തി; അവരിൽ നിന്നെല്ലാം ഭിന്നമായ ഒരു മാൎഗ്ഗം സ്വീകരിച്ചു നടപ്പാക്കുകയും ചെയ്തു. ഈ ഭിന്നത്വം കേവലം ലൌകികകാൎയ്യങ്ങളിൽ മാത്രമല്ല വൈദിക വിഷയങ്ങളിൽ കൂടി സ്വീകരിയ്ക്കുകയുണ്ടായി. വൈദികകാൎയ്യങ്ങളിൽ വരുത്തിയ ആ വക ഭേദങ്ങളെ–പരിഷ്കാരങ്ങളെ–ശരിയായ വിധത്തിൽ മനസ്സിലാക്കുവാൻ ആ വക ആചാരങ്ങളെ യഥാവിധി പരിശീലിച്ച് അനുഷ്ഠിച്ചു വരുന്നവൎക്കാ, അനുഷ്ഠിച്ചു വന്നിരുന്നവൎക്കോ അല്ലാതെ സാധ്യമല്ല. അതോടൊപ്പം ഒരു പരമാൎത്ഥംകൂടി വായനക്കാരുടെ ദൃഷ്ടിയിൽ പെടുത്തേണ്ടതായിട്ടുണ്ടു്. അതെന്തെന്നാൽ കേരളീയരായ ബ്രാഹ്മണരുടെ–നമ്പൂതിരിമാരുടെ–ജീവിതത്തിൽ കേവലം ലൌകികം മാത്രമായ യാതൊരു ആചാരനടവടികളുമില്ലെന്നും–അല്ലെങ്കിൽ ഉണ്ടായിരുന്നില്ലെന്നും–നിത്യജീവിതത്തിലെ എല്ലാ കൃത്യങ്ങളേയും ഏൎപ്പെടുത്തിയിരിയ്ക്കുന്നതു–ആചരിച്ചുവന്നിരുന്നതും–വൈദികത്തോടും മതത്തോടുംകൂടി ബന്ധിച്ചുകൊണ്ടാണെന്നുമുള്ളതാണതു്. അതിനാൽ വൈദികത്തെ മുഴവൻ മാററിനിൎത്തിക്കൊണ്ടു ലൌകികത്തെ മാത്രമായിപ്പറയുക സാദ്ധ്യമല്ല. എന്നിയ്ക്കിവിടെ കാൎയ്യമായിപ്പറയുവാനുള്ളതു് ലൌകികം മാത്രമാണെങ്കിലും അവയിൽ പലതിൻേറയും ശരിയായ താല്പൎയ്യം വെളിപ്പെടുത്തുവാൻ കുറച്ചൊക്കെ വൈദികവിഷയങ്ങളെക്കൂടി പ്രതിപാദിയ്ക്കാതെ സാദ്ധ്യമല്ലെന്നു വരും. വൈദികവിഷയങ്ങളെ ഇവിടെ പ്രസ്താവിച്ചുകാണുന്നതു ആ കാരണത്താലാണെന്നുകൂടി വായനക്കാരെ അറിയിച്ചുകൊള്ളുന്നു.

അവർ ഇവിടെ വരുത്തിയ പ്രധാനപരിഷ്കാരങ്ങൾ കുടിപാൎക്കുന്ന രീതിയിലും സാമൂഹ്യജീവിതത്തിലുമാകുന്നു. സിന്ധിൽ അവർ പാൎത്തുവരുന്നതു പാലക്കാട്ടും മററുമുള്ള പട്ടന്മാരെപ്പോലെ—അഥവാ കേരളത്തിലെ ക്രസ്ത്യാനികളെപ്പോലെ—നടുക്ക പൊതുവഴിയും, വഴിയുടെ ഇരുവശങ്ങളിൽ ഗൃഹങ്ങളുമുള്ള ഗ്രാമങ്ങളായിട്ടാണല്ലൊ. അന്യോന്യമുള്ള സഹകരണത്തെ ഉദ്ദേശിച്ചും, കള്ളന്മാരിൽനിന്നും മററുമുള്ള രക്ഷയ്ക്കു വേണ്ടിയുമാണ് അവിടങ്ങളിൽ അവർ ആ സമ്പ്രദായം സ്വീകരിച്ചിരിയ്ക്കുന്നതു്. ഈ അൎത്ഥത്തിൽ അതു ഉപയോഗപ്രദമായിരിയ്ക്കാം. നടുവിലുള്ള പൊതുവഴിയിൽനിന്നുകൊണ്ടു മുൻവശം കണ്ടാൽ ഭംഗിയും വൃത്തിയുമുണ്ടെങ്കിലും ആ വീടുകളുടെ പിൻവശം—പൃഷ്ഠഭാഗം—അത്ര സുഖകരമായ കാഴ്ചയല്ല; പലപ്പോഴും മലിനതയും വൃത്തികേടുമായിരിയ്ക്കും അവിടെ കാണുക. പകച്ചവ്യാധികൾ വരാനും വന്നാൽ വിട്ടുപോകാതിരിയ്ക്കാനും അതുകാരണമാണല്ലൊ. ആ രീതിയെ ഉപേക്ഷിയ്ക്കുകയും, അതിൽനിന്നു തീരെ വ്യത്യസ്തമായിക്കൊണ്ടു് ഓരോ പറമ്പിൽ ഓരോ വീടെന്ന സമ്പ്രദായം സ്വീകരിയ്ക്കുകയും ചെയ്തതു അവയിലൊന്നാകുന്നു. ഇത്രയും വൃത്തിയും ശുദ്ധവായുവും ലഭിയ്ക്കുന്ന ഒരു കുടിപാൎപ്പുസമ്പ്രദായം ലോകത്തിൽ മററവിടേയെങ്കിലുമുണ്ടോ എന്നു സംശയമാണ്. നിത്യപരിചയം കാരണം അതിനുള്ള മെച്ചങ്ങളെ നമ്മളറിയാതായിരിയ്ക്കയാകുന്നു. നമുക്ക് ഈ കാൎയ്യം സാധിയ്ക്കുന്നതു ഇവിടെ കള്ളന്മാരിൽനിന്നും കവൎച്ചക്കാരിൽനിന്നും മററുമുള്ള ഭയമില്ലായ്കയാലാകുന്നു. അനേകം നാഴിക ദൂരത്തു്—സിന്ധിൽ—നിന്നു കപ്പൽമാൎഗ്ഗം വന്ന ആൎയ്യന്മാരും, അവരുടെ കൂടെ ഭൃത്യന്മാരായിക്കൊണ്ടുവന്ന വിശ്വസ്തന്മാരായ നാഗന്മാരും മാത്രമാണിവിടേയുള്ളതു്. ആ ആൎയ്യന്മാരാണെങ്കിൽ സംസ്കാരസമ്പന്നന്മാരുമാണ്. അവർ കുടിപാൎക്കുന്ന പ്രദേശമൊഴിച്ചു് ബാക്കി സ്ഥലം മുഴുവൻ ജനവാസമില്ലാത്ത കാടുമാണല്ലൊ. അത്

നാൽ പുറമേയെങ്ങും കള്ളന്മാരോ കവൎച്ചക്കാരോ ഇല്ല. ഈ നാഗന്മാരാണെങ്കിൽ ആൎയ്യന്മാരുമായി അടുത്തുപെരുമാറി എട പഴകുന്നവരാകയാൽ സംസ്കാരത്തേയും സ്വഭാവത്തേയും സംബന്ധിച്ചേടത്തോളം ഏതാണ്ടൊക്കെ ആൎയ്യന്മാരെപ്പോലെയാവുകയും ചെയ്തിരിക്കും. ഇങ്ങിനെ ഒററയൊററ വീടുകളായി നിൎഭയം താമസിക്കാൻ സാധിച്ചതിന്നു കാരണമതാകുന്നു.

മുമ്പൊരിക്കൽ ആദ്യമായി കേരളത്തിൽ വന്ന ഒരു തമിഴൻ ഇവിടുത്തെ ഈ കുടിപാൎപ്പു സമ്പ്രദായം കണ്ടിട്ടത്ഭുതപ്പെടുകയും ഇങ്ങിനെ പറകയും ചെയ്തതായി കേട്ടിട്ടുണ്ട്. "വലുതായ പറമ്പിന്റെ നടുവിൽ ഒരു വീടു മാത്രമായാൽ എങ്ങിനെയാണതിൽ താമസിക്കുക? കള്ളന്മാരിൽനിന്നുപദ്രവമുണ്ടാവില്ലെങ്കിലും രാത്രിയിൽ ഒററക്കു താമസിക്കാൻ ഭയമാവില്ലെ? വിളിച്ചാൽ കേൾക്കത്തക്ക ഒരയൽവക്കക്കാരനും കൂടിയില്ലല്ലൊ" എന്നു്. അവർ നടപ്പാക്കിയ ഒന്നാമത്തെ പരിഷ്കാരമിതാണു്. ഇതിനെത്തുടൎന്നു മററെങ്ങുമില്ലാത്ത പല പരിഷ്കാരങ്ങളും വേറെയും അവർ ഇവിടെ വരുത്തിയിട്ടുണ്ടു്. അവയെയും കുറച്ചൊന്നു ഈ സന്ദൎഭത്തിൽ വിവരിക്കേണ്ടിയിരിക്കുന്നു.



അവർ ഇവിടെ താമസമാരംഭിച്ചതു സ്വയംപൎയ്യാപ്തങ്ങളായ ദേശങ്ങളായിട്ടായിരുന്നു. ഒരു പ്രദേശത്തുണ്ടാവുന്ന വിളവുകൊണ്ടു എത്ര കുഡുംബക്കാൎക്കു ചിലവിന്നു മതിയാകുമോ അത്രയും കുഡുംബക്കാർ മാത്രമാണു അവിടെ താമസമുറപ്പിച്ചതു്.

അടുത്ത പ്രദേശത്തു മാത്സൎയ്യമോ പിടികയോ ഉണ്ടാവാനിടയില്ലാത്ത ഇത്തരം കുടിയേററത്തിൽ സ്വാഭാവികമായിട്ടു് അങ്ങിനെ വരുവാനാണു് ന്യായമുള്ളതു്. അത്തരത്തിലുള്ള ഓരോ പ്രദേശത്തിന്നും ദേശമെന്നു പേരിട്ടു. ദേശത്തിന്റെ വലുപ്പം നിശ്ചയിക്കുന്നതിന്നു അതു മാത്രമായിരുന്നു അടിസ്ഥാനം. അതിനാൽ 10-ം 15-ം വീടുകൾ മാത്രമുള്ള ചെറിയ ദേശങ്ങൾ മുതൽ വിള

വിൻെറ തോതനുസരിച്ച 50-ം 100-ം വീടുകളുള്ള ദേശങ്ങൾ ഉണ്ടായി. ജനങ്ങളുടെ സുഖജീവിതത്തിന്നു നെല്ലു മാത്രമുണ്ടായാൽ പോരല്ലൊ.

ആദ്യത്തിൽ 10—15 ആൎയ്യത്തറവാടുകളും അവരുടെ ഭൃത്യന്മാരായി 3—35 നാഗക്കുടികളും (വീടുകളും) ആയിട്ടായിരിയ്ക്കുമല്ലൊ ഒരു ദേശമുണ്ടായതു്. 'ആവലിനാവൽ വിരുന്നിന്നു വന്നാൽ അങ്ങേക്കൊമ്പത്തും തൂങ്ങിക്കോ' എന്നു പറഞ്ഞപോലെയാണിവിടുത്തെ സ്ഥിതി. ഭൂമികൾ ധാരാളമുണ്ടു്; ജനങ്ങൾ ഇല്ലായ്കയാണു വിഷമം. അതിനാൽ ആവുന്നത്ര ആൎയ്യന്മാർ അവിടെ വന്നു കുടിയേറിത്താമസിയ്ക്കണമെന്നേ അവർ ആഗ്രഹിച്ചിരിയ്ക്കയുള്ളു. ഒരു പ്രദേശത്തു വന്നാൽ അവിടുത്തെ വിഭവംകൊണ്ടു—വിളവുകൊണ്ടു്—ജീവിയ്ക്കുവാൻ കഴിയുന്നേടത്തോളം ആളുകൾ മാത്രമേ അവിടെ പാൎപ്പുറപ്പിച്ചിരിയ്ക്കുകയുള്ളു. പിന്നെ വരുന്നവർ അതിന്നു മുമ്പു കുടിയേറിപ്പാൎത്തവൎക്കു ഉപദ്രവം തട്ടാത്ത വിധത്തിലും എന്നാൽ അന്യോന്യം സമ്പൎക്കം പുലത്താവുന്ന തരത്തിൽ അധികം ദൂരത്തല്ലാതേയും കുടിയേറിപ്പാൎത്തു. കേരളത്തിലാണെങ്കിൽ ഫലവത്തും വിസ്തൃതവുമായ വളരെ ഭൂമി ഉടമസ്ഥനില്ലാതെ കാടുകെട്ടിക്കിടക്കുകയാണല്ലൊ. അതിനാൽ മുമ്പു കുടിയേറിപ്പാൎത്തവൎക്കു ഉപദ്രവമുണ്ടാവത്തക്കവണ്ണം അടുത്തുകൂടുകയോ അവരുടെ കൃഷിസ്ഥലങ്ങൾ കയ്യേറുകയൊ ചെയ്യേണ്ടതായ ആവശ്യം ആൎക്കുമുണ്ടാവില്ല. ഭൂമി ജാസ്തിയും ജനങ്ങൾ കുറവുമായ രാജ്യത്തു് ഇങ്ങിനെ ആളുകൾ കുടിയേറിപ്പാൎക്കാൻ വരുന്നതിൽ ആദ്യം വന്നവൎക്കു് സന്തോഷമല്ലാതെ വെറുപ്പുണ്ടാകുമോ? ഒരേ ഉന്നം വെച്ചു ഒന്നിലധികം ആളുകൾ പ്രവൎത്തിയ്ക്കുമ്പോഴല്ലെ മത്സരമുണ്ടാവുന്നതു്? ഇവിടെ ഭൂമിയെസ്സംബന്ധിച്ചിടത്തോളം ആൎക്കും ഉന്നമില്ല. പുഴയിൽനിന്നു വെള്ളം മുക്കി എടുക്കുന്നതിൽ ആൎക്കെങ്കിലും എതിൎപ്പുണ്ടാകുമോ? കാരണം എത്രയെടുത്താലും ഒടുങ്ങാത്തത്ര വെള്ളമുണ്ടു് എന്നതുതന്നെ. ഇതുതന്നെയായിരുന്നു പ്രകൃതത്തിലെയും സ്ഥിതി.

കൊ വ. 1104_ലൊ 1105_ലൊ ആവണം, ഞാനൊരി സ്കൂൽ വയനാട്ടിൽപോയി ശ്രീ മണിയങ്കോട്ടു കൃഷ്ണഗൌണ്ടരെക്കാണു കയുണ്ടായി. അനന്തയ്യഗൌണ്ടർ, ജിനചന്ദ്രഗൌണ്ടർ (എം. പി) മു തലായവരുടെ അച്ഛനാണദ്ദേഹം. ചെറുപ്പക്കാലത്ത് അദ്ദേഹ ത്തിന്നു വലിയ സ്വത്തൊന്നുമുണ്ടായിരുന്നില്ല. ചെറുപ്പത്തിലെ വ യനാട്ടിൽ ചെന്നു ചുരുങ്ങിയ നിലയിൽ കൃഷിതുടങ്ങിയതാണു. ഞാൻ കണ്ട കാലമായപ്പോഴേയ്ക്കു ആ പ്രദേശത്തെ ഒന്നാംകിട യിൽപെട്ട തോട്ടക്കാരനായിരുന്നു അദ്ദേഹം. അന്നു എണ്പിയ്ക്കു ചെ റുപ്പമാണ്. അദ്ദേഹംഒരുവിധം പ്രായം കൂടിയ ആളുമായിരുന്നു.

ഞങ്ങൾ തമ്മിൽ പലതും സംസാരിച്ച കൂട്ടത്തിൽ അദ്ദേഹം ചെറുപ്പത്തിൽ വയനാട്ടിൽ വന്നതും അന്നത്തെ വയനാട്ടിലെ സ്ഥിതിയും മററും വിവരിയ്ക്കുകയുണ്ടായി. അദ്ദേഹം കൊ. വ. 1053_ലാണത്രെ വയനാട്ടിൽ വന്നതു് "ഇവിടത്തെ ഭൂമി വളരെ ഫലപുഷ്ടിയുള്ളതാണ്. റോഡുകൾക്ക സമീപമുള്ള ഭൂമിയായാൽ തന്നെ ഏററിയപക്ഷം ഏക്രയ്ക്കു 10 കയെ വിലയുള്ളു. റോഡിന്നു സമീപമല്ലെങ്കിൽ അതിൽ പകുതിപോലും വിലയില്ല. പക്ഷെ ഉ ടമസ്ഥനായി കൃഷി ചെയ്യിയ്ക്കാനും, കൂലിക്കാരനായി പ്രവൃത്തി യെടുപ്പാനും ആളില്ലായ്മയാണു വിഷമം. മനുഷ്യൎക്ക ജീവിയ്ക്കുവാൻ തോട്ടങ്ങളും പണവും മാത്രമുണ്ടായാൽ പോരല്ലൊ; മനുഷ്യരും സ്വ ജനങ്ങളും അയൽവക്കവും മററും കൂടാതെ കഴിയുമോ? ഞാനിവിടെ വന്ന കാലത്ത് ഈ പ്രദേശങ്ങളിൽ കാട്ടുജന്തുക്കളല്ലാതെ മനുഷ്യർ വളരെ കുറവായിരുന്നു. അതിനാൽ കുറെ പേരെങ്കിലും ചുററുമുള്ള അടുത്ത പ്രദേശങ്ങളിൽ കൃഷിക്കാരായും മററും താമസമുറപ്പിയ്ക്ക ണമെന്നാഗ്രഹിച്ചിരുന്നു; അതിന്നായി ചിലരെ പ്രേരിപ്പിയ്ക്കുകയും പ്രോത്സാഹിപ്പിയ്ക്കുകയും ചെയ്തിട്ടുണ്ടു്." ഞങ്ങൾ സംസാരിച്ച കൊണ്ടിരിയ്ക്കുന്നതിന്നിടയിൽ അദ്ദേഹം പറഞ്ഞ വിവരമാണിതു്. വയനാട്ടിൽ അക്കാലത്ത്—1053 കാലങ്ങളിൽപോലും—നല്ല

ഭൂമിയില്ലായ്ക്കയല്ല; മനുഷ്യരില്ലായ്ക്കയായിരുന്നു വിഷമമെന്നും, അതിനാൽ മനുഷ്യരെ അങ്ങോട്ടാകൎഷിയ്ക്കാൻ അദ്ദേഹം ശ്രമിച്ചുവെന്നുമാണു ഇതിൽനിന്നു ധരിയ്ക്കേണ്ടതു്.

ആൻഡമാൻദ്വീപിലെ ഭൂമിയും വളരെ ഫലപുഷ്ടിയുള്ളതാകുന്നു, മഴ ധാരാളമായിട്ടുണ്ടു്, ഭൂമിയ്ക്കു ക്ഷാമവുമില്ല. അവിടെ താമസിയ്ക്കാനും കൃഷിയിറക്കാനും മനുഷ്യരില്ലായ്കയാണു വിഷമം. അതിനാൽ അവിടെപ്പോയി കുടിയേറിപ്പാൎക്കാൻ ഗവൎമ്മെണ്ടു ഇന്ത്യക്കാരെ പ്രേരിപ്പിയ്ക്കുകയും പല സൌജന്യങ്ങൾ ചെയ്തു് സഹായിയ്ക്കുകയും ചെയ്യുന്നുണ്ടല്ലൊ. കൃഷ്ണഗൌണ്ടർ പറഞ്ഞതുപോലെ അവിടെ താമസമാക്കിയിട്ടുള്ളവൎക്കു കൂടുതൽ ജനങ്ങൾ കുടിയേറിപ്പാൎക്കാൻ വരണമെന്നല്ലാതെ അതിൽ എതിൎപ്പുണ്ടാവില്ല. അവിടെ ഇപ്പോൾ കിടമത്സരമുള്ളതു് ഭൂമിയ്ക്കു വേണ്ടിയല്ല. കൃഷിയ്ക്കു ഭൂമി എത്രയെങ്കിലും സൌജന്യമായി കിട്ടും മനുഷ്യരും സ്വജനങ്ങളും മററും കുറവാകയാൽ ആ കാൎയ്യത്തിലെ കോമ്പിറേറഷനുള്ളു. ഒരുവിധം മൎയ്യാദക്കാരനാണെങ്കിൽ അങ്ങോട്ടു പോയാൽ നല്ല സ്വീകരണവും സഹായവും കിട്ടാതെ വരില്ല. അത്തരക്കാരെ അങ്ങോട്ടാകൎഷിയ്ക്കാനും വന്നവരെ സ്വാധീനിയ്ക്കാനുമാണു ഇപ്പോൾ അവിടെ മത്സരമുള്ളതു്. എന്റെ പരിചയക്കാരനായ വി. പി. ചന്ദ്രസേനൻ എന്നൊരു ചെറുപ്പക്കാരൻ ആൻഡമാനിൽ ജോലിയായിത്താമസിച്ചിരുന്നു. 12 കൊല്ലം മുമ്പാണു് (1932-ലാണു്) അയാൾ ആൻഡമാനിൽ പോയതു്; അവിടെ എത്തിയപ്പോഴേയ്ക്കുതന്നെ (എത്തുമെന്നു അവർ മുൻകൂട്ടി അറിഞ്ഞിരുന്നു) അയാളെ സ്വീകരിയ്ക്കാനും, ആവശ്യമായ സഹായങ്ങൾ ചെയ്തുകൊടുക്കുവാനും ആതിഥേയന്മാർ തിക്കിത്തിരക്കിക്കൂടി. ഇന്ത്യയിൽ ജീവപൎയ്യന്തം തടവിനു ശിക്ഷിച്ച ജയിൽപ്പുള്ളികളേയാണു അവിടെ പാൎപ്പിച്ചിരുന്നതെന്നു പ്രസിദ്ധമാണല്ലൊ. അവരിൽ ചിലരുടെ സന്താനങ്ങൾ അപൂൎവ്വമായി നല്ല നിലയിൽ എത്തിയവരുണ്ടു്. അവിടെ

ജോലിയ്ക്കായിപ്പോയി സ്ഥിരതാമസമാക്കിയവരും ഇല്ലെന്നില്ല. അങ്ങിനെ അപൂൎവ്വം ചിലരല്ലാതെ ഭേദപ്പെട്ടവൎക്ക ബന്ധുക്കളാവാൻ പററിയവരായി അവിടെ അധികംപേരില്ല. അതിനാൽ അത്തരക്കാർ അങ്ങോട്ടു ചെല്ലുന്നതുതന്നെ അവൎക്ക സന്തോഷമാകുന്നു. അതിന്നുപുറമെ തങ്ങളുടെ മകൾക്കൊ സഹോദരിയ്ക്കോ തക്കതായ ഒരു ഭൎത്താവിനെ സമ്പാദിയ്ക്കുക എന്ന ഒരു പ്രധാന ഉദ്ദേശവും അതിൻെറ അടിയിൽ ഒളിഞ്ഞുകിടന്നിരുന്നുവത്രെ! അക്കൂട്ടത്തിൽ ഈ ചന്ദ്രസേനനും അവിടെ ചെന്നിട്ടു അധികം താമസിയാതെ അവിടുത്തുകാരനായ ഒരുവൻെറ മകളെ വിവാഹം ചെയ്യേണ്ടിവന്നു.

ഭൂമിയുടമസ്ഥന്മാരായാൽകൂടി ഒരാൾ അഞ്ചേക്രയിലധികം കൈവശം വെയ്ക്കരുതെന്നും മററുമാണല്ലോ ഇവിടെ നിയമിയ്ക്കാൻ പോകുന്നതു്. എന്നാൽ ആൻഡമാനിലാണെങ്കിൽ ഭൂമിയ്ക്കല്ല ആളുകൾക്കാണ ക്ഷാമം. ഇവിടെ ഭൂമി കയ്യേററങ്ങളും മററു ബഹളങ്ങളും നടക്കുമ്പോൾ അവിടെ കൃഷിഭൂമി ഏററുവാങ്ങാനാളില്ലായ്മയാണ വിഷമം. ഇവിടുത്തെ ഈ പരിതസ്ഥിതിയിൽ ജീവിയ്ക്കുന്ന നമുക്ക അവിടുത്തെ യാഥാൎത്ഥ്യം ഇതാണെന്നു ബോദ്ധ്യം വരാൻ തന്നെ പ്രയാസമാകും. പണ്ടു ആൎയ്യന്മാർ കേരളത്തിലേയ്ക്കു കുടിപാൎക്കാൻ വന്ന കാലത്തെ സ്ഥിതി വിവരിയ്ക്കുമ്പോൾ ഇന്നത്തെ അനുഭവവും പരിതസ്ഥിതിയുമായിട്ടല്ല തട്ടിച്ചുനോക്കേണ്ടതെന്നും കൃഷ്ണഗൌണ്ടർ പറഞ്ഞപ്രകാരം വയനാട്ടിൽ പണ്ടുണ്ടായിരുന്നതും ആൻഡമാനിൽ ഇന്നുള്ളതുമായ സ്ഥിതിയെ മനസ്സിൽ വെച്ചുകൊണ്ടാണ പരിശോധിയ്ക്കേണ്ടതെന്നുമാകുന്നു അങ്ങിനെ ആദ്യമാദ്യം വന്ന ആൎയ്യന്മാൎക്ക പിന്നേയും ആളുകൾ കൂട്ടംകൂട്ടമായി വന്നു കുടിയേറിപ്പാൎക്കണമെന്നും, അങ്ങിനെ സ്വജനങ്ങൾ കേരളത്തിൽ നിറയണമെന്നുമേ ആഗ്രഹമുണ്ടായിരിയ്ക്കുകയുള്ളു. അതിനാൽ കൂടുതൽ ആൎയ്യന്മാരെ അങ്ങോട്ടയയ്ക്കാൻ പരശുരാമനും ശ്രമിച്ചുകൊണ്ടിരുന്നിട്ടുണ്ടാവും. ഇവിടെ സുഖമാണെന്നു കേൾക്കുകയാൽ സ്വമേധയാ

പുറപ്പെടുന്നവരും ഉണ്ടാവാമല്ലൊ. അങ്ങിനെ വരുന്നവൎക്കെല്ലാം താമസിയ്ക്കുവാൻ യഥാകാലം ഗൃഹങ്ങളുണ്ടാക്കണം. മാത്രമല്ല ആൎയ്യന്മാരുടെ—നമ്പൂതിരിമാരുടെ—ഇല്ലങ്ങളിൽ വീടുപണികൾക്കു ഭൃത്യന്മാരും ഭൃത്യസ്ത്രീകളും വിളവെടുക്കാൻ കൃഷിക്കാരും വേണം. അതിനു പുറമെ അക്കാലത്തെ ശാസ്ത്രത്തിൻെറ അഭിവൃദ്ധിയനുസരിച്ചു അവർ സിന്ധുിൽ അനുഭവിച്ചുപോന്നിരുന്ന ജീവിതസൌകൎയ്യങ്ങളെല്ലാം ഇവിടെ കിട്ടാറാക്കുകയും വേണമല്ലൊ. അതിന്നെല്ലാം അനേകം നാഴിക ദൂരത്തുള്ള സിന്ധുിനെ മാത്രം ആശ്രയിച്ചേ സാധിയ്ക്കു എന്നു വെച്ചാൽ പ്രയാസമല്ലെ? അതിനാൽ ആ കാലത്തുണ്ടായിരുന്ന ശാസ്ത്രത്തിൻെറ അഭിവൃദ്ധിയും പരിഷ്കാരവുമനുസരിച്ചു അവിടെ അനുഭവിച്ചിരുന്ന എല്ലാ ജീവിതസൌകൎയ്യങ്ങളും ഇവിടെ ത്തന്നെ ലഭിയ്ക്കാറാക്കി.

ആദ്യം കുടിയേറിപ്പാൎത്തയവസരങ്ങളിൽ ആൎയ്യന്മാൎക്കുണ്ടായിരുന്ന ബുദ്ധിമുട്ടുകൾ വളരെയായിരുന്നു. കൃഷി ചെയ്യാൻ വയലില്ല. അതിനാൽ വലിയ കേററിറക്കമില്ലാതെ ചെവലായിക്കിടക്കുന്ന പ്രദേശത്തു ചെന്നു ആദ്യമായി കാടു വെട്ടി തീയ്യിട്ടു വേരോടെ കട പറിച്ചു കളഞ്ഞു നിലം കിളച്ചു ലവലാക്കി വരമ്പിട്ടു വയലാക്കണം. ആ പണി വൎഷക്കാലത്തെ ചെയ്യാൻ പാറൂ. കൃഷിയിറക്കാനും വൎഷക്കാലമാവണമല്ലൊ. ഭൂമി കിളച്ചു വയലാക്കി കൃഷിയിറക്കി അതു വിളഞ്ഞു കൊയ്തെടുക്കുന്നതുവരെ വേണ്ടതായ ഭക്ഷണസാധനങ്ങളും "ഉപ്പു തൊട്ടു കൎപ്പൂരം വരെ"യുള്ള മററു സകലതും നാട്ടിൽനിന്നു കൊണ്ടുവന്നേ പാറൂ.

കരി നുകം മുതലായ കാൎഷികോപകരണങ്ങൾ, മഴു വെട്ടുകത്തി കയ്ക്കോട്ടു് മുതലായ ആയുധങ്ങൾ ആദിയായവ ന്യൂനാതിരേകം കൂടാതെ ഉണ്ടാവണം. അഥവാ ആദ്യം വരുമ്പോൾ കൊണ്ടുവന്നാൽതന്നെ പഴക്കത്താലും കേടുവരികയാലും മററും ഉപയോഗ

ശൂന്യങ്ങളായ ആയുധങ്ങളെ നന്നാക്കുവാനൊ പുതിയ ആയുധങ്ങൾ ഉണ്ടാക്കുവാനൊ ഇവിടെ സാധ്യമല്ല. ഒരു സമയം കടലിൽ പോയി മത്സ്യം പിടിയ്ക്കുന്നതിന്നു ഓരോ വലയും ഒരു തോണിയും കരുതിയിട്ടുണ്ടാവാം. അതും കേട വന്നാൽ നന്നാക്കാനും വേണ്ടിവന്നാൽ പുതിയതായുണ്ടാക്കുവാനുമുള്ള പണിക്കാരനും ആയുധങ്ങളും കുടിയേറിപ്പാൎക്കുന്ന സ്ഥലത്തുണ്ടാവുകയില്ല.

ഇവിടെ വരുന്ന ആൎയ്യന്മാൎക്കു ഭക്ഷണം പാകം ചെയ്യാനുള്ള പാത്രങ്ങൾ കിട്ടാനില്ല. അന്നൊക്കെ സാമാന്യജനങ്ങൾ എല്ലാം മണ്പാത്രമാണതിന്നു ഉപയോഗിച്ചിരുന്നതു്. കുടിലുകൾ മാററി ചെറിയ തോതിലെങ്കിലും ഒരു വീടു പണിയുവാൻ മരം വെട്ടുക മുതൽ വെള്ള കളഞ്ഞു ഈൎന്നു ഉരുപ്പടികളാക്കാനും കട്ടിള മേൽപുര മുതലായതു പണിയാനും ഇവിടെ ആളുണ്ടാവണം. ചുമരു വെയ്ക്കാൻ കല്പണിക്കാരനില്ല; വസ്ത്രങ്ങൾ മുഷിഞ്ഞാൽ അലക്കി വൃത്തിയാക്കണം, അതിന്നു കുടിയേറിപ്പാൎത്ത ദിക്കിൽ ആളില്ല; അതുപോലെത്തന്നെ ക്ഷൌരത്തിൻെറ കാൎയ്യവും. നാട്ടിൽനിന്നു കൊണ്ടുവന്ന എണ്ണയല്ലാതെ ഈ ദേശത്തു എണ്ണയുണ്ടാക്കണമെങ്കിൽ ചക്കുണ്ടാവണം; അതിൽ എണ്ണയാട്ടാൻ വശമുള്ള തൊഴിലാളികൾ ഉണ്ടാവണം. അവിടെ കുടിയേറിപ്പാൎക്കുന്ന ആൎയ്യന്മാൎക്കും മററും വേണ്ട വസ്ത്രം ഉണ്ടാക്കണം. അതിന്നു അവിടെ നെയ്ത്തുകാരൊന്നുമില്ലല്ലൊ. ഇങ്ങിനെ ആദ്യം വരുന്ന ആൎയ്യന്മാൎക്കു പല ബുദ്ധിമുട്ടുകളേയും അനുഭവിയ്ക്കേണ്ടിവരുന്നതു് സ്വാഭാവികമാണ്. അതുകൊണ്ടു് മേൽപറഞ്ഞ വിഷമതകളേയും ബുദ്ധിമുട്ടുകളേയും തരണം ചെയ്യാനാണു അവർ ആദ്യമായി ശ്രമിച്ചിരിയ്ക്കുക. എങ്ങിനെയെന്നാൽ ഓരോ ഇല്ലക്കാരും (ഓരോ ആൎയ്യന്മാരും) തങ്ങളുടെ ഭൃത്യപ്രവൃത്തിയ്ക്കും കൃഷിപ്പണിയ്ക്കും മററുമായി—അടിയാർ—പറയപ്പെട്ടവർ—ആയി—അവസ്ഥാനുസരണം രണ്ടും നാലും നാലു കുഡുംബങ്ങളെ കൊണ്ടുവന്നു തങ്ങളുടെ വസതിയ്ക്കു ചുററും പാൎപ്പി

ച്ചു. പുറമെ എല്ലാത്തരം വിദഗ്ദ്ധത്തൊഴിലാളികളെയും ആവശ്യാനുസരണം ദേശങ്ങളിൽ കുടിയിരുത്തുകയാണു ചെയ്തിട്ടുണ്ടാവുക. ചക്കിട്ടു എണ്ണയാട്ടുക, മൺപാത്രങ്ങളുണ്ടാക്കുക, നൂലുണ്ടാക്കി വസ്ത്രങ്ങൾ നെയ്യുക, ക്ഷൌരം ചെയ്യുക, വസ്ത്രങ്ങളലക്കുക എന്നീ പ്രവൃത്തികളിലെല്ലാം നാഗന്മാൎക്ക പരിശീലനം കൊടുത്തു് വിദഗ്ദ്ധത്തൊഴിലാളികളെ സൃഷ്ടിച്ചു. അവരാണു പിന്നീടു യഥാക്രമം ചക്കാന്മാർ, കുശവന്മാർ, ചാലിയന്മാർ, വെളക്കത്തലവൻ, വെളുത്തേടൻ എന്നീ പേരുകളിൽ അറിയപ്പെടുന്ന നായന്മാരായതു്. ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറുശ്ശി എന്നീ പേരുകളിൽ ഇന്നു് അറിയപ്പെടുന്ന മററു മൂന്നു ജാതിക്കാർ ആൎയ്യന്മാരുടെ—നമ്പൂതിരിമാരുടെ—കേവലഭൃത്യന്മാർ (ബ്രാഹ്മണശുശ്രൂഷകർ) ആകുന്നു. അവരുടെ പ്രധാന തൊഴിൽ അടിയാർപ്രവൃത്തിയും കൃഷിയും മാത്രമായിരുന്നു. ആദ്യകാലത്തു ഇവൎക്കെല്ലാം തൊഴിൽഭേദമല്ലാതെ ജാതിഭേദമുണ്ടായിരുന്നില്ലെന്നും എല്ലാവരും നാഗന്മാർ മാത്രമായിരുന്നുവെന്നും ധരിയ്ക്കണം. പിന്നെ ഈ ജാതിഭേദങ്ങൾ എങ്ങിനെ ഉണ്ടായി എന്നതിനെപ്പററി വഴിയെ പറയാമെന്നു കരുതി ഇവിടെ വിട്ടുകളയുന്നു.

അതുപോലെത്തന്നെ മരപ്പണി, ഇരുമ്പുപണി, സ്വൎണ്ണപ്പണി, ഓടുകൊണ്ടുള്ള വാൎപ്പുപണി, ചെരിപ്പു് പലിശ ചെണ്ട മുതലായതുണ്ടാക്കുന്ന തോൽപ്പണി എന്നിവയിലും വിദഗ്ദ്ധന്മാരായ നാഗന്മാരെ ആവശ്യാനുസരണം പരിശീലനം കൊടുത്തു കുടിയിരുത്തി. ആശാരി കരുവാൻ (കൊല്ലൻ) തട്ടാൻ, മൂശാരി, കൊല്ലൻ (തോല്ക്കൊല്ലൻ) എന്നീ പേരുകളെക്കൊണ്ടു് പില്ക്കാലത്തു അറിഞ്ഞുവരുന്നതു് അവരെയാകുന്നു. ഇങ്ങിനെ മേല്പറഞ്ഞ ഓരോ തരം തൊഴിലുകളിലും പരിശീലനം കൊടുത്തു് വിദഗ്ദ്ധന്മാരാക്കിയ നാഗന്മാരെ ആവശ്യമുള്ളേടത്തോളം ദേശത്തു് കുടിയിരുത്തി. ഇവിടെ 'ആവശ്യമുള്ളേടത്തോളം' എന്നു പറഞ്ഞതിന്നു പ്രത്യേകം താല്പൎയ്യമുണ്ടു്.

ഓരോ തൊഴിലാളിയ്ക്കും തൊഴിൽ കിട്ടായ്കകൊണ്ടോ, ജനങ്ങൾക്ക തൊഴിലാളിയെക്കൊണ്ടുള്ള ആവശ്യം യഥാകാലം സാധിയ്ക്കായ്ക യാലൊ ബുദ്ധിമുട്ടിന്നിടവരാത്ത വിധത്തിലാണ ഓരോ തരം തൊഴിലിലും തൊഴിലാളികളെ ഏർപ്പെടുത്തിയിരുന്നതു്.

മേൽപറഞ്ഞ പ്രകാരം താമസിയ്ക്കാൻ വേണ്ടതായ കുടിലും—അഥവാ ഇല്ലവും—ജീവിയ്ക്കാൻ വേണ്ടതായ കൃഷിസ്ഥലവും മററും തയ്യാറായാൽ നാട്ടിൽ പോയി കുഡുംബത്തെ ഇങ്ങോട്ട കൊണ്ടുവരുവാൻ ഏർപ്പാടാക്കുകയായി. അതോടൊപ്പം ആവുന്നത്ര ബന്ധുക്കളേയും ചാർച്ചക്കാരേയും ഇങ്ങോട്ട കൊണ്ടുപോരാനും ശ്രമിച്ചിരിയ്ക്കും. അവൎക്കുത്സാഹം ജനിയ്ക്കത്തക്കവിധം അതിന്നാവശ്യമായ പ്രചരണം അവർ നടത്തിയിട്ടുണ്ടാവണം. ആദ്യത്തെ സംഘക്കാരുടെ ഈ പ്രോത്സാഹനവും ചിലർ സ്ത്രീകളെക്കൂടി കൊണ്ടുപോയ വിവരവും അറിയുമ്പോൾ മററുള്ളവൎക്ക വിശ്വാസമാവുകയും ചിലരെങ്കിലും പുറപ്പെടുകയും ചെയ്യാതിരിയ്ക്കയില്ല. മാത്രമല്ല ഇത്രയുമായപ്പോഴെയ്ക്കും മട്ടെല്ലാം മാറി. അങ്ങോട്ടുള്ള യാത്രയിൽ ഭയമോ സംശയമോ ഇല്ലാതായി. നാട്ടിൽനിന്ന പുറപ്പെട്ടാൽ അവിടെ എത്താൻ എത്രദിവസം വേണം? അവിടെ എത്തിയാൽ ഭൂമിയെല്ലാം ശെരിപ്പെടുത്താനും കൃഷി ചെയ്യാനും, ഇല്ലം പണിയാനും മററും എത്ര ദിവസം വേണം എത്ര നാഗന്മാരെ കൂടെക്കൊണ്ടുപോകണം എന്നാദിയായവയെസ്സംബന്ധിച്ച വിവരങ്ങളെല്ലാം ശാസ്ത്രം പോലെ കൃത്യമായി അറിഞ്ഞിട്ടുണ്ടാകും അതുകൊണ്ടു് പിന്നീട്ട പോകുന്നവൎക്ക വിഷമമില്ലാതായി. ശരിയായ വിധം ആസൂത്രണം ചെയ്തുകൊണ്ട കൂടുതൽ കൂടുതൽ ആൎയ്യന്മാർ കേരളത്തിലേയ്ക്കു പുറപ്പെട്ടുതുടങ്ങി.

ഇങ്ങനെയാണ കേരളത്തിൽ കുടിയേറിപ്പാൎത്ത ആൎയ്യന്മാരുടെ ആദ്യത്തെ ദേശം രൂപംകൊണ്ടതു്. പരശുരാമൻെറ പ്രേരണയും പ്രോത്സാഹനവും കാരണം അദ്ദേഹത്തോടൊരുമിച്ചു്

ആദ്യം വന്ന സംഘത്തിന്നു ശേഷം ഇത്രയും ആൎയ്യന്മാർ വന്നു ഈ വിധം സമൃദ്ധമായ ഒരു ദേശമുണ്ടാവാനും അതിന്നു സ്ഥിരപ്രതിഷ്ഠ ലഭിപ്പാനും എത്രകാലം വേണ്ടിവന്നിരിക്കുമെന്നു പറയാനാവില്ല. ഒരു സമയം രണ്ടുമൂന്നു കൊല്ലംകൊണ്ടായെന്നു വരാം. അല്ലെങ്കിൽ ഒരു 30—35 കൊല്ലത്തോളം കാലം പിടിപ്പാനും വിരോധമില്ല. നൂററാണ്ടുകൾ വേണ്ടിവന്നില്ലെന്നും വിശ്വസിച്ചുകൂട. അതെങ്ങിനേയായാലും ഈ വിധത്തിലാണു ഇവിടെ ആദ്യത്തെ ദേശമുണ്ടായതെന്ന കാൎയ്യത്തിൽ സംശമില്ല. ഈ പ്രദേശം ഏതായിരിക്കുമെന്നും ഇപ്പോൾ അജ്ഞാതമായിരിക്കുന്നു. കേരളത്തിലെ എല്ലാ ഗ്രാമങ്ങളിലും വെച്ചു് പ്രധാനികളും നേതാക്കന്മാരുമായിരുന്നതു് പന്നിയൂർ ശുകപുരം എന്നീ ഗ്രാമങ്ങളാണല്ലൊ. അതിനാൽ ആദ്യത്തേതായ ഈ കേരളദേശമുണ്ടായതു് പൊന്നാനിയിലോ അതിന്നടുത്ത പ്രദേശത്തോ ആയിരിക്കുമെന്നാണെന്റെ ഊഹം.



## അദ്ധ്യായം 5.

## ദേശക്ഷേത്രം.

അപ്പോൾ ഈ കുടിപാൎപ്പുകാൎക്കു പരമസുഖമാണു്. നാലഞ്ചേക്ര വിസ്തീൎണ്ണമുള്ള ഓരോ കുടിയിരിപ്പുപറമ്പും—പറമ്പു് ഇഷ്ടമുള്ളേടത്തോളം വലുപ്പമുള്ളതാക്കാമല്ലൊ—അതിൽ ആവശ്യാനുസരണം ഓരോ ഇല്ലവും, അതിന്നടുത്തുതന്നെ വേണ്ടിടത്തോളം നിലവുമുണ്ടു്. കന്നി—മകരമായി കൊല്ലത്തിൽ രണ്ടു വിളയെടുക്കാം; ഒരു കൊല്ലത്തെ ചിലവിന്നുള്ള നെല്ലു് സുലഭമായിക്കിട്ടും. കുടിയിരിപ്പുപറമ്പിൽ തെങ്ങു് പുലാവു് മാവു് പുളി കഴുങ്ങു് മുതലായ ഫലവൃക്ഷങ്ങൾ ധാരാളം നട്ടു വളൎത്തിയിരിക്കും. ഭൃത്യപ്രവൃത്തികൾക്കും കൃഷിപ്പണിക്കും മററുമായി വിശ്വസ്തന്മാരും അദ്ധ്വാന

ശീലന്മാരുമായി അവസ്ഥാനുസരണം രണ്ടും നാലും നാഗക്കുടുംബങ്ങളെ സമീപത്തായി ചുററും കുടിയിരുത്തിയിട്ടുമുണ്ടു്. മാത്രമല്ല നിമ്മിതവസ്തുക്കൾ ആവശ്യാനുസരണം കിട്ടുവാൻ ചക്കാൻ കരുവാൻ കൊല്ലൻ മുതലായി വേണ്ടിടത്തോളമുള്ള വിദഗ്ദ്ധത്തൊഴിലാളികളും അവിടെത്തന്നെയുണ്ടു്. നിത്യോപയോഗവസ്തുക്കളെ വാങ്ങാൻപോലും മാക്കററന്വേഷിച്ചു പോകേണ്ടതില്ല. ഇന്നത്തെപ്പോലെ ലോകത്തിലെല്ലാം ജീവിതനിവ്വഹണത്തിന്നായി പരക്കംപാച്ചലിന്റെ ആവശ്യമില്ല. വിമാനം തീവണ്ടി കാർ മുതലായ വാഹനങ്ങളൊ റോഡുകളൊ ഇല്ലാത്തതിനാൽ സമാധാനത്തോടും സന്തോഷത്തോടുംകൂടി സ്വസ്ഥമായിരുന്ന പ്രാപഞ്ചികാവസ്ഥയെപ്പററി ചിന്തിയ്ക്കാം.

ആയ്യന്മാർ സ്വതേതന്നെ മതഭക്തിയും ഈശ്വരവിശ്വാസവും മററുമുള്ളവരായിരുന്നുവല്ലൊ. അതിനാൽ സാളഗ്രാമം ശിവലിംഗം മുതലായ ദേവപ്രതീകങ്ങളെ സ്വന്തം ഇല്ലത്തു വെച്ചു നിത്യം പൂജിച്ചുകൊണ്ടിരുന്നിട്ടുണ്ടാവും. അതിന്നു പുറമെ കേരളത്തിൽ സ്ഥിരവാസമാക്കിയപ്പോൾ സൌകയ്യംപോലെ മിററത്തോ അടുത്ത വളപ്പിലൊ ചെറിയ അമ്പലം പണിചെയ്തു ദേവപ്രതിഷ്ഠ നടത്തി ഉപാസനയും ചെയ്തുതുടങ്ങിയിട്ടുണ്ടാവും. ഇത്തരം ക്ഷേത്രനിമ്മാണത്തിലും ഉപാസന ചെയ്യുന്നതിലും എല്ലാ ആയ്യന്മാക്കും ഭൃത്യന്മാരായ നാഗന്മാക്കും ഒന്നുപോലെ താല്പയ്യമുണ്ടു്. 40—50 ഇല്ലങ്ങളും 150-ലധികം നാഗഭവനങ്ങളും അടുത്തടുത്തായി താമസിയ്ക്കുന്നു. മിയ്ക്കവരും അന്യോന്യം ബന്ധുക്കളും ചാച്ചക്കാരും സ്നേഹിതന്മാരുമാണല്ലൊ. അതിനാൽ എല്ലാവക്കും കൂടി പൊതുവെ ഒരമ്പലമുണ്ടാക്കുന്നതു് ആവശ്യവും സൌകയ്യവുമായിത്തോന്നിയാൽ അത്ഭുതമില്ല. അങ്ങിനെ അവരെല്ലാം ആലോചിച്ചു ഒരു ക്ഷേത്രമുണ്ടാക്കി. അതാണു ദേശക്ഷേത്രമായിത്തീന്നതു്. എല്ലാവരും ചേന്നായപ്പോൾ ഓരോരുത്തക്കും സ്വല്പം

സംഖ്യയേ ചിലവാക്കേണ്ടിവന്നുള്ളു. അമ്പലം പണിയാനുള്ള വക ക്ഷണത്തിലുണ്ടായി; ഭൂമിയുടെ കാൎയ്യം പറയാനുമില്ല. കാടു കെട്ടിക്കിടക്കുന്ന സ്ഥലം ആവശ്യമുള്ളേടത്തോളം വെട്ടിത്തെളിയിച്ചു കൃഷിഭൂമിയാക്കുകയേ വേണ്ടു; ദേവസ്വത്തിലേയ്ക്കു വേണ്ടിടത്തോളം ഭൂമിയുമായി. അങ്ങിനെയാണ ആദ്യത്തെ ദേശക്ഷേത്രമുണ്ടായതു്. അതിന്നുവേണ്ട നിത്യനിദാനം മാസവിശേഷം മുതലായ അടിയന്തരങ്ങൾ നിശ്ചയിച്ചു.

എത്ര സമൎത്ഥന്മാരായാലും അധികമാളുകൾ കൂടിയാൽ അഭിപ്രായഭേദങ്ങളും വഴക്കുകളുമുണ്ടാവാതിരിയ്ക്കാൻ പ്രയാസമാണല്ലൊ. ആ ദേശത്താണെങ്കിൽ എല്ലാംകൂടി ഇരുന്നൂറിലധികം വീടുകളുമുണ്ടു്. അതിനാൽ അവിടെ മോഷണം വാക്കേററം അടിപിടി മുതലായ വഴക്കുകളുണ്ടാവാതേയും വരില്ല. അപ്പോഴൊക്കെ വിചാരണ ചെയ്തു തീൎപ്പു കല്പിയ്ക്കാൻ ഒരു ഏൎപ്പാടു കൂടാതെ കഴികയില്ലല്ലൊ. ആ വിധികൎത്തൃത്വം ദേവങ്കലാണു് അൎപ്പിച്ചിരുന്നതു്. ക്ഷേത്രങ്ങളിലെ 'വലിയമ്പലം' എന്നു ഭാഷയിൽ പറയുന്ന സ്ഥലത്തിന്നു ദേവാലയശാസ്ത്രങ്ങളായ തന്ത്രസമുച്ചയാദി ഗ്രന്ഥങ്ങളിൽ പറയുന്ന സാങ്കേതികഭാഷതന്നെ 'സഭാ' എന്നാകുന്നു. മുൻപറഞ്ഞ പ്രകാരത്തിലുള്ള എന്തെങ്കിലും വാദവും വഴക്കുമുണ്ടാകുമ്പോൾ നമ്പൂതിരിമാർ കാൎയ്യങ്ങൾ പറഞ്ഞു തീൎക്കാനായി സഭ കൂടിയിരുന്നതും കൂടുവാനുള്ളതു—കക്ഷികളെ വരുത്തി വിചാരണ ചെയ്തു തീൎപ്പു കല്പിച്ചിരുന്നതു—മായ സ്ഥലമാകയാലാണു് അതിന്നു ആ പേർ സിദ്ധിച്ചതെന്നതിന്നു സംശയമില്ല. അങ്ങിനെ ദേവനെ സാക്ഷിയാക്കി സങ്കല്പിച്ചുകൊണ്ടു് ദേവന്റെ നടയിൽ വെച്ചു് വിചാരണ ചെയ്യുമ്പോൾ കക്ഷികളും സാക്ഷികളും കളവു പറയുവാൻ ധൈൎയ്യപ്പെടുകയില്ല. സത്യം ചെയ്യാനും അതു കേൾക്കാനും വാദിയും പ്രതിയും കോടതിയിൽവെച്ചു സമ്മതിയ്ക്കുകയും മദ്ധ്യസ്ഥവിധിപോലെ ആ സത്യപ്രകാരം കോടതി വിധിയ്ക്കുകയും ചെയ്യുന്ന നടവടി എന്നി

യ്ക്കേർമ്മവെച്ച കാലത്തുതന്നെ ഒന്നിലധികം നടന്നിട്ടുണ്ട്. ഇന്ന അമ്പലത്തിൽവെച്ച സത്യം ചെയ്യണമെന്ന ആദ്യം നിശ്ചയിക്കും. അമ്പലത്തിലെ നട തുറന്നിട്ട് നിറയെ വിളക്ക വെച്ച കക്ഷി കുളിച്ച ഈറൻമുണ്ട ചുററി വന്ന നടയിൽ നിന്നാണ സത്യം ചെയ്യുക പതിവ്. ദേവനേയും സത്യത്തേയും കുറിച്ച അക്കാലത്തു ജനങ്ങൾക്കുണ്ടായിരുന്ന ഭയ—ഭക്തി—ബഹുമാനങ്ങളെ കാണിയ്ക്കാൻ വേണ്ടി ഇത്രയും പറഞ്ഞതാകുന്നു. അങ്ങിനെ അമ്പലനടയിൽ വെച്ച ബ്രാഹ്മണർ ചെയ്യുന്ന തീരുമാനത്തെ അനുസരിയ്ക്കയല്ലാതെ അക്കാലത്തു ആരും എതിർത്തിരുന്നില്ല.

സ്വന്തം നാടുവിട്ട അനേകശതം നാഴിക ദൂരത്തുള്ള ഒരു പുതിയ രാജ്യത്താണ് അവർ വന്ന കുടിപാർത്തുതുടങ്ങിയിരിയ്ക്കുന്നതു്. അവിടെയാണെങ്കിൽ പത്തിരുനൂറു് വീടുകളുള്ള ദേശമേ ഉള്ളതാനം. അവക്കെല്ലാം അന്യോന്യസഹായങ്ങളും സഹകരണങ്ങളും കൂടാതെ സുഖജീവിതം സാദ്ധ്യമാകയില്ല. ഈ വക കാരണങ്ങളാൽ അവിടെ വന്ന കുടിപാൎക്കുന്നവരെല്ലാം ഒരു പുതിയ യുഗത്തിൽ പ്രവേശിച്ചാലെന്നപോലെ സ്വഭാവത്തിൽ അടിസ്ഥാനപരമായിത്തന്നെ മാററം വന്നിട്ടുണ്ടാവും. പ്രായേണ എല്ലാവരും സത്യസന്ധന്മാരും സൽസ്വഭാവികളും പരോപകാരികളും വിശ്വസ്തന്മാരും മററുമായിത്തീരാതിരിയ്ക്കയില്ല. ചുരുക്കിപ്പറഞ്ഞാൽ കേവലം ഈശ്വരഭജനത്തിന്നുള്ള സ്ഥലം മാത്രമായിട്ടല്ല, പിന്നയോ സിവിലും ക്രിമിനലും കോടതികൾകൂടിയായിട്ടാണ് അമ്പലങ്ങൾ വൎത്തിച്ചിരുന്നതു്. അക്കാലത്ത് അമ്പലങ്ങൾക്ക ജനങ്ങളുടെ മേൽ വലുതായ അധികാരങ്ങളുണ്ടായിരുന്നതായി പ്രസിദ്ധിയുണ്ടു്. എന്നു വെച്ചാൽ സകലവിധമായ ഭരണാധികാരവും ആ സഭയ്ക്കുണ്ടായിരുന്നു. പിൽക്കാലത്തുണ്ടായ രാജാക്കന്മാരും കൂടി ആ തീരുമാനത്തെ അനുസരിയ്ക്കയും, അതു് നടപ്പിൽ വരുത്തുകയുമേ ചെയ്തിരുന്നുള്ളു. പലപ്പോഴും രാജാക്കന്മാരും ആ സഭയും തമ്മിൽ ചേരാതെ

വിരുദ്ധമായ തീരുമാനമെടുത്തതായും, ആ വടംവലിയിൽ രാജാവു തോററതായും കഥകളുണ്ടു്. എന്തിനധികം പറയുന്നു! രാജാവിന്റെ തീരുമാനങ്ങൾക്കെതിരായി പലപ്പോഴും ക്ഷേത്രങ്ങളിലെ സഭ തീരുമാനമെടുക്കുകയും, അങ്ങിനെ രാജകല്പനകൾ വിലയില്ലാതാവുകയും ചെയ്തതിനാൽ ഭരണാധികാരമുണ്ടായിരുന്ന പ്രധാന ക്ഷേത്രങ്ങളെല്ലാം രാജാക്കന്മാർ ഊരാളന്മാരിൽനിന്നു പിടിച്ചെടുക്കുകയാണു ചെയ്തിരുന്നതു്. പ്രധാന ഗ്രാമസങ്കേതമായിരുന്ന പന്നിയൂർ ക്ഷേത്രത്തെ സാമൂതിരി തന്റെ വരുതിയിൽ വരുത്താൻ വേണ്ടി നശിപ്പിച്ച കഥ പ്രസിദ്ധമാണല്ലൊ[1] ശുചീന്ദ്രം, തിരുവനന്തപുരം, തിരുവല്ല എന്നീ മൂന്നു ക്ഷേത്രങ്ങളിലേയും സഭകളുണ്ടായിരുന്ന അധികാരം പിടിച്ചുപററിയതു് മാൎത്താണ്ഡവൎമ്മമഹാരാജാവാണു്. തിരുവിതാംകൂറിലെ പ്രധാന ക്ഷേത്രങ്ങളെല്ലാം മൺറോ സായ്വിന്റെ കാലത്തു് ബലം പ്രയോഗിച്ചു് പിടിച്ചടക്കിയതിന്നു കാരണവും മറെറാന്നല്ല.

പണ്ടൊക്കെ കേരളത്തിൽ ക്ഷേത്രഭരണമാണുണ്ടായിരുന്നതെന്നു പറഞ്ഞു പലരും അപഹസിയ്ക്കാറുണ്ടു്. ഇന്നത്തെ ന്യായാസനങ്ങൾ—അതായതു സിവിൽ-ക്രിമിനൽ കോടതികളും നടവടികളും—അന്നത്തേക്കാൾ വളരെ വിശേഷമാണെന്നാണല്ലൊ അതിന്റെ അൎത്ഥം. നമുക്കതൊന്നു പരിശോധിയ്ക്കുക. ഒന്നാമതായി പറയാനുള്ളതു് ഇന്നത്തെ കോടതികൾ സത്യക്കോടതികളല്ല ന്യായക്കോടതികളാണെന്നാകുന്നു. സത്യവും ന്യായവും ഒന്നാവണമെന്നില്ല; പലപ്പോഴും രണ്ടായിത്തന്നെ വരും. സിവിലാകട്ടെ ക്രിമിനലാകട്ടെ ഇന്നുണ്ടാവുന്ന വിധികൾ നൂറു ശതമാനവും സത്യപ്രകാരമായിരിയ്ക്കുമെന്നു ആൎക്കെങ്കിലും പറയാൻ കഴിയുമോ? പെൻഷൻ പററിപ്പിരിഞ്ഞ ജഡ്ജിയ്ക്കുപോലും അങ്ങിനെ പറയാൻ സാ

[1] എന്റെ സ്മരണകൾ 3-ാംഭാഗം 11-ാംഅദ്ധ്യായത്തിൽ ഈ വിഷയം വിസ്തരിച്ചുപറഞ്ഞിട്ടുണ്ടു്. പേജ് 145.

ധിയ്ക്കയില്ല. അദ്ദേഹത്തിന്നു പരിചയമുള്ളതിനാൽ അങ്ങിനെ പറയാൻ കൂടുതൽ വിഷമമദ്ദേഹത്തിന്നായിരിയ്ക്കും. ശരാശരി പത്തിന്നൊന്നു വീതം വിധികൾ ഉണ്ടാകുന്നതു സത്യത്തിന്നു വിരുദ്ധമായിരിയ്ക്കുമെന്നു പറഞ്ഞാൽ വലിയ തെററാവില്ല. കരുതിക്കൂട്ടി പ്രവർത്തിച്ചാൽ ഏതു കള്ളക്കേസും ജയിയ്ക്കാൻ കഴിയും. വക്കീലിൻെറ സാമർത്ഥ്യംപോലെയാണു കേസിൻെറ ജയാപജയങ്ങളിരിയ്ക്കുന്നതു്. സാധുക്കൾ സത്യം മാത്രം പറഞ്ഞതുകൊണ്ടു തോൽവിയല്ലാതെ എന്താണു ഫലം?

അതാതു ദേശത്തുള്ളവക്കു് അതാതു ദേശക്കാരേയെല്ലാം സാമാന്യമായിട്ടറിയാം. കള്ളന്മാരേയും സത്യസന്ധന്മാരേയും അവരറിഞ്ഞിരിയ്ക്കും. വിധികത്താവ് സത്യസന്ധനായാൽ മതി. എന്നാൽ കള്ളവാദത്തെ തള്ളി സത്യപ്രകാരം വിധിയ്ക്കാൻ കഴിയും. പക്ഷെ ആ വിധികത്താവ് നല്ലവനല്ലെങ്കിലൊ കൂടുതൽ വിഷമമാണുതാനും. ആ ചോദ്യം വേറെയാണു്. അങ്ങിനെയായാൽ കൂടുതൽ ആപത്തുമാണു്. ഇന്നത്തെ പഞ്ചായത്തുകളുടെ കഥ അനുഭവമല്ലെ? വാസ്തവത്തിൽ പഞ്ചായത്തുകൾ ചെറിയ ഭരണസമിതികളാണു് സത്യം മര്യാദ സഹതാപം മുതലായതുള്ള സജ്ജനങ്ങളാണെങ്കിൽ ജനങ്ങൾക്ക വളരെ ഗുണമുണ്ടാകും അതിൻെറ ഭാരവാഹികൾ വിചാരിച്ചാൽ പല നന്മകളും അവിടത്തുകാക്കു ചെയ്തുകൊടുക്കാൻ കഴിയും. പക്ഷെ ഇപ്പോഴത്തെ ഫലമാകട്ടെ വിപരീതമാകുന്നു. ഒരു തിരഞ്ഞെടുപ്പു കഴിയുമ്പോഴേയ്ക്കു അതുവരെ സൌഹാർദ്ദത്തോടെ — അഥവാ മത്സരമില്ലാതേയെങ്കിലും — കഴിഞ്ഞിരുന്നവർ തമ്മിൽ കക്ഷി പിരിഞ്ഞു മത്സരമായി. പിന്നെ നാട്ടിലേയ്ക്കോ തനിയ്ക്കോ ഗുണത്തിന്നല്ല എതിരാളിയെ ബുദ്ധിമുട്ടിയ്ക്കാനായി ശ്രമം. ഇതെല്ലാം അനുഭവമല്ലെ? ദൂരത്തെ താനും ജീവിച്ചിരുന്ന ജഡ്ജിയ്ക്കു ഈ വക സ്വകാര്യവൈരങ്ങളൊന്നുമുണ്ടാവില്ല. അതിനാൽ ഇതിലും മെച്ചം മററതാണെന്നു തോന്നാം.

എന്നാൽ അതിൻെറ പരമാൎത്ഥമതല്ല. ജനങ്ങൾ നന്നല്ലാത്തതാണതിന്നു കാരണം. ജനങ്ങൾ നന്നായാൽ പഞ്ചായത്തു കൂടുതൽ നല്ലതുതന്നേയാണ്. ക്ഷേത്രഭരണകാലത്തെ ജനങ്ങൾ നല്ലവരായിരുന്നു. അതിനാൽ വിധികളെല്ലാം സത്യപ്രകാരവുമായിരുന്നു. ഇന്നുള്ളവർ 'ക്ഷേത്രഭരണ'മെന്നു പറഞ്ഞു ആക്ഷേപിയ്ക്കുന്നതു അന്നത്തെ ആദൎശത്തെയാണ്. ചാതുൎവ്വൎണ്ണ്യാദി വ്യവസ്ഥകൾ ഇന്നത്തെ ആളുകൾക്കു സമ്മതമല്ല. ഇവർ അധിക്ഷേപിയ്ക്കുന്നതിന്നു കാരണമതാകുന്നു. ആദൎശം—അടിസ്ഥാനനിയമം—തെററാണെന്നു—ചിലൎക്കിഷ്ടമില്ലെന്നു—വരാം. അതുകൊണ്ടു ജഡ്ജി കുററക്കാരനാകയില്ല. നിയമം തെററായാലും ശരി താൻ ഏറെറടുത്ത ചുമതല നിയമപ്രകാരം വിധിയ്ക്കുന്നവൻ സത്യസന്ധനാകുന്നു. പാക്കിസ്ഥാനിൽ ഹിന്ദുക്കൾക്കു പ്രസിദ്ധണ്ടാവാൻ പാടില്ലെന്നാണു നിയമം. അതു തെററാണെന്നുവെച്ച് അവിടത്തെ ഭരണത്തലവൻ ഹിന്ദുവിനെ പ്രസിദ്ധനാക്കുന്നതായാൽ നന്നെന്നു—ഹിന്ദുക്കളായ നമുക്കുതന്നെ—പറയാമോ? മറിച്ചു ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും തുല്യമായ അവകാശമാണു ഇന്ത്യയിലുള്ളതു്. എന്നാൽ ഭരണത്തലവൻ ഹിന്ദുക്കൾക്കു പക്ഷപാതം കാണിയ്ക്കുന്നുവെങ്കിൽ അയാളും തെററുകാരനല്ലേ? അന്നുണ്ടായിരുന്ന ക്ഷേത്രഭരണത്തെക്കുറിച്ച് ഇന്നുണ്ടാകുന്ന ആക്ഷേപം അന്നത്തെ ആദൎശത്തെക്കുറിച്ചു മാത്രമാണ്. അതു നടത്തുന്ന അധികാരികളെക്കുറിച്ചല്ല. അന്നത്തെ ആദൎശങ്ങളെ—സ്മൃത്യാദിപ്രമാണങ്ങളെ—മാത്രമെ ഇന്നു നമ്മൾക്കു പരിചയമുള്ളു. അല്ലാതെ അന്നത്തെ ജനങ്ങളേയൊ അവരുടെ സത്യസന്ധതാദി സ്വഭാവങ്ങളേയോ കുറിച്ചു ആൎക്കും ഒന്നുമറിഞ്ഞുകൂട. അങ്ങിനെ നിയമത്തേയും നടത്തിപ്പുകാരേയും വേർതിരിച്ചു കാണാതെ നിയമത്തെ മാത്രം നോക്കിക്കൊണ്ടു് നടത്തിപ്പുകാരെ അധിക്ഷേപിയ്ക്കുന്നതു തെററാണ്. നിയമം നന്നായി എഴുതിയതുകൊണ്ടു കാൎയ്യമായില്ല. നിയമം ചീത്തയായാലും നട

ത്തിപ്പുകാരൻെറ യോഗ്യത യിരിയ്ക്കുന്നതു അതിൻെറ നടത്തിപ്പിലാകുന്നു. അങ്ങിനെ പരിശോധിച്ചാൽ ക്ഷേത്രഭരണകാലത്തെ നടത്തിപ്പ വളരെ ശരിയായിരുന്നുവെന്നും, ഇന്നത്തെ പഞ്ചായത്തുപോലെയൊന്നുമല്ലായിരുന്നുവെന്നും, ലോകത്തിലുണ്ടായിട്ടുള്ളതിൽ വെച്ച് ഏററവും നല്ലതു അതായിരുന്നുവെന്നും കാണാം. ഇന്നു 'പഞ്ചാ"യ"ത്ത'ല്ലന്നും, 'പഞ്ചാ"പ"ത്താ'ണെന്നുമാണു സാധാരണ നാട്ടുമ്പുറങ്ങളിൽ പറയുന്നതു്. നിയമത്തേയും നടത്തിപ്പിനേയും ഒരിയ്ക്കലും ഒന്നായി കാണരുതു്. നിയമത്തെ പരിശോധിയ്ക്കുമ്പോൾ അതു തെറേറാ ശരിയോ എന്നു മാത്രമേ നോക്കാവൂ. നടത്തിപ്പിനെ പരിശോധിയ്ക്കുമ്പോളാകട്ടെ അതിനെ മാത്രം പരിശോധിയ്ക്കയും വേണം. അങ്ങിനെ വേർതിരിച്ച നിർമ്മത്സരബുദ്ധിയോടെ പരിശോധിച്ചാൽ ക്ഷേത്രഭരണംപോലെ ഒരു നടത്തിപ്പ ലോകത്തിലെങ്ങും ഒരുകാലത്തുമുണ്ടായിട്ടില്ലെന്നു ബോദ്ധ്യം വരും.

ഞാനിത്രയും പറഞ്ഞതുകൊണ്ടു അന്നത്തെ നിയമങ്ങൾ_സ്മൃതികൾ_തെററാണെന്നു സമ്മതിച്ചതായി ആരും അന്ധാളിയ്ക്കരുതു്. ആ കാലത്തേയ്ക്കു അത്രയും നന്നായിട്ടുള്ള നിയമങ്ങൾ സ്മൃതികൾ മാത്രമായിരുന്നു; സംശയമില്ല. അവയെപ്പരിശോധിച്ച ഒരു തീരുമാനമുണ്ടാക്കണമെങ്കിൽ ആദ്യമായി വേണ്ടതു' ആ കാലത്തെ പരിതസ്ഥി—ജനങ്ങളുടെ ആവശ്യം, വിശ്വാസം, ശാസ്ത്രങ്ങളുടെ അഭിവൃദ്ധി ജനങ്ങളുടെ ജീവിതരീതി മുതലായ സകലതും—പരിശോധിച്ചിട്ടു വേണമെന്നേ ഉള്ളു. മാത്രമല്ല ആ നിയമങ്ങളുണ്ടാക്കിയ ആളുടെ സ്വഭാവം ഉദ്ദേശം മുതലായതും നല്ലപോലെ മനസ്സിലാക്കണം. അതിന്നൊന്നും ശ്രമിയ്ക്കാതെ ഇന്നത്തെ മാറിയ പരിതസ്ഥിതിയിൽ ജീവിച്ചുകൊണ്ടും, ഇതിനെ മാത്രം ആധാരമാക്കിക്കൊണ്ടും രണ്ടുമൂന്നായിരത്താണ്ടു മുമ്പു എഴുതിവെച്ച ഗ്രന്ഥമെടുത്തു പരിശോധിയ്ക്കയും, ഇന്നയ്ക്കു പൊരുത്തപ്പെടുന്നില്ലെന്ന കാരണത്താൽ ഇന്നത്തെപ്പോലെത്തന്നെ അന്നയ്ക്കും പൊരുത്തപ്പെടാ

ത്തവയാണെന്നു വിധിയെഴുതുകയും ചെയ്യുന്ന വങ്കത്തരം പുറത്തിറക്കാതിരിയ്ക്കണമെന്നേ ഉള്ളു. ഇന്നത്തെ ഈ ആക്ഷേപകന്മാരെല്ലാം അന്നാണു ജീവിച്ചിരുന്നതെങ്കിൽ അവയെ ഭക്തിബഹുമാനാദരാദികളോടെ അനുസരിയ്ക്കയല്ലാതെ എതിൎക്കുകയുണ്ടാവില്ല. ആമനു മുതലായ സ്മൃതികാരന്മാർ ഇന്നു ജീവിച്ചിരിയ്ക്കുന്നുണ്ടെങ്കിൽ അവയെ മാററി എഴുതാതേയും വരില്ല. ഈ പരമാൎത്ഥം ആക്ഷേപകന്മാർ ധരിച്ചിരിയ്ക്കണമെന്നാണെന്റെ അഭ്യൎത്ഥന. ഈ വിഷയത്തെ നല്ലവണ്ണം വിശദമാക്കാൻ ഈ സന്ദൎഭം പററിയതല്ലാത്തതിനാൽ ഇത്രയും പറഞ്ഞുകൊണ്ടവസാനിപ്പിയ്ക്കുന്നു. ഇനി പ്രകൃതം തന്നെ തുടരട്ടെ.

മുൻപറഞ്ഞ പ്രകാരം ക്ഷേത്രത്തോടുകൂടി ഒരു ദേശം പൂൎത്തിയായാൽ പിന്നെ വരുന്നവർ അടുത്ത പ്രദേശത്തേയ്ക്കു കടക്കുകയായി. ഭൂമി കിളച്ചു കണ്ടങ്ങളാക്കി നെൽകൃഷി ചെയ്യുവാൻ കൂടുതൽ എളുപ്പമുള്ള അടുത്ത ലവൽപ്രദേശമായിരിക്കും അതു്. മുമ്പെ വന്നു കുടി പാൎത്തുതുടങ്ങിയിട്ടുള്ളവൎക്കു ഭൂപ്രകൃതി കൂടുതൽ അറിയാവുന്നതിനാൽ പിന്നെ വരുന്നവർ ആ വക വിഷയങ്ങളിൽ അവരുടെ അഭിപ്രായം ആരാഞ്ഞിട്ടുണ്ടാവും; പുതിയ കുടിപാൎപ്പുകാരുണ്ടാവുന്നതു അവൎക്കാവശ്യവും സന്തോഷവുമാകയാൽ അവരാൽ കഴിയുന്ന ഉപദേശങ്ങളും ഒത്താശകളും നവാഗതൎക്കു സന്തോഷത്തോടെ ചെയ്തുകൊടുക്കാതേയുമിരിയ്ക്കയില്ല. ഇവിടുത്തെ കാലാവസ്ഥ മനസ്സിലായിട്ടുള്ളതിനാൽ പുതിയ കുടിയേററക്കാർ വരുന്നതും അവരെ വരുത്തുന്നതും ഏതാണ്ടു മകരം—കുംഭം മാസങ്ങളിലെ ആയിരിയ്ക്കും.

പിന്നീടു വരുന്നവർ അതിന്നടുത്ത പ്രദേശത്തായിരിയ്ക്കും കുടി പാൎക്കുക. അങ്ങിനെ ആ അടുത്ത പ്രദേശം ക്രമേണ മറെറാരു ദേശമായി രൂപം പ്രാപിയ്ക്കുന്നു. ആദ്യത്തെ ദേശവാസികൾ രണ്ടാമതു രൂപംകൊള്ളുന്ന ദേശക്കാൎക്കു തൊഴിലാളികളെ അയച്ചും

മററം ആവുന്നത്ര സഹായം ചെയ്തുകൊടുത്തിട്ടുണ്ടാവും. അങ്ങിനെ കുറച്ചു കഴിയുമ്പോഠം—രണ്ടാമത്തെ ദേശത്തെ കുടിപ്പാപ്പുകാർ വദ്ധിയ്ക്കുമ്പോഠം—ആദ്യദേശത്തെ തൊഴിലാളികളെക്കൊണ്ടു മതിയാവാതെ വരുമല്ലൊ. എന്നു വെച്ചാൽ അവിടുത്തേയും ഇവിടുത്തേയും ജനങ്ങളുടെ ആവശ്യങ്ങളെ യഥാകാലം നിവ്വഹിച്ചു കൊടുക്കുവാൻ—തൊഴിലാളികളുടെ എണ്ണം പോരായ്കയാൽ—കഴിയാതെ വരുമെന്നത്ഥം. അപ്പോഠം തങ്ങളുടെ കൂടെക്കൊണ്ടുവന്ന നാഗന്മാരിൽനിന്നു ചിലരെ തിരഞ്ഞെടുത്തു ആദ്യദേശത്തെ തൊഴിലാളിയുടെ വീട്ടിലേയ്ക്കയയ്ക്കുകയും, അവർ മുഖേന അവരെ തൊഴിൽ പഠിപ്പിച്ചു സ്വദേശത്തു കുടിയിരുത്തുകയും ചെയ്യും. അങ്ങിനെ ചക്കാൻ ആന്തുരാൻ വെളുത്തേടൻ വെളക്കത്തല മുതലായ എല്ലാത്തരം വംശത്തൊഴിലുകളേയും ആവശ്യാനുസരണം നാഗന്മാരെ അയൽദേശത്തേയ്ക്കയച്ചു അവിടുത്തെ അതാതു തൊഴിലാളികളെക്കൊണ്ടു പഠിപ്പിച്ചു വരുത്തി സ്വദേശത്തു കുടിയിരുത്തി. ആദ്യഘട്ടത്തിൽ അവിടെ കുടിയേറിപ്പാപ്പുകാർ കുറവായിരിയ്ക്കാവുന്നതിനാൽ അവക്കു വേണ്ടിടത്തോളം തൊഴിൽ കിട്ടാതേയും, തൊഴിൽകൊണ്ടു മാത്രം ഉപജീവനത്തിന്നു സാധിയ്ക്കാതേയും ഒരു ഘട്ടമുണ്ടാവാം. അപ്പോഴെല്ലാം കുടിപാപ്പുകാക്കു പട്ടിണി കൂടാതെ കഴിയാൻ വേണ്ടതായ ഒത്താശകഠം അവർ ചെയ്തുകൊടുത്തിരിയ്ക്കും. അങ്ങിനെ ആ പ്രദേശത്തെ വിളവുകൊണ്ടു ജീവിയ്ക്കാവുന്നേടത്തോളം ആയ്യന്മാരും നാഗന്മാരും അവിടെ പാപ്പുറപ്പിച്ചാൽ അതൊരു ദേശമായി. അതോടുകൂടി ദേശക്ഷേത്രവും അവിടെ ഉണ്ടാവാതിരിയ്ക്കയില്ല. പിന്നീടു വരുന്നവർ അടുത്ത പ്രദേശത്തേയ്ക്കു കടക്കുകയായി. ഇങ്ങിനേയാണു ആയ്യന്മാർ നാഗന്മാരോടുകൂടി ദേശം ദേശമായി കേരളം മുഴുവൻ വ്യാപിച്ചതു്.

ഈ വിധത്തിൽ ഒരു ദേശത്തിലെ ദേശക്ഷേത്രനിമ്മാണമടക്കമുള്ള എല്ലാ പരിഷ്കാരങ്ങളും (അന്നത്തെ ആവശ്യങ്ങളും) പൂത്തി

യാക്കിയതിന്നു ശേഷമായിരിയ്ക്കുമോ അടുത്ത ദേശത്തിൻെറ ആരംഭമെന്നകാര്യം സംശയമാണ്. അങ്ങിനെയാവാതിരിയ്ക്കാനാണു വഴി. അക്കാലത്തെ പരിഷ്കാരത്തിന്നും ശാസ്ത്രാഭിവൃദ്ധിയ്ക്കുമനുസരിച്ചു ജീവിതാവശ്യങ്ങൾക്കു വേണ്ടതായ ഏപ്പാടുകൾ ഏതാനുമാവുമ്പോഴേയ്ക്കു പിന്നെ വരുന്നവർ അടുത്തദേശത്തിൽ കുടിപാപ്പു ആരംഭിച്ചിട്ടുണ്ടാവണം. എന്നുവെച്ചാൽ ശൂദ്രൻ, ആന്തരാൻ, ചാലിയൻ ആദിയായുള്ള എല്ലാത്തരം തൊഴിൽക്കാരേയും ആദ്യത്തെ ദേശത്ത് ഏപ്പാടാക്കുന്നതിന്നു മുമ്പുതന്നെ പിന്നീടു വരുന്ന കുടിപാപ്പുകാർ അടുത്ത ദേശത്തിൻെറ പണിയിൽ ഏപ്പെട്ടിട്ടുണ്ടാവണം. അങ്ങിനെ കുറെ കൊല്ലങ്ങൾ കഴിയുമ്പോഴേയ്ക്കു അഞ്ചെട്ടു—അഥവാ പത്തുപതിനഞ്ചു—ദേശങ്ങളുണ്ടാവുകയും, ആദ്യമാദ്യം വന്നവരുടെ ദേശങ്ങളിൽ ആവശ്യങ്ങളെല്ലാം പൂത്തിയാവുകയും, സമാധാനത്തോടും, സംതൃപ്തിയോടുംകൂടിയുള്ള ജീവിതമാരംഭിച്ചിരിയ്ക്കുകയും ചെയ്തിരിയ്ക്കുമല്ലൊ.

ജീവിതത്തിന്നു ക്ലേശമില്ലാതെ ദിവസം കഴിയ്ക്കാറായാലേ ഈശ്വരചിന്തയും കലാവിദ്യകളും ഉത്ഭവിയ്ക്കു എന്നു പ്രസിദ്ധമാണ്. ഈ ഘട്ടമെത്തിയ അവസരത്തിലായിരിയ്ക്കും ആദ്യം വന്ന ദേശക്കാർ ദേശക്ഷേത്രത്തിൻെറ കായ്യം ആലോചിച്ചു തുടങ്ങിയിരിയ്ക്കുക. ആവശ്യമാണു കണ്ടുപിടുത്തത്തിൻെറ ബീജമെന്നു പ്രസിദ്ധമാണ്. യാതൊരു മനഃക്ലേശവും കൂടാതെ സമാധാനത്തോടെ ജീവിതം നയിച്ചുതുടങ്ങിയെങ്കിലെ ഈശ്വരാരാധനയുടെ ആവശ്യം മനസ്സിലുത്ഭവിയ്ക്കുയുള്ളു. അതിന്നു പുറമെ വാദങ്ങളും വഴക്കുകളുമുണ്ടാവുമ്പോൾ അതുകൾ പറഞ്ഞു തീക്കാൻ ഒരു പൊതുസ്ഥലം ആവശ്യമാണെന്നും ബോദ്ധ്യമായി. ദേവൻെറ മുമ്പിൽ ദേവനെ സാക്ഷിയാക്കിവെച്ചുകൊണ്ടു കായ്യം പറഞ്ഞു തീരുമാനിച്ചാൽ പിന്നെ ആരുംതന്നെ അക്കാലത്തു ചോദ്യം ചെയ്യാതെ അനുസരിയ്ക്കുകയും ചെയ്തിരുന്നുവല്ലൊ. അങ്ങിനെ ആദ്യം വന്നവരിൽ ചില

ദേശക്കാർ ദേശക്ഷേത്രങ്ങളുണ്ടാക്കുകയും, അതിനെത്തുടൎന്നു മററു ദേശക്കാരും അമ്പലങ്ങളുണ്ടാക്കിത്തുടങ്ങുകയുമാവാനാണ് എളുപ്പം. കാലക്രമേണ ഒരു ദേശം പരിപൂൎണ്ണമാവണമെങ്കിൽ—കേവലം ജീവിതസൌകൎയ്യങ്ങൾ മാത്രമുണ്ടായാൽ പോരെന്നും—ഒരു ദേശക്ഷേത്രംകൂടി ഉണ്ടായേ മതിയാവു എന്നും എല്ലാവൎക്കും ബോദ്ധ്യമായിട്ടുണ്ടാവും. അങ്ങിനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ ക്ഷേത്രനിൎമ്മാണത്തോടുകൂടിയെ ദേശനിൎമ്മാണം പൂൎത്തിയാവു എന്ന നില വരികയും, ദേശം പൂൎത്തിയാവുന്നതോടൊപ്പംതന്നെ ദേശക്ഷേത്രം കൂടി നിൎമ്മിച്ചുവരികയുംചെയ്തിരിക്കും. ഇന്നും പരിശോധിച്ചാൽ ദേശക്ഷേത്രമില്ലാത്ത ദേശമില്ലെന്നു കാണാം; മറിച്ചു ദേശക്ഷേത്രമുണ്ടെങ്കിൽ ദേശമില്ലാതെവരില്ലെന്നും തീൎച്ചയാണല്ലൊ.

ചെറിയ ദേശങ്ങളാണെങ്കിൽ ഒന്നിലധികം ദേശങ്ങൾക്കുകൂടി ഒരേ ക്ഷേത്രമേ ഉള്ളുവെന്നും വരാം. ഇവിടെ ചെറുപ്പ-വലുപ്പങ്ങൾക്കടിസ്ഥാനം ഭൂമിയുടെ വിസ്തീൎണ്ണമല്ലെന്നും, അവിടെ കുടിപാൎക്കുന്ന നമ്പൂതിരിയില്ലങ്ങളുടെ എണ്ണമാണെന്നും പ്രത്യേകം പ്രസ്താവ്യമാണ്.

## അദ്ധ്യായം 6.

# ഇല്ലപ്പേരും ദേശപ്പേരും.

ഇവിടെ കുറച്ചുപ്രകൃതമാണെങ്കിലും ഒരു കാൎയ്യം പറയുന്നു. സാധാരണയായി ദേശക്ഷേത്രത്തിന്റേയും അതു നില്ക്കുന്ന ദേശത്തിന്റേയും പേർ ഒന്നുതന്നെയായിരിക്കും. ഏററുമാനൂർ, തിരുനക്കര, കുമാരനെല്ലൂർ, പെരുന്ന മുതലായ ക്ഷേത്രങ്ങളുടെ പേരുകൾ ഒന്നു വിചാരിച്ചുനോക്കിയാൽ ഇതിന്നു വേണ്ടുവോളം തെളിവുകൾ വായനക്കാൎക്കു കിട്ടും. ക്ഷേത്രത്തിന്റെ പ്രാധാന്യംകൊണ്ടു കാല

ക്രമേണ ദേശത്തിന്നു ആ പേർ വന്നുചേൎന്നിട്ടുമുണ്ടാവും. വല്ല ദേശത്തിൻേറയും പേരു് ദേശക്ഷേത്രത്തിൻേറതല്ലാതായിക്കാണുന്നുണ്ടെങ്കിൽ അതു യുദ്ധം മുതലായി എന്തെങ്കിലും കാരണവശാൽ കാലാന്തരത്തിൽ ദേശത്തിൻെറ പേർ മാറിയതാണെന്നേ വരൂ. ആദ്യം ദേശക്ഷേത്രങ്ങളുണ്ടായ കാലത്തു ദേശത്തിൻേറയും ക്ഷേത്രത്തിൻേറയും പേരുകൾ ഒന്നായിട്ടാണുണ്ടാവുകയെന്നൎത്ഥം.

ദേശക്ഷേത്രത്തിൻെറയും ദേശത്തിൻെറയും പേരുകൾ എന്നപോലെത്തന്നെ ചില ഇല്ലപ്പേരും ദേശപ്പേരും ഒന്നായിക്കാണുന്നുണ്ടു്. ഉദാഹരണത്തിന്നായി എൻെറ ഇല്ലംതന്നെ എടുക്കട്ടെ.

എൻെറ ഇല്ലപ്പേർ കാണിപ്പയ്യൂർ എന്നാകുന്നു ആ ഇല്ലം നില്ക്കുന്ന ദേശത്തിൻെറ പേരും അതുതന്നേയാണു്. അതെങ്ങിനെ വന്നുവെന്നു ചിന്തനീയമല്ലേ? ആ ഇല്ലത്തിന്നും ദേശത്തിന്നും തമ്മിൽ മററുള്ളവരേക്കാൾ കൂടുതലായ എന്തെങ്കിലും ബന്ധമുണ്ടെന്നു തീൎച്ചയല്ലേ? അതു ഒന്നുരണ്ടു വിധത്തിലാവാമെന്നു ഞാൻ ഊഹിക്കുന്നു. ആദ്യമായി ആ ദേശത്തു വന്നു കുടിയേറിപ്പാൎത്ത ആൾ ആ ഇല്ലക്കാരായിരിക്കും. അപ്പോൾ ആ ദേശത്തു ആ ഒരില്ലം മാത്രമേ ഉള്ളു. സാമാന്യജനങ്ങൾക്കു പറയേണ്ടതും അറിയേണ്ടതും ആ ഇല്ലക്കാരെയായിരിക്കുമല്ലൊ. അങ്ങിനെ കുറച്ചു കഴിഞ്ഞപ്പോൾ ആ ഇല്ലപ്പേരിനാൽതന്നെ ദേശപ്പേരും അറിയപ്പെട്ടുതുടങ്ങി. പിന്നെ ക്രമത്താലെ ദേശപ്പേരിൽതന്നെ ഇല്ലപ്പേരും പറയപ്പെട്ടു വന്നു.

മറെറാരു വിധത്തിലും ഈ സമ്പ്രദായം—ഇല്ലപ്പേരും ദേശപ്പേരും ഒന്നായി വരുന്ന സമ്പ്രദായം—വരാവുന്നതാണു്. അഞ്ചാറു നമ്പൂതിരിമാർ ചേൎന്നു് ഒരു സംഘമായി വന്നു ഒരു ദേശത്തു താമസമാക്കി; ഓരോരുത്തൎക്കും വേണ്ടിടത്തോളം ഭൂമികൾ വെട്ടിത്തെളിയിച്ചു കൃഷിഭൂമിയാക്കിത്തീൎത്തു. ഇത്തരം യാത്രകളിൽ ഏതെങ്കിലും ഒരാൾ സംഘത്തിൻെറ നേതാവായിട്ടുണ്ടാവുക സാധാ

രണയാണല്ലോ. മാത്രമല്ല ആ നേതാവിന്റെ സഹായവും പ്രോത്സാഹനവുംകൊണ്ടാണു മററുള്ളവർ പുറപ്പെട്ടതെന്നും വരാവുന്നതാണ്. അങ്ങിനെ വരുമ്പോൾ ആ നേതാവിന്റെ പേരിലായിരിക്കും മററു ദേശക്കാർ ആ ദേശത്തെ അറിയപ്പെട്ടുതുടങ്ങുന്നതു്. ദേശപ്പേരും ഇല്ലപ്പേരും ഒന്നായി വരുവാൻ ഈ സമ്പ്രദായവും കാരണമായിട്ടുണ്ടാവാം. പാതാക്കര, തവനൂര്, ഏലങ്കുളം, പൊയിലം, കോടല്ലൂര്, പിലാച്ചേരി മുതലായതെല്ലാം ഇത്തരത്തിൽ ദേശപ്പേരും ഇല്ലപ്പേരും ഒന്നായിട്ടുള്ളവയാകുന്നു. വളരേയില്ലങ്ങൾ നശിച്ചിട്ടുണ്ടെങ്കിലും അന്വേഷിച്ചാൽ ഇത്തരം—ഇല്ലപ്പേരും ദേശപ്പേരും ഒന്നായിട്ടുള്ളവ—ഇനിയും വളരെയുണ്ടാകും. അന്വേഷിച്ചിട്ടില്ലെന്നേയുള്ളു.

നഗരം പട്ട(ത്ത)നം പുരം ഗ്രാമം എന്നിവയെല്ലാം ജനങ്ങൾ അധിവസിക്കുന്ന പ്രദേശങ്ങളാണെങ്കിലും അവയുടെ വിസ്തീർണ്ണം ജനസംഖ്യ കച്ചവടം രാജഗൃഹം മുതലായവയുടെ അടിസ്ഥാനത്തിൽ അല്പസ്വല്പം വ്യത്യാസമുണ്ടെന്നും, ആ വ്യത്യാസങ്ങളനുസരിച്ചാണു ആ പേരുകൾ പറഞ്ഞുവരുന്നതെന്നും ശാസ്ത്രത്തിൽ കാണുന്നുണ്ട്. സകുടുംബം താമസിക്കുന്ന ഒരേ ഒരു നമ്പൂതിരിയില്ലവും, അതിന്നു സമീപത്തു ചുററും അവരുടെ ഭൃത്യവർഗ്ഗം മാത്രവുമായിത്താമസിക്കുന്ന പ്രദേശത്തെ—ദേശത്തെ—'ഏകഭോഗഗ്രാമം' എന്നു പറയുന്നു.[1] ഈ നിർവ്വചനപ്രകാരം കേരളത്തിലെ പലേ ദേശങ്ങളും ഈ ഇനത്തിൽ പെട്ടതായിരിക്കുമെന്നതിനു സംശയമില്ല. കാണിപ്പയ്യൂർദേശവും ഇങ്ങിനേയുള്ള ഏകഭോഗഗ്രാമമാകുന്നു. ഈ ദേശത്ത് എന്റെ ഒരേ ഒരു ഇല്ലം മാത്രമേ—കൊ. വ. 1110-ൽ ഭാഗം കഴിയുന്നതുവരെ—ഉണ്ടായിരുന്നുള്ളു. ടി. ദേശ

1 ഏകമേവ ദ്വിജാഗാരം തൽക്കുടുംബസമന്വിതം
ഏകഭോഗം ഭവേൽ ഗ്രാമം, തൽഭൃത്യായതനാവൃതം—മനുഷ്യാലയചന്ദ്രിക അദ്ധ്യായം 3 ശ്ലോകം 19.

ത്തു ഒട്ടാകെ 25_ലധികം നായർവീടുകളും അമ്പലവാസികാം ക ല്ലാറെറ കുറുപ്പ്, വെളുത്തേടത്തുവെളക്കത്തലനായന്മാർ, അയ്ക്കമ്മാളർ, മണ്ണാൻ, പുലയൻ, പറയൻ എന്നിവരും, കുറെ ഈഴവരും, സ്വല്പം ക്രിസ്ത്യാനികളും താമസിയ്ക്കുന്നുണ്ടു്. അവരെല്ലാം ഇല്ലത്തെ ഭൃത്യന്മാരാണെന്നു പറയുവാൻ വയ്യെങ്കിലും ഞങ്ങളുടെ ആഗ്രഹത്തേയും അഭിപ്രായങ്ങളേയും അനുസരിയ്ക്കാതെ ധിക്കരിച്ചുകൊണ്ടു ആരും നടന്നിരുന്നില്ല. ഇതുപോലെത്തന്നെയാകുന്നു ഏലങ്കുളം, പാരാക്കര മുതലായ മേല്പറഞ്ഞ ഇല്ലങ്ങളുടേയും സ്ഥിതി. ഏതുവിധത്തിലായാലും ശരി അത്തരം ഇല്ലക്കാൎക്കു അതാതു ദേശവുമായി മററില്ലക്കാരേക്കാം കൂടുതൽ പ്രാധാന്യവും പ്രാമാണ്യവും ഒരുകാലത്തുണ്ടായിരുന്നുവെന്നു വിചാരിച്ചാൽ തെററില്ല.

ഇനിയൊരു തരമുണ്ടു്: ഇല്ലത്തിനു പ്രത്യേകം പേരുണ്ടെങ്കിലും സാമാന്യജനങ്ങാം അറിയുന്നതെല്ലാം ആ ഇല്ലം നില്ക്കുന്ന ദേശപ്പേരുകൊണ്ടാകുന്നു. ശരിയായ ഇല്ലപ്പേർ രേഖകളിൽ മാത്രമേ കാണൂ. സമീപവാസികാംക്കുപോലും ശരിയായ ഇല്ലപ്പേർ അപരിചിതമായിരിയ്ക്കും. ദേശമംഗലത്തു മന, വടക്കാഞ്ചേരി മന, കടമ്പൂരു് മന, കോതരയ്ക്കൽ മന മുതലായതെല്ലാം ആ ഇനത്തിൽ പെട്ടതാണു്. ദേശമംഗലത്തു മന എന്നു് പറഞ്ഞാലെല്ലാവൎക്കുമറിയാം. എന്നാൽ അതു ദേശപ്പേരാകുന്നു; ഇല്ലപ്പേർ 'കിരാങ്ങാട്ട്' എന്നാണു്. 'വടക്കാഞ്ചേരി' എന്നതും സ്ഥലപ്പേരാണു്. 'വടവർക്കോട്ടു് മന' എന്നാണു ആ ഇല്ലത്തിന്റെ ശരിയായ പേരു്. കടമ്പൂർ എന്നതു് ദേശപ്പേരാകുന്നു. മനയുടെ രേഖകളിൽ കാണുന്ന പേർ 'വേമഞ്ചേരി' എന്നാണു്. കോതരയ്ക്കൽ നമ്പൂതിരിപ്പാടെന്നു പറഞ്ഞാൽ എല്ലാവൎക്കുമറിയാം. എന്നാൽ ആ 'കോതര' ദേശപ്പേരാണു്; 'വേങ്ങാട്ടൂർ' എന്നാണില്ലപ്പേരു്. കോതരയ്ക്കൽ മന എന്നല്ലാതെ 'വേങ്ങാട്ടൂർ മന' എന്നു പറഞ്ഞാൽ ആ ദേശക്കാൎക്കുപോ

ല്ലും അതേതു മനയാണെന്നറികയില്ല. പരിശോധിച്ചാൽ ഇത്തരം ഇല്ലപ്പേരുകൾ ധാരാളം കാണുവാനുണ്ടാകും.

വാസ്തവത്തിൽ ഇതും ആദ്യം പറഞ്ഞ ഇനത്തിൽ (ദേശപ്പേരും ഇല്ലപ്പേരും ഒന്നുതന്നെയായ തരത്തിൽ) പെട്ടതായിരിക്കുമെന്നും പിന്നീടു ചില കാരണങ്ങളാൽ ഇങ്ങിനെ മാറിയതാവുമെന്നുമാണു ഞാൻ വിചാരിക്കുന്നതു്. അതിനുള്ള കാരണം പറയാം. ഒരില്ലം സന്തതിയില്ലാതെ കുററി മുടിയുമെന്ന ഘട്ടം വന്നാൽ അതിനെ നിലനിൎത്തുന്ന സമ്പ്രദായം നാലു വിധത്തിലുണ്ടായിരുന്നു. അവയെ ചുരുക്കത്തിൽ ഒന്നു വിവരിക്കട്ടെ.

1. വേട്ടിരിക്കൽ:—

ഇതിന്നു ശേഷക്കാരായ—പുലക്കാരായ—ഇല്ലങ്ങളുണ്ടെങ്കിലെ പററൂ. ഒരില്ലത്തു സന്തതിയററാൽ ശേഷക്കാരിൽനിന്നു ഒരാൾ അവിടെച്ചെന്നു ആ ഇല്ലത്തേക്കുവേണ്ടി വേളി കഴിച്ചു അവിടെത്തന്നെ കുടിവെപ്പും—ഗൃഹപ്രവേശവും—നടത്തുന്നു. സ്വതവെ അയാൾ ജനിച്ച ഇല്ലത്താണല്ലൊ കുടി വെക്കേണ്ടതു്. അങ്ങിനെയല്ലാതെ സന്തതിയില്ലാത്ത ഗൃഹത്തിലേ കുടി വെക്കുകയുള്ളു. അതു കാരണം ആ അന്തൎജ്ജനത്തിന്നും അതിലെ സന്താനങ്ങൾക്കും അദ്ദേഹം പിറന്ന ഗൃഹത്തിലെ അവകാശം കിട്ടുകയില്ല. പുതിയ ഗൃഹത്തിലെ അവകാശം കിട്ടുകയും ചെയ്യും. ഇതിൽ ഗോത്രം സൂത്രം വേദം ആഭിജാത്യം മുതലായതൊന്നിന്നും മാററം വരുന്നില്ല; അവരുടെ അച്ഛൻ ആ ഇല്ലത്തു ജനിച്ചയാളല്ലെന്നു മാത്രമേ വ്യത്യാസമുള്ളു. നമ്പൂതിരിമാരുടെ ഭാഷയിൽ 'വേട്ടിരിക്കുക' എന്നു പറയുന്നതു് ഈ സമ്പ്രദായത്തെയാണു്.

കാണിപ്പയ്യൂർ, പെലക്കാട്ടുപയ്യൂർ, വെട്ടത്തു പയ്യൂർ എന്നീ മൂന്നില്ലക്കാർ അന്യോന്യം പുലക്കാരായ ശേഷക്കാരാകുന്നു. പെലക്കാട്ടുപയ്യൂരു് സന്താനമില്ലാതായതിനാൽ വെട്ടത്തുപയ്യൂരിൽ

നിന്നു ഒരാറം പെലക്കാട്ടുപയ്യൂരിൽ വേട്ടിരുന്നു. ഈ സംഭവം നടന്നതു് കൊ. വ. 1030_നോടടുത്തകാലത്താകുന്നു. അദ്ദേഹത്തിൻെറ മകനെ ഞാൻ കണ്ടിട്ടുണ്ടു്. അദ്ദേഹം മരിച്ചതു് ഏകദേശം 40 കൊല്ലങ്ങറംക്കു മുമ്പു് മാത്രമാകുന്നു. അദ്ദേഹത്തിൻെറ മക്കളിൽ ചിലർ ഇപ്പോറം ജീവിച്ചിരിപ്പുണ്ടു്.

2. സർവ്വസ്വദാനം:—

ഇതിന്നു അന്യംവന്ന ഇല്ലത്തേയായി ഒരു പെൺകുട്ടിയുണ്ടായേ പററു. ഉണ്ണിയില്ലെന്നും, എന്നാൽ ഒരു പെൺകുട്ടിയുണ്ടെന്നും വിചാരിക്കുക. ആ കുട്ടിയെ വിവാഹം കഴിച്ചുകൊടുക്കണമല്ലൊ. അതിന്നുപകരം ഒരു നമ്പൂതിരിയെ ആ ഇല്ലത്തേക്കു കൊണ്ടുവന്നു കുട്ടിയെ വിവാഹം ചെയ്യിക്കുകയും നമ്പൂതിരി അവിടെത്തന്നെ താമസിക്കുകയും ചെയ്യുന്നു. ആ അന്തർജ്ജനത്തെ അദ്ദേഹത്തിൻെറ ഇല്ലത്തേക്കു കൊണ്ടുപോയി കുടിവെക്കുക—ഗൃഹപ്രവേശം നടത്തുക—യില്ല. സാധാരണമട്ടിൽ വേളി കഴിഞ്ഞാൽ ആ കുട്ടിക്കു് പിറന്ന ഗൃഹത്തിലെ അവകാശം നശിക്കുകയും, ഭർത്തൃഗൃഹത്തിലെ കിട്ടുകയും ചെയ്യുമല്ലൊ. ഇത്തരം കേസുകളിൽ അതു രണ്ടുമുണ്ടാവില്ല. അതിൽ സന്താനമുണ്ടായി മേജറാവുന്നതുവരെ ആ ഭർത്താവിന്നു അവിടത്തെ സ്വത്തിൽ കൈകാര്യകർത്തൃത്വവും അധികാരവുമുണ്ടാകും; മേജറായാൽ പിന്നെ ആ അധികാരം നശിക്കുകയും, മകന്നു സിദ്ധിക്കുകയും ചെയ്യുന്നു. വേളി കഴിയുന്നതോടുകൂടി അവിടത്തെ സ്വത്തിനെസ്സംബന്ധിച്ച സകല അധികാരവും അദ്ദേഹത്തിന്നു കിട്ടുന്നു, അഥവാ കൊടുക്കുന്നു. 'സർവ്വസ്വദാനം' എന്ന പേർ വന്നതു അതിനാൽ ആകുന്നു. ഉദാഹരണത്തിന്നു നല്ലേടത്തു് വാസുദേവൻനമ്പൂതിരി വെണ്മരത്തുമരയും, പുലാമന്തോറം നാരായണൻമൂസ്സ് തൃശ്ശൂർ തയ്ക്കാട്ടേയും, വാഴകുന്നം വാസുദേവൻനമ്പൂതിരി ഒതളൂരേയും, കെയ്ത്തടി നമ്പൂതിരി പുന്നപ്പുറത്തേയും, പള്ളിപ്പാട്ടു്

ഭട്ടതിരിപ്പാട്ട് മൂരിയമംഗലത്തേയും പെൺകുട്ടികളെ സര്വ്വസ്വദാനമായി വേളികഴിച്ചവരാകുന്നു.

3. ദത്ത്:—

ശേഷക്കാരും പെൺകുട്ടിയുമില്ലാതെ വരുമ്പോഴാണു ദത്തെടുക്കുക പതിവ്. അതിന്നു അവിടുത്തേയായി ഒരു പുരുഷനുണ്ടാവണം. വാർദ്ധക്യത്താലോ രോഗം കാരണമായോ മററൊ അദ്ദേഹത്തിന്നു സന്താനമുണ്ടാവില്ലെന്ന ഘട്ടം വന്നാൽ ദത്തെടുക്കുന്നു. ഇതു പെൺകുട്ടികളുടെ വിവാഹം പോലെയാണെന്നു പറയാം. അതിന്നു ഒരു വൈദികക്രിയ ചെയ്യുവാനുണ്ട്. പെൺകുട്ടികളുടെ വിവാഹം കഴിഞ്ഞാൽ അവർ പിറന്ന ഗൃഹത്തിലെ മെമ്പറല്ലാതാവുകയും അവിടുത്തെ അവകാശങ്ങളെല്ലാം നശിക്കുകയും ഭർത്തൃഗൃഹത്തിലേത് കിട്ടുകയും ചെയ്യുമല്ലൊ. അതുപോലെ ഇതിൻെറ വൈദികക്രിയ ചെയ്താൽ ആ ദത്തന്നു ജനിച്ച ഇല്ലത്തിലുള്ള അവകാശങ്ങൾ നശിക്കുകയും ദത്തഗൃഹത്തിലേതു ലഭിക്കുകയും ചെയ്യുന്നു. ഇതിന്നു ദത്തൻെറ അച്ഛൻ, സ്വീകൃതഗൃഹത്തിലെ പുരുഷൻ, എണങ്ങൻ, പുരോഹിതൻ, രാജപുരുഷൻ ഇങ്ങിനെ അഞ്ചു ആളുകൾ കൂടിയേ കഴിയൂ. ഇതിന്നു നമ്പൂതിരിമാരുടെ ഇടയിൽ "പത്തുകയ്യാൽ ദത്ത്" എന്നൊരു ഭാഷയും നടപ്പുണ്ട്. മുൻപറഞ്ഞ അഞ്ചുപേർ കൂടി ചെയ്യുന്നതിനാലാവണം അതിന്നു ഈ പേരുണ്ടായതു്. എടപ്പലത്തുനിന്നു പെരുമ്പടപ്പിലേയ്ക്കും, കാരശ്ശാട്ടുനിന്നു നാംഗലത്തേയ്ക്കും മാററിപ്പട്ടേരിയുടെ ഇല്ലത്തേയ്ക്കും, മാനാനംപാററനിന്നു ചിററഴിയത്തേയ്ക്കും, കാട്ടോട്ടരെനിന്നു വൈലത്തൂർ കടലായിലേയ്ക്കും ദത്തുണ്ടായിട്ടുണ്ട്. ഓർമ്മയിലുള്ളതിൽ ചിലതു ഇവിടെ ഉദാഹരണത്തിന്നായി പറഞ്ഞുവെന്നേയുള്ളു. അന്വേഷണം നടത്തിയാൽ ഇത്തരം ഇല്ലങ്ങൾ അനവധിയുണ്ടാകും.

4. തീട്ടൂരം:—

ശേഷക്കാരോ, പെൺകുട്ടിയൊ, ദത്തെടുക്കാൻ അവിടുത്തേതായ ഒരു പുരുഷൻപോലുമൊ ഇല്ലാതെ വന്നാൽ ആ സ്വത്ത് രാ

ജസ്വമായി (ഗവൎമ്മേണ്ടിന്റേതായി) തീരുന്നു. എന്നാൽ ശേഷക്കാർ—പത്തുപുലക്കാരോ മൂന്നുപുലക്കാരെങ്കിലുമോ—ഉണ്ടെങ്കിൽ അവൎക്കു അതിൽ അവകാശമുണ്ട്; അതവൎക്കു കൊടുക്കുകയും പതിവാണ്. അങ്ങിനെ കൈമാററം ചെയ്യുമ്പോൾ പത്തിന്നു രണ്ടുവീതം—ഏതാണ്ട് മരണനികുതിപോലെ—രാജാവിന്നു (ഗവൎമ്മേണ്ടിലേയ്ക്കു) അവകാശമുണ്ട്. ആ ഓഹരിയെടുത്ത് ബാക്കി മുഴുവൻ ശേഷക്കാൎക്ക് വിട്ടുകൊടുക്കുകയാണു പതിവ്. അങ്ങിനെ വിട്ടുകൊടുക്കുന്നതായ ഓർഡറിന്നു അന്നുണ്ടായിരുന്ന ഭാഷ 'തീട്ടൂരം[1] എന്നാകുന്നു. അത്തരം ഓരോ കേസിന്നും പ്രത്യേകം തീട്ടൂരം കൊടുക്കുകയായിരുന്നു അക്കാലത്തെ സമ്പ്രദായം. സ്വതവെ തീട്ടൂരം എന്നു പറഞ്ഞാൽ രാജാവിന്റെ എഴുത്ത്, കല്പന എന്നു മാത്രമാണ്. എന്നാൽ പ്രകൃതവിഷയത്തിൽ 'തീട്ടൂരപ്രകാരം കിട്ടിയ സ്വത്ത്'' എന്നുവരെ അൎത്ഥമുണ്ട്.

ശരിയായ ഉടമസ്ഥനില്ലാതെ കാണുന്ന സ്വത്തുക്കളെല്ലാം രാജസ്വമാകുന്നു. തന്റെ കുടിയിരിപ്പുപറമ്പിൽനിന്നായാലും ശരി നിധി കിട്ടിയാൽ അത് ഗവൎമ്മേണ്ടിന്നല്ലാതെ ഉടമസ്ഥനവകാശമില്ലെന്നു പലരും ധരിച്ചിരിക്കും. അതിന്റെ അടിസ്ഥാനം മുൻപറഞ്ഞതതാകുന്നു. ശരിയായ പിന്തുടൎച്ചക്കാർ ഇല്ലാതെ അന്യം വന്ന സ്വത്തുക്കൾ ആ നിലയിൽ പണ്ടാരവകയാക്കുക—ഗവൎമ്മേണ്ടു മുതൽക്കൂട്ടുക—യാണു പതിവെന്നു പറഞ്ഞുവല്ലൊ. എന്നിരുന്നാലും ബ്രഹ്മസ്വമാണെങ്കിൽ അങ്ങിനെ ചെയ്യാറില്ല; അത് വേറെത്തന്നെ നിൎത്തുകയും പത്തിന്നു രണ്ടുവീതമുള്ളതെടുത്തു ബാക്കി ദാരിദ്ര്യം വൈശിഷ്ട്യം വൈദുഷ്യം മുതലായ ഗുണങ്ങളെപ്പരിഗണിച്ചു സല്പാത്രങ്ങളായ ഏതെങ്കിലും ഇല്ലങ്ങളിലേയ്ക്കു വിട്ടുകൊടുക്കുകയുമാണു

1 കൊച്ചിയിൽ 'തീട്ടൂര'മെന്നും തിരുവിതാംകൂറിൽ 'നീട്ട്' എന്നും പറയുന്നതു് ഒന്നുതന്നെയാണ്.

പതിവ്. അങ്ങിനെ കൊടുക്കുന്നതും തീട്ടൂരപ്രകാരമാകുന്നു. കുന്നത്തൂർ പട്ടേരിയുടെ തോട്ടറയിലും, ആമ്പല്ലൂരും, കാട്ടൂരുമുള്ള ഇല്ലങ്ങളും ഊരായ്മയും ഇങ്ങിനെ തീട്ടൂരപ്രകാരം ലഭിച്ചിട്ടുള്ളതാകുന്നു. ചെറംപുത്തൂരു് ഓട്ടൂരു് മുതലായ പല ഇല്ലക്കാരും ഇങ്ങിനെ സ്വത്തു കിട്ടിയിട്ടുള്ളവരാണു്.

ഇതെല്ലാം ബ്രിട്ടൻ ഇവിടെ ആധിപത്യം സ്ഥാപിക്കുന്നതിന്നു മുമ്പുള്ള —അല്ലെങ്കിൽ അതുവരെയുണ്ടായിരുന്ന— നടവടിയാകുന്നു. ബ്രിട്ടൻ വന്നതോടുകൂടി പല പഴയ നടവടികളേയും നിയമംമൂലം നിരോധിച്ചു. ശുചീന്ദ്രത്തു നടത്തിയിരുന്ന 'കൈമുക്കു'[1] 1861_ൽ നിരോധിച്ച കഥ പ്രസിദ്ധമാണല്ലൊ. അക്കൂട്ടത്തിൽ ഒത്തിനേയും വിലക്കി. സ്വത്തവകാശത്തെസ്സംബന്ധിച്ച കാൎയ്യങ്ങളിൽ_സ്വത്തവകാശമില്ലാതാക്കാനും ഉണ്ടാക്കാനുമെന്നൎത്ഥം_മതപരമായ ചടങ്ങു മാത്രംകൊണ്ടു ഗവൎമ്മെണ്ടു സമ്മതിക്കയില്ലെന്നും രേഖയുംകൂടിയുണ്ടായാലേ മതിയാകു എന്നും വന്നു. അടുത്ത കാലംവരെ സ്വരൂപം ചൊല്ലി ഭ്രഷ്ടു് കല്പിച്ചു പുറത്താക്കിയാൽ പിന്നെ അവൎക്കുണ്ടായിരുന്ന സ്വത്തവകാശവും അതോടെ നാശിക്കുമായിരുന്നുവല്ലൊ. പക്ഷെ അയാളുടെ രേഖാമൂലമുള്ള സമ്മതം കൂടാതെ ആ നടവടികൊണ്ടു മാത്രം സ്വത്തവകാശത്തെ നിഷേധിക്കാൻ ബ്രിട്ടൻ ഇവിടെ സ്ഥാപിച്ച കോടതികൾ സമ്മതിച്ചില്ല. വിവാഹത്തിലൊഴികെ മറെറല്ലാ സംഗതികളിലും സ്വത്തു കൈമാററത്തിന്നു മതച്ചടങ്ങു മാത്രം പോരെന്നും, രേഖയുംകൂടിയുണ്ടായാലെ മതിയാകു എന്നും ബ്രിട്ടൻ നിശ്ചയിച്ചു. ബ്രിട്ടൻ ഒത്തു നിരോധിച്ചുവെന്നു പറഞ്ഞതിൻെറ അൎത്ഥം ഇങ്ങനെ രേഖയുണ്ടെങ്കിലേ സമ്മതിക്കു എന്നു വരുത്തിയതാകുന്നു. ഒരു പെൺകുട്ടിയെ

[1] 'കൈമുക്കു്' എന്ന സമ്പ്രദായത്തെപ്പററിയും അതിൻെറ ചരിത്രത്തെപ്പററിയും വിശദമായി എൻെറ സ്മരണകൾ 3_ാംഭാഗം 9_ാംഅദ്ധ്യായത്തിൽ വിസ്തരിച്ചിട്ടുള്ളതു നോക്കുക.

വിവാഹം ചെയ്തു കൊടുത്താൽ അവൾക്ക് പിറന്ന ഗൃഹത്തിലെ അവകാശങ്ങളെല്ലാം നശിക്കുകയും, ഭർത്തൃഗൃഹത്തിലേതെല്ലാം ലഭിക്കുകയും ചെയ്യുമല്ലൊ; അതിന്നു മാത്രം രേഖ വേണമെന്നു നിർബ്ബന്ധിച്ചിട്ടില്ല. വിവാഹമൊഴികെ എന്നു പറഞ്ഞതിൻെറ സാരമതാണെന്നും അറിയണം. ദത്തിനെ നിയമംമൂലം നിരോധിച്ചത് ഡൽഹൌസി പ്രഭുവാണ്. 1848-ൽ അധികാരത്തിൽ വന്ന അദ്ദേഹം ആദ്യംതന്നെ കൊണ്ടുവന്ന നിയമമാണ് 'ദത്താപഹാരനയം'. നാട്ടുരാജാക്കന്മാരിൽ ആരെങ്കിലും ശരിയായ പിന്തുടച്ചാവകാശികൾ ഇല്ലാതെ മരിച്ചാൽ ആരേയും ദത്തെടുക്കരുതെന്നും രാജ്യം പരമാധികാരമുള്ള ബ്രിട്ടീഷുഗവൎമ്മേണ്ടിൽ ചേരേണ്ടതാണെന്നുമായിരുന്നു ആ നിയമം. ഇതിനെസ്സംബന്ധിച്ച രസകരമായ ഒരു പശ്ചാത്തലം കൂടിയുണ്ട്. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടിയപ്പോൾ അഞ്ഞൂറിലധികം നാട്ടുരാജ്യങ്ങൾ ഉണ്ടായിരുന്നുവല്ലൊ. ബ്രിട്ടൻെറ ആധിപത്യം ഇവിടെ ഉറച്ച കാലത്ത് അത് എഴുന്നൂറോളമുണ്ടായിരുന്നുവത്രെ. അവരിൽ ചിലർ സന്താനമില്ലാതെ വരുമ്പോൾ തങ്ങളുടെ സേവന്മാരും ഇഷ്ടമുള്ളവരുമായ ചിലരെ ദത്തെടുക്കാൻ തുടങ്ങി. രാജവംശത്തിൽ സന്താനമില്ലാതെ വന്നാൽ ആ രാജ്യം ബ്രിട്ടീഷിന്ത്യയോടുകൂട്ടിച്ചേർക്കാമല്ലൊ. ഈ ദത്തെടുക്കുവാനുള്ള അധികാരം അതിന്നു വിഘാതമായിരുന്നുവല്ലൊ. ഡൽഹൌസി ആ നിയമം പാസ്സാക്കിയതിൻെറ ഉന്നം അതായിരുന്നു സാറാറ, സാംബൽപൂർ, നാഗപൂർ, ത്സാൻസി മുതലായ നാട്ടുരാജ്യങ്ങൾ അദ്ദേഹത്തിൻെറ കാലത്തുതന്നെ (1848—56) ഈ നിയമംമൂലം ബ്രിട്ടീഷിന്ത്യയോടു കൂട്ടിച്ചേർക്കപ്പെട്ടു. രാജ്യാവകാശത്തെ സ്സംബന്ധിച്ചായിരുന്നതിനാൽ കേരളത്തിലെ നമ്പൂതിരിമാർക്ക് ഈ നിയമം ബാധകമാകുമോ എന്നു വ്യക്തമായിരുന്നില്ല. ഏതായാലും അതു പരീക്ഷിയ്ക്കുവാൻ ആരും തയ്യാറായില്ലെന്നേ പറയേണ്ടു. അതിനാൽ അന്നുമുതൽ ദത്തെടുത്താലും രേഖയും കൂടിയുണ്ടാക്കുന്ന സമ്പ്രദായം ആരംഭിച്ചുവെന്നാ

ണ കേട്ടിട്ടുള്ളത്. അതിനുശേഷമുണ്ടായിട്ടുള്ള ദത്തിനും വേട്ടിരിയ്ക്കലിനും സര്വ്വസ്വദാനത്തിനും കേവലം മതച്ചടങ്ങിനു പുറമെ രേഖയും കൂടിയുണ്ടാക്കുന്ന സമ്പ്രദായം നടപ്പായി. അങ്ങിനെ കാലത്തായിഭ്രഷ്ടു കല്പിച്ചു പുറത്താക്കുന്നവരിൽനിന്നുപോലും അവൎക്കുള്ള അവകാശം കിട്ടിബോധിച്ചതായി സ്സമ്മതിപ്പിച്ചു രേഖാമൂലം ഒഴിമുറി വാങ്ങിയിരുന്നുവല്ലൊ ഇനി ഈ ശാഖാചംക്രമണം ഇവിടെ നിൎത്തി പ്രകൃതം തുടരട്ടെ.

ഏതെങ്കിലും ഒരില്ലത്ത് സന്തതി വിച്ഛേദം വന്നാൽ അതിനെ നിലനിൎത്തുവാൻ മേൽപറഞ്ഞ ആദ്യത്തെ മൂന്നു സമ്പ്രദായങ്ങളെയാണു നമ്പൂതിരിമാർ സ്വീകരിച്ചിരുന്നത്. അവയിൽ ആദ്യത്തേതായ 'വേട്ടിരിയ്ക്കുക' എന്നതിൽ വരുന്ന ആറം ശേഷക്കാരാകയാൽ ആഭിജാത്യാദികളിലൊന്നിലും മാററം വരുന്നില്ല പിന്നത്തെ വംശക്കാർ അവിടെ ജനിച്ച ആളുടെ സന്താനങ്ങളല്ലാതാവുമെന്നേ ഉള്ളുവല്ലൊ. സര്വ്വസ്വദാനത്തിൻേറയും ദത്തിൻേറയും കാൎയ്യമങ്ങിനെയല്ല. വരുന്ന ആളുടെ ഗോത്രം, സൂത്രം, ചരണം, വേദം ആഭിജാത്യം മുതലായതെല്ലാം മാറിയെന്നു വരും; മാറാനാണെളുപ്പം. അതോടുകൂടി അവിടുത്തെ ഇല്ലപ്പേരുംകൂടി മാററി അയാറം ജനിച്ച ഇല്ലത്തിൻെറ പേർ സ്വീകരിയ്ക്കുകയും, രേഖകളെല്ലാം ക്രമേണ ആ പേരിലേയ്ക്കു മാററുകയും ചെയ്യുന്നു. എന്നാൽ ആ ഇല്ലപ്പേരാണെങ്കിൽ ആ ദേശത്തുമാത്രമല്ല അടുത്ത മററു പ്രദേശങ്ങളിൽ കൂടി പേരും പ്രശസ്തിയുമുള്ളതായിരിയ്ക്കും. ഒരു കന്യക അന്യഗൃഹത്തിലെ അംഗമായിരുന്നുവെങ്കിലും വേളികഴിച്ചു കൊണ്ടുവന്നാൽ അവർ ഭൎത്തൃഗൃഹത്തിലെ സകല അവകാശങ്ങളോടുകൂടിയ അംഗമായി മാറുന്നുവെങ്കിലും ആ മാററത്തെ പൊതുജനങ്ങറം ശ്രദ്ധിയ്ക്കാറില്ല. ശ്രദ്ധിയ്ക്കേണ്ടതുമില്ലല്ലോ. ഏതാണ്ടതുപോലെ ഈ പേർ മാററവും റിക്കാർട്ടുകളിൽ മാത്രമെയുണ്ടാവൂ; ആ ദേശക്കാൎക്കൊ, സ്വജനങ്ങറംക്കോ, അവരെ പരിചയമുള്ള മററുള്ളവൎക്കൊ അതൊന്നും

അറിയേണ്ടതായ കാൎയ്യമില്ല, അറിയുകയുമില്ല. അതിനാൽ അവരെല്ലാം പരമ്പരയായി അറിഞ്ഞും പറഞ്ഞും വന്നിരുന്നതും പണ്ടേ പ്രശസ്തിയുള്ളതുമായ ആ പഴയ ഇല്ലപ്പേർതന്നെ വ്യവഹരിച്ചുവരികയും ചെയ്യുന്നു. ഇതിനെ ഒരു ഉദാഹരണംകൊണ്ടു ഒന്നുകൂടി വ്യക്തമാക്കാം. വടക്കാഞ്ചേരി എന്നതു് ദേശത്തിന്റേയും ഇല്ലത്തിന്റേയും പേരാകുന്നു. അവിടെ സന്തതിയില്ലാതെ വന്നുവെന്നു വിചാരിക്കുക. അപ്പോൾ വടവക്കോട്ടുനിന്നു അവിടക്കു ഒരാളെ ദത്തെടുക്കുന്നു. ആ ദത്തനാകട്ടെ ആ ഇല്ലപ്പേരും റിക്കാർട്ടുകളും വടവക്കോടു് എന്നാക്കി മാററുന്നു. എന്നാൽ ദേശക്കാരും അവരെ അറിയുന്ന മററു പൊതുജനങ്ങളും അതറിയുന്നില്ല, അറിഞ്ഞിട്ടു കാൎയ്യവുമില്ല. അതിനാൽ അവരെല്ലാം പണ്ടേ പ്രശസ്തിയുള്ള വടക്കാഞ്ചേരി മന എന്ന പേർതന്നെ പറഞ്ഞുവരികയും ചെയ്യുന്നു. മുമ്പു പറഞ്ഞതായ കോതരിക്കൽമന, കടമ്പൂർമന മുതലായതെല്ലാം ഇതിന്നു ഉദാഹരണങ്ങളാണു്.

ഇനി മറെറാരു വിധത്തിലും കാണുന്നുണ്ടു്. പുതുതായി വന്നയാൾ താൻ ജനിച്ചതായ ഇല്ലത്തിന്റെ പേർ ഉപേക്ഷിക്കുകയും, പുതിയ ഇല്ലപ്പേരു് തന്റേതായി സ്വീകരിക്കുകയുമാണതു്. ഇതിന്നു ഉദാഹരണം ഇപ്പോൾ പെരുവനത്തു് ഊരായ്മക്കാരനായ ചിററൂർ നമ്പൂതിരിപ്പാട്ടിലെ ഇല്ലമാകുന്നു. ഇന്നത്തെ ഈ ചിററൂർ തറവാട്ടിലെ വംശം അവിടുത്തേതല്ല. ചിററൂരില്ലം സന്തതിയില്ലാതെ അന്യം വന്നപ്പോൾ ഉള്ളനോട്ടുകരെ തറവാട്ടിലെക്കു സിദ്ധിച്ചു. അപ്പോൾ ആ തറവാട്ടുകാർ ചിററൂരിൽ വന്നു് താമസമാക്കുകയും, സ്വന്തം ഇല്ലപ്പേരുപേക്ഷിച്ചു് ചിററൂർ എന്നതു് സ്വന്തം ഇല്ലപ്പേരായി സ്വീകരിക്കുകയുമാണുണ്ടായതു്. ഇങ്ങിനെ വംശം മാറുമ്പോൾ രണ്ടു വിധത്തിലും ഇല്ലപ്പേരുകൾ സ്വീകരിച്ചുകാണുന്നുണ്ടു്. ഇവിടെ പ്രകൃതം ഇല്ലപ്പേർ എങ്ങിനെ എന്തിന്നുവേണ്ടി മാറുന്നു എന്നല്ല. പഴയ ഇല്ലപ്പേർ കൂടുതൽ പ്രശസ്തിയുള്ളതാവുക

യാലാണ് പുതുതായി വന്നയാറം ഇല്ലപ്പേർ മാററിയാലും അതു റിക്കാർട്ടുകളിൽ മാത്രമായിക്കിടക്കുന്നതും പൊതുജനങ്ങളെല്ലാം ആ പഴയ പേരിൽതന്നെ വ്യവഹരിച്ചുവരുന്നതുമെന്നാകുന്നു. ചിററൂർ മന വളരെ പ്രശസ്തിയുള്ളതായിരുന്നതിനാൽ ഉള്ളനാട്ടുകര നമ്പൂതിരിപ്പാട്ട് ചിററൂർ എന്ന പേർ സ്വീകരിക്കാതെ ഉള്ളനോട്ടുകര എന്ന പേർ തന്നെ തുടൎന്നു വരികയാണു ചെയ്തിരുന്നതെങ്കിൽ അതു റിക്കാർട്ടുകളിൽ മാത്രമായിക്കിടക്കുവാനും, ജനങ്ങറം വ്യവഹരിക്കുന്നതെല്ലാം ചിററൂർ എന്നു തന്നെയാവാനുമാണു ഇടയുള്ളതെന്നും പറയാം.

ഏതുവിധത്തിലായാലും ശരി, അത്തരം ഇല്ലക്കാൎക്കു അതാതു ദേശവുമായി മററില്ലക്കാരേക്കാറം കൂടുതൽ പ്രാധാന്യവും പ്രാമാണ്യവും ഒരുകാലത്തുണ്ടായിരുന്നുവെന്നു വിചാരിച്ചാൽ തെററില്ല. എന്നാൽ ദേശത്തിൻേറയും ദേശക്ഷേത്രത്തിൻേറയും പേരുകറം ഒന്നായിക്കാണുന്നതുപോലെ ഇല്ലപ്പേരും ദേശപ്പേരും ഒന്നായിട്ടിട്ടുള്ള ഇല്ലങ്ങറം ഇന്നു അത്രവളരെ ഉണ്ടാകുമെന്നു തോന്നുന്നില്ല; ഉണ്ടാവില്ലെന്നു തീച്ചയുണ്ട്. അതിന്നു കാരണങ്ങറം പലതാണ്. ഒന്നാമതു് ദേശക്ഷേത്രങ്ങറംക്കെല്ലാം ദേശപ്പേർ കൊടുക്കണമെന്നതു ഒരു നിബ്ബന്ധം പോലെയായിരുന്നു. ദേശക്ഷേത്രമല്ലെ? അതിനാൽ ഏററവും ഉചിതമായിരിക്കുക ദേശത്തിൻെറ പേർതന്നെ അമ്പലത്തിന്നും കൊടുക്കുകയാണല്ലൊ. ഇല്ലത്തിൻേറയും ദേശത്തിൻേറയും പേരുകറം ഒന്നാവുകയോ ദേശപ്പേരിനാൽ അറിയപ്പെടുകയോ വേണമെന്നു ആൎക്കും അത്ര നിബ്ബന്ധമുണ്ടാവില്ല. അതിന്നു പുറമെ പല ഇല്ലങ്ങളും—പ്രഥമപുത്രൻ മാത്രം വിവാഹംചെയ്യുക എന്ന നടവടി കാരണം—കുററിമുടിഞ്ഞു് അന്യം വന്നിട്ടുണ്ട്. അത്തരം തറവാടുകറം മുമ്പു പറഞ്ഞപോലെ ദത്തെടുത്തിട്ടും സവ്വസ്വദാനം കൊണ്ടുമായിരിക്കും പിന്നീടു നിലനിൎത്തിപ്പോന്നതു്. അങ്ങിനെ വന്നാൽ രണ്ടാമത്തെ ഇല്ലപ്പേരിലാണു പിന്നെ അറിയപ്പെട്ടുവന്ന

തെന്നു വരാമല്ലൊ. സ്വത്തു മുഴുവൻ നശിച്ചു പാപ്പരായി നാടുവിട്ടു പോയ ഇല്ലങ്ങൾ വളരെ ഉണ്ടാകും. ഢിപ്പുവിൻെറ ആക്രമണം കാരണം പല പരിവത്തനങ്ങളും വന്നിട്ടുണ്ടല്ലൊ. ദേശക്ഷേത്രങ്ങളെപ്പോലെ ഇത്തരം ഇല്ലക്കാരുടെ സംഖ്യ അത്രവളരെ ഉണ്ടാവാതിരിപ്പാൻ ഇതെല്ലാം കാരണമാണ്.

ദേശക്ഷേത്രങ്ങൾ നശിക്കുകയോ നശിപ്പിക്കുകയോ ചെയ്താലും അവക്കു സ്ഥാനഭ്രംശം സംഭവിച്ചിരിക്കയില്ല. ഇത്തരം നശിച്ച ക്ഷേത്രങ്ങൾ ഇന്നും ധാരാളം കാണുന്നതിന്നു ഇതും കാരണമാണല്ലൊ.

ആദ്യകാലത്തു് —ആൎയ്യന്മാർ കേരളത്തിൽ ദേശം ദേശമായി വ്യാപിച്ചുതുടങ്ങിയപ്പോൾ —ഓരോ ദേശത്തിന്നും ശരിയായ പേരൊന്നും ഉണ്ടായിരിക്കയില്ല. ഇന്നത്തെ കമ്പനികൾ വ്യവസായ വ്യാപാരസ്ഥാപനങ്ങൾ മുതലായവക്കെന്നപോലെ പ്രത്യേകം ആദ്യംതന്നെ പേരിട്ടു എന്നു വരില്ല. പേരിടുകയല്ല; കാലാന്തരത്തിൽ പേരുണ്ടായിത്തീരാനാണെളുപ്പം. തെക്കൻതിരുവിതാംകൂർ വടക്കൻ തിരുവിതാംകൂർ വടക്കെ മലബാർ തെക്കെ മലബാർ മുതലായവ കല്പിച്ചുകൂട്ടി നിർദ്ദേശിച്ച പേരാവില്ല; കാലാന്തരത്തിൽ ആ പ്രദേശങ്ങൾക്കു ആ പേർ വന്നുചേൎന്നതാവണം. അതുപോലെത്തന്നെ പല ദേശങ്ങളേയും തെക്കുമ്മുറി വടക്കുമ്മുറി എന്നിങ്ങനെ രണ്ടായിപ്പറഞ്ഞുകാണാം. കിഴക്കെപ്പുത്തൂര് പടിഞ്ഞാറെപ്പുത്തൂര് എന്നും മററും പലക്കും പരിചയമുണ്ടാവും. ആദ്യത്തിൽ ഒരേ ദേശമേ അവിടെ ഉണ്ടായിരിക്കൂ. അതു ക്രമത്തിൽ വ്യാപിച്ചു വലുതായപ്പോൾ തെക്കെ ഭാഗത്തേയും വടക്കെ ഭാഗത്തേയും വേർതിരിച്ചു പറയേണ്ട ആവശ്യം വന്നു അങ്ങിനെ കുറെ കഴിഞ്ഞപ്പോൾ അതേ ദേശംതന്നെ പ്രത്യേകം തെക്കും വടക്കും രണ്ടു മുറികളായി നിലവിൽ വന്നു. അങ്ങിനെയായിരിക്കണം ഇത്തരം പേരുകൾ ഉണ്ടായിവന്നതു്. ഇതിന്നു ചില ഉദാഹരണങ്ങൾ കാണിക്കാം.

തിരുവനന്തപുരം പട്ടണത്തിൽ 'പുളിമൂട്' എന്നതു ഇന്നു പ്രസിദ്ധമായ സ്ഥലമാണല്ലോ. ഉദ്ദേശം 50—55 കൊല്ലങ്ങൾക്കു മുമ്പു ഈ പ്രദേശത്തിന്നു ആ പേർ വന്നിട്ടില്ല. ഇപ്പോഴത്തെ പോസ്റ്റാഫീസു നില്ക്കുന്നതിന്റെ സമീപത്തായി ഒരു വലിയ പുളിമരം നിന്നിരുന്നു. "മൂട്" എന്ന ഭാഷ കൊച്ചി_മലബാർ പ്രദേശങ്ങളിൽ — വടക്കൻപ്രദേശങ്ങളിൽ — കുറച്ചശ്ശീലമാണെങ്കിലും തെക്കൻതിരുവിതാംകൂറിൽ ഇങ്ങിനെയല്ല. മരത്തിന്റെ കട — ചുവട്—എന്നതിന്നു മൂട് എന്ന ഭാഷ അവിടങ്ങളിൽ സാധാരണയായാകുന്നു. ആ പുളിമരത്തിന്റെ കട എന്ന അൎത്ഥത്തിലാണു ആ പ്രദേശത്തിന്നു പുളിമൂട് എന്ന പേർ വന്നതു്. മുമ്പ് അവിടെയെങ്ങും തണൽപ്രദേശമുണ്ടായിരുന്നില്ല; ആ പുളിമരത്തിന്നു തണലുണ്ടു് അതിനാൽ വെയിലുള്ളപ്പോൾ ആ തണലിന്നായി അതിന്റെ ചുവട്ടിൽ ആളുകൾ വന്നു നിന്നിരുന്നു. അങ്ങിനെയാണു ആ പ്രദേശത്തിന്നു ആ പേർ വന്നതു്. ആ പുളി തീരെ നശിയ്ക്കാതെ നില്ക്കുന്നതു കണ്ടതായി എനിയ്ക്കു നേരിയ ഒരോൎമ്മയുമുണ്ടു്.

ഇല്ലത്തുനിന്നു മൂന്നു നാഴിക വടക്കു_പടിഞ്ഞാറായി 'പോക്കളം' എന്നൊരു ദേശമുണ്ടു്. മുൻകാലത്തു കൊച്ചിയും കോഴിക്കോട്ടും തമ്മിൽ വലിയ യുദ്ധം നടന്ന സ്ഥലമാണതു്; അന്നത്തെ "പോൎക്കളം" ആണു അതു്. കാലാന്തരത്തിൽ പോ'ക്ക'ളം പോയിട്ടു് പോ'ക്കു'ളം ആയി മാറിയതാണു്. അതിന്റെ അടുത്തു തെക്കുവശത്തുള്ള കുന്നിന്റെ പേർ "കോട്ടക്കുന്നു്" എന്നാകുന്നു. പഴയ സമ്പ്രദായത്തിലുള്ള വലിയ മൺകോട്ട അവിടെയുണ്ടായിരുന്നു. ഇപ്പോൾ മിക്കതും നശിയ്ക്കുകയും നശിപ്പിയ്ക്കുകയും ചെയ്തുവെങ്കിലും അതിന്റെ അവശിഷ്ടം ഇപ്പോഴും കാണാം. ആ യുദ്ധകാലത്തു പണിചെയ്ത കോട്ടയാണതു്. ആ കുന്നിന്നു ആ പേരുണ്ടാവാൻ കാരണവും അതുതന്നെയാകുന്നു.

ഈ പോക്കളം ദേശത്തുതന്നെ ഒരു പറമ്പിട മാത്രം ദൂരത്തായി രണ്ടില്ലങ്ങളുണ്ട്. അതിൽ വടക്കേ ഇല്ലത്തിന്റെ പേർ വടക്കേടം എന്നും, തെക്കേതിന്റെ പേർ തെക്കേടമെന്നുമാകുന്നു. രണ്ടു പേർ രണ്ടു സ്ഥലത്തു വന്നു താമസമാക്കി. അന്നു അവക്കു ഇല്ലപ്പേരൊന്നും ആയിട്ടില്ല. പിന്നെ ജനങ്ങാംക്കു അവരെപ്പററി പറയേണ്ടിവന്നപ്പോാം തെക്കെ ഇല്ലത്തെ തെക്കേടം എന്നും, വടക്കേതിനെ വടക്കേടം എന്നും പറഞ്ഞുതുടങ്ങി. കാലാന്തരത്തിൽ അതു അവരുടെ ഇല്ലപ്പേരായിത്തീരുകയും ചെയ്തു. അങ്ങിനെയല്ലെ ഉണ്ടായിരിയ്ക്കുക?

ഇത്തരം കേസുകളെ മറെറാരുവിധത്തിൽ ചിലർ വ്യാഖ്യാനിയ്ക്കുന്നുണ്ട്. "ആദ്യം ഒരേ ഇല്ലമായിരുന്നു; പിന്നീടു ഭാഗിച്ചു പിരിഞ്ഞപ്പോഴാണ് തെക്കേടവും വടക്കേടവുമായതു്" എന്നാണവർ വാദിയ്ക്കുന്നതു്. അതു ശരിയാകുമോ? ഭാഗം വാങ്ങി വടക്കോട്ടൊ തെക്കോട്ടൊ പോയ ആളെ അങ്ങിനേ പറയാമെന്നതു ശരിതന്നെ. പിരിഞ്ഞുപോയ ആാംക്ക് അങ്ങിനെ പേരുണ്ടാവാമെന്നല്ലാതെ മൂലകുഡുംബത്തിന്റെ പേർ മാററി അതിന്നു വിപരീതമാക്കേണ്ടതായ കാൎയ്യമെന്താണ? ഇതിന്നു ഉദാഹരണം കാണിയ്ക്കാം. കാണിപ്പയ്യൂർ നിന്നു ഒരു ശാഖക്കാർ ഭാഗം വാങ്ങി തെക്കുപുറത്തു ഒരു പറമ്പിൽ താമസമാക്കിയെന്നു വിചാരിയ്ക്കുക, ആ ശാഖക്കാരുടെ ഇല്ലത്തിന്നു തെക്കേടം എന്നു പറയാം. എന്നാൽ ആ കാരണത്താൽ മൂലകുഡുംബത്തിന്റെ പേർ കാണിപ്പയ്യൂർ എന്നതു മാറി ആ സ്ഥലത്തു വടക്കേടം എന്ന പേർ വരുന്നതിന്നു കാരണമില്ലല്ലൊ. ഒരേ ഇല്ലം മാത്രമായിരിയ്ക്കുമ്പോാം തെക്കേടം വടക്കേടം ആദിയായ പേരുണ്ടാവാനും തരമില്ല. അതിനാൽ ഏകദേശം ഒരേ കാലത്തു സ്നേഹിതന്മാരായ രണ്ടു കൂട്ടർ അടുത്ത രണ്ടു സ്ഥലത്തായി ഇല്ലം പണിചെയ്തു താമസമുറപ്പിച്ചു, അപ്പോാം തെക്കേതു തെക്കേടവും വടക്കേതു വടക്കേടവുമായിത്തീരുകയും ചെയ്തു. പരമാൎത്ഥം അങ്ങിനെയാവാനേ തരമുള്ളു.

തെക്കേപ്പാട് വടക്കേപ്പാട് കിഴക്കേപ്പാട് പടിഞ്ഞാറപ്പാട് നടുവിൽപ്പാട് മേൽപാട്, തെക്കേടം വടക്കേടം കിഴക്കേടം പടിഞ്ഞാറേടം നടുവിലേടം, തെക്കിനിയേടം വടക്കിനിയേടം കിഴക്കിനിയേടം പടിഞ്ഞാററിയേടം, തെക്കുംഭാഗം വടക്കുംഭാഗം കിഴക്കുംഭാഗം, തെക്കില്ലം വടക്കില്ലം, വടക്കുംകര പടിഞ്ഞാററകര, മേലേടം കീഴേടം, ഏളേടം മൂത്തേടം, പുതിയേടം പഴയേടം, നെടിയേടം കുറിയേടം, കറുത്തേടം വെളുത്തേടം; ഇനി മറെറാരു വിധം പറമ്പൂരു കുന്നൂരു മണ്ണൂരു കല്ലൂരു കല്ലില്ലത്തു, പാറ പാറപ്പുറം പാറക്കുന്നം പാറയ്ക്കാട്ട്, കുഴിയ്ക്കാട്ട് കുന്നക്കാട്ട് പുറക്കാട്ട് വേങ്ങാക്കാട്ട്, കുന്നം പറമ്പ് മല, കാട്ടിൽ കുറുങ്കാട്ടിൽ, ആററുപുറം പുഴക്കര കുളക്കട, ചോപ്പൻ മഞ്ഞപ്പററ ഇങ്ങിനെ പറഞ്ഞു തുടങ്ങിയാലവസാനമില്ല.

ഞാൻ ഒരു ചരിത്രപണ്ഡിതനല്ല. ഇതെല്ലാം എഴുതണമെന്നു വിചാരിച്ചു പഠിച്ചിട്ടുമില്ല. പരമ്പരയാ പറഞ്ഞുവരുന്ന കഥകൾ ചെറുപ്പത്തിൽ കേട്ടു മനസ്സിലാക്കിയതു മാത്രമാണ്. അത്തരം കേട്ടുകേൾവികളിൽ പലതും യക്ഷികഥകൾ പോലെയൊ പുരാണകഥകൾ പോലെയൊ അല്ലാതെ ചരിത്രമായി എടുക്കാൻ പററാത്തതായിട്ടുണ്ടാവാം. എങ്കിലും നിഷ്പക്ഷമായ മനസ്സോടെ ചരിത്രസത്യം അറിയണമെന്നു മാത്രം ഉദ്ദേശിച്ചു ഗവേഷണവും അന്വേഷണവും നടത്തിയാൽ മറഞ്ഞു കിടക്കുന്ന പല വസ്തുതകളും കണ്ടെത്തുവാൻ കഴിയും. അത്തരം ചരിത്രശകലങ്ങൾ ഇപ്പോഴും തീരെ നാമാവശേഷമായിട്ടില്ല. അതിനാൽ ചരിത്രപണ്ഡിതന്മാരായ ചിലരെ കൂട്ടി ഒരു കമ്മിററി രൂപീകരിച്ചു കന്യാകുമാരി മുതൽ കാസർഗോഡു വരെ ഉടനീളം ദേശം തോറും സഞ്ചരിച്ചു അന്വേഷണം നടത്തി വിവരങ്ങൾ ശേഖരിച്ചു ഒരു റിപ്പോർട്ടു വരുത്തുന്നതു അടിയന്തരവും അത്യാവശ്യവുമാകുന്നു.



## അദ്ധ്യായം 7

# വൎഗ്ഗവും ജാതിയും.

സാധാരണയായി ജനങ്ങഠം ജാതിയെന്നും വൎഗ്ഗമെന്നും ഏതാണ്ടൊരേ അൎത്ഥത്തിൽ വ്യവഹരിയ്ക്കാറുണ്ടു്. മൊത്തത്തിൽ അതു് ഒട്ടൊക്കെ ശരിയാണ് എന്നും പറയാം. എന്നാൽ സാരാൎത്ഥത്തിൽ ജാതിയും വൎഗ്ഗവും ഒന്നല്ല; രണ്ടുതന്നെയാകുന്നു. ജാതിയെന്നും വൎഗ്ഗമെന്നുമുള്ള പദങ്ങഠംക്കു സംസ്കൃതഭാഷയിലെ അൎത്ഥം എന്തായാലും ശരി, വ്യവഹാരസൌകൎയ്യത്തിന്നുവേണ്ടി ഞാനിവിടെ കല്പിയ്ക്കുന്ന അൎത്ഥം താഴെപറയും പ്രകാരമാണ്. ജാതി (Caste) എന്നു പറയുന്നതു് കല്പിതമാണ്, അല്ലെങ്കിൽ കൃത്രിമമാണ്; അതു മനുഷ്യരുണ്ടാക്കുന്നതാകുന്നു. വൎഗ്ഗം (Race) അങ്ങിനെയല്ല. അതു സ്വാഭാവികമായിട്ടുള്ളതാകുന്നു. ഇതിനെ കുറച്ചുകൂടി വിസ്തരിച്ചു വിശദമാക്കാം.

നമ്പൂതിരി, അമ്പലവാസി, നായർ, പട്ടർ എന്നെല്ലാമുള്ള വിഭാഗങ്ങളെ ജാതികഠം എന്നു പറയുന്നു. ഓരോ ജാതിയിലും അനേകം ഉപജാതികളുണ്ടു്. വാരിയർ, പൊതുവാഠം, മാരാർ മുതലായതും, ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറുശ്ശി ആദിയായവയും ഉപജാതികളാണല്ലൊ. മേലെ താഴെ എന്നുള്ള ഭേദങ്ങളും, തൊട്ടുകൂടായ്ക തീണ്ടിക്കൂടായ്ക മുതലായവയും ജാതിയിലെ ഉള്ളു. വൎഗ്ഗത്തിലില്ല. ജാതികളെല്ലാം ഓരോ ആവശ്യത്തിന്നായോ വിശ്വാസം കാരണമായോ ഉണ്ടായിത്തീൎന്നവയാകുന്നു. അതിനാൽ അവയെ ഇല്ലാതാക്കാനും മനുഷ്യൎക്കു കഴിയും; നശിപ്പിയ്ക്കണമെന്നു തോന്നുകയേ വേണ്ടു. എന്നാൽ വൎഗ്ഗങ്ങഠം ഒന്നും മനുഷ്യസൃഷ്ടികളല്ല, അനാദികാലം മുതല്ക്കുള്ള പ്രകൃതിയുടെ ഗതിയനുസരിച്ചു തന്നെത്താനെ വേർതിരിഞ്ഞുണ്ടായവയാകുന്നു. അവയെ നശിപ്പിയ്ക്കാൻ മനുഷ്യൎക്കു സാദ്ധ്യമല്ല. അതു് ആൎയ്യൻ, ദ്രാവിഡൻ, മംഗോളിയൻ, നോ

ഡിക്ക മുതലായവയാണ്. അവയെ വൎണ്ണസങ്കരം കൊണ്ടല്ലാതെ വേഷഭാഷാഭൂഷണങ്ങളാചാരാദികളെക്കൊണ്ടൊന്നും മാററാൻ സാധിക്കയില്ല. ഈ വൎഗ്ഗങ്ങൾക്കെല്ലാം അടുത്തുകൂടായ്കയൊ തൊട്ടുകൂടായ്കയൊ ഇല്ല; മേലെയെന്നോ താഴെയെന്നോ ഉള്ള വ്യത്യാസവുമില്ലല്ലോ. ഇതിന്നൊരു ഉദാഹരണം പറയാം. സിന്ധി, കങ്കായം, ഓംഗോൾ, പൊള്ളാച്ചി, ഇംഗ്ലീഷ് മുതലായ നാല്ക്കാലികളെല്ലാം ഓരോ വൎഗ്ഗങ്ങളാണ്; ജാതികളല്ല. അതുതന്നെയാണ് ഇവിടത്തേയും സ്ഥിതി. മനുഷ്യസൃഷ്ടിയാകയാൽ ജാതികൾക്കൊന്നിന്നും ശാസ്ത്രീയമായ അടിസ്ഥാനമില്ല. എന്നു വെച്ചാൽ മനുഷ്യസൃഷ്ടികളായ വസ്ത്രധാരണാദികളെല്ലാം മാററി ദേഹത്തെ മാത്രം പരിശോധിച്ചാൽ നമ്പൂതിരിയേയും, വാരിയരേയും, ശൂദ്രനേയും, അത്തിക്കുറുശ്ശിയേയും മററും വേർതിരിച്ചറിയുവാൻ സാധിക്കയില്ലെന്നൎത്ഥം. ഈവക മാററങ്ങളൊന്നും അകത്തേക്കു (ദേഹത്തെ) ബാധിക്കയില്ല; തൊലിപ്പുറമെ മാത്രമെ ഉണ്ടാകൂ. എന്നാൽ ആൎയ്യൻ, ദ്രാവിഡൻ, മംഗോളിയൻ മുതലായ വൎഗ്ഗങ്ങളെയാണെങ്കിൽ നരവംശശാസ്ത്രപ്രകാരം (Anthropology) പരിശോധിച്ചാൽ തിരിച്ചറിയുവാൻ പ്രയാസവുമില്ല ആ ശാസ്ത്രപ്രകാരമാണു മനുഷ്യവൎഗ്ഗത്തെ വേർതിരിച്ചിരിക്കുന്നതു്; അല്ലാതെ അതിന്നടിസ്ഥാനം മനുഷ്യരുടെ ഇഷ്ടമോ സങ്കല്പമോ അല്ല. ജാതികൾക്കാകട്ടെ അങ്ങിനെ അടിസ്ഥാനമൊന്നുമില്ല; വെറും സങ്കല്പം മാത്രമേ ഉള്ളു. അതുകൊണ്ടു ജാതികളെ വേണമെങ്കിൽ നമുക്ക ഇനിയും സൃഷ്ടിക്കാൻ കഴിയും; ഇപ്പോഴുള്ളവയെ നശിപ്പിക്കാനും കഴിയാതെയില്ല. വൎഗ്ഗത്തെ ഒരിക്കലും നശിപ്പിക്കാൻ സാധിക്കയില്ല; പുതുതായി സൃഷ്ടിക്കാനും പ്രയാസമാണ്.

മറെറാരുവിധത്തിൽ പറയുകയാണെങ്കിൽ ഓരോ ജാതിയിലും പല വൎഗ്ഗങ്ങളുണ്ടാവാം; വൎഗ്ഗങ്ങളിൽ ജാതിയുണ്ടാക്കുവാനും സാധിക്കും. അതായതു് ഏതു വൎഗ്ഗക്കാരനേയും നമുക്ക യുക്തംപോലെ ജാ

തികളാക്കി മാററാം എന്നൎത്ഥം. പക്ഷെ നരവംശശാസ്ത്രപ്രകാരം പരിശോധിച്ചാൽ ജാതിയെ തിരിച്ചു കാണുകയില്ല; വൎഗ്ഗത്തെ തിരിച്ചു കാണാതിരിയ്ക്കുകയുമില്ല. സ്വൎണ്ണംകൊണ്ടു മോതിരവും താലിയും, വളയും, കമ്മലും—ഏതു പണ്ടങ്ങളും—ഉണ്ടാക്കാൻ കഴിയും. എങ്കിലും സ്വൎണ്ണം സ്വൎണ്ണമായിത്തന്നെ ഇരിയ്ക്കുകയേ ചെയ്യൂ. അതിന്നു മാററം വരുന്നില്ല. എല്ലാററിൻേറയും അടിസ്ഥാനം സ്വൎണ്ണമാണ്. ആകൃതിയ്ക്കേ മാററം വരുന്നുള്ളു. ഒരുഉദാഹരണം കൂടി കാണിയ്ക്കാം സിന്ധി, ഓംഗോൾ, കച്ചി മുതലായ നാൽക്കാലികൾ ഓരോ വൎഗ്ഗങ്ങളാണല്ലൊ. അവയെ വൎണ്ണസങ്കരം കൊണ്ടല്ലാതെ അന്യോന്യം മാററാൻ സാധിയ്ക്കയില്ല. വണ്ടിക്കാള, ഉഴവുകാള, ചക്കിന്നു പൂട്ടുന്നവ, അപ്പനെരുതു് (കാളക്കളിയ്ക്കുള്ളതു്) ഇതെല്ലാം ഓരോ ജാതികളാകുന്നു. ആ ഭേദമെല്ലാം നമ്മൾ കൃത്രിമമായി പഠിപ്പിച്ചതാണ്. ഏതു വൎഗ്ഗത്തേയും ഇത്തരംജാതികളായി മാററാൻ—അതാതു പ്രവൃത്തി പഠിപ്പിയ്ക്കാൻ—നമുക്കു കഴിയും. അതുതന്നെയാണ് മനുഷ്യരുടെ സ്ഥിതിയും. ഏതു വൎഗ്ഗക്കാരനേയും ജാതികളാക്കി മാററാം. ഒരു ഹരിജൻ കുടുമ കെട്ടിവെച്ചു് പൂണൂലുമിട്ടു ഭസ്മവും ചന്ദനവും കുറിയിട്ടു തററുടുത്തു് നിന്നാൽ നമ്പൂതിരിയായി ഒരു നമ്പൂതിരിയുടെ താടി നീട്ടി കുടുമ വടിച്ചു് ചരടും കോണകവും കളഞ്ഞു് ജോനകക്കച്ചു ചുററി—വേണമെങ്കിൽ നെററിയിൽ നിസ്ക്കാരത്തഴമ്പുമുണ്ടാക്കി—നിൎത്തിയാൽ ആരും മാപ്പിളയാണെന്നേ വിചാരിയ്ക്കൂ. പക്ഷെ നരവംശശാസ്ത്രജ്ഞൻെറ ദൃഷ്ടിയിൽ നമ്പൂതിരിയോ ഹരിജനോ മാപ്പിളയോ ഒന്നുമില്ല; ആൎയ്യദ്രാവിഡാദി വൎഗ്ഗങ്ങളേയുള്ളു. അതു് അയാൾ കണ്ടുപിടിയ്ക്കുകയും ചെയ്യും. ചുരുക്കിപ്പറഞ്ഞാൽ ജാതികൾ സങ്കല്പസൃഷ്ടികളാണ്; അതുകൾ സങ്കല്പത്താൽ തന്നെ ഇല്ലാതാക്കുവാനും കഴിയും. വൎഗ്ഗങ്ങൾ മനുഷ്യസൃഷ്ടികളല്ല; പ്രകൃതിസൃഷ്ടികളാണ്. അവയെ മനുഷ്യൎക്കു നശിപ്പിയ്ക്കാൻ കഴിയുകയുമില്ല. ആദികാലങ്ങളിൽ വൎഗ്ഗമെ ഉണ്ടായിരുന്നുള്ളു. ജാതി പിന്നീടു കൃത്രി

മമായി സൃഷ്ടിച്ചതാണ്. അതിനാൽ ജാതി കാലാന്തരത്തിൽ ഇല്ലാതായേയ്ക്കും; പക്ഷെ വൎഗ്ഗം ഒരിയ്ക്കലും ഇല്ലാതാവുകയുമില്ല ഈ തത്വത്തെ മനസ്സിൽ വെച്ചുകൊണ്ടായാലേ അടുത്ത അദ്ധ്യായങ്ങളിൽ പറയുന്ന സംഗതികഠം എളുപ്പത്തിൽ ഗ്രഹിയ്ക്കുവാൻ കഴിയു എന്നു കരുതിയാണു ഇവിടെ ഈ വിഷയം ഇത്രയും വിസ്തരിച്ചതു്.



അദ്ധ്യായം 8

## കേരളത്തിലെ വൎഗ്ഗങ്ങഠം.

ആൎയ്യന്മാർ കേരളത്തിൽ വന്നു കുടിയേറിപ്പാൎത്തു തുടങ്ങിയ കാലത്തു ഇവിടെ വൎഗ്ഗമേ ഉണ്ടായിരുന്നുള്ളു; ജാതി ഉണ്ടായിക്കഴിഞ്ഞിരുന്നില്ല "ഇന്നു നമ്പൂതിരി, അമ്പലവാസി, നായർ മുതലായി അനേകം ജാതികളേയും ഉപജാതികളേയും കാണുന്ന സ്ഥിതിയ്ക്കു അന്നും അതില്ലായിരുന്നുവെന്നെങ്ങിനെ വിശ്വസിയ്ക്കാം. അതിന്നു തെളിവെന്താണ്? എന്നും മററും ചില ചോദ്യത്തിന്നവകാശമുണ്ടു്. പക്ഷെ "ജാതിസ്വാഭാവികമല്ലെന്നും, കൃത്രിമമാണെന്നും, വൎഗ്ഗം മാത്രമെ സ്വാഭാവികമായിട്ടുള്ളുവെന്നും സ്ഥാപിതമായ സ്ഥിതിയ്ക്കു അന്നുതന്നെ ജാതി വേർതിരിഞ്ഞുണ്ടായിക്കഴിഞ്ഞുവെന്നു തെളിഞ്ഞെങ്കിലല്ലാതെ അങ്ങിനെ വിശ്വസിയ്ക്കാമോ?" എന്നൊരു മറുചോദ്യമാണു അതിന്നുള്ള മറുവടി. ഇന്നു പല ജാതികളുണ്ടെന്നതുകൊണ്ടു മാത്രം അന്നു ജാതിയുണ്ടായിരുന്നുവെന്നതിലേയ്ക്കു തെളിവാകയില്ല. അതിന്നുപുറമെ വൎഗ്ഗഭേദത്തെപ്പററിയല്ലാതെ ജാതിഭേദത്തെപ്പററി സ്മൃത്യാദി ഗ്രന്ഥങ്ങളിൽ അധികമൊന്നും പറഞ്ഞുകാണുന്നുമില്ല. ഗീത സ്മൃതികഠം മുതലായ ഗ്രന്ഥങ്ങളിൽ ബ്രാഹ്മണാദി നാലു വൎണ്ണങ്ങളെ ബലപ്പെടുത്തിപ്പറയുന്നുണ്ടെങ്കിലും അതൊന്നും വൎഗ്ഗഭേദം മാത്രമായിട്ടല്ലാതെ ജാതിഭേദമായിട്ടല്ല.

"ശാശ്വതങ്ങളായ ജാതിധൎമ്മങ്ങളും കുലധൎമ്മങ്ങളുമെല്ലാം നശിക്കും[1]" എന്നിങ്ങനെ ഗീതാദി ശാസ്ത്രങ്ങളിൽ പറയുന്നതിന്റെയും താല്പൎയ്യം വൎഗ്ഗധൎമ്മത്തേയാകുന്നു; ഇന്നത്തെപ്പോലുള്ള ജാതിമൎയ്യാദയേയല്ല.

ഇന്നു കേരളത്തിലെ ജനങ്ങൾ അനേകം ജാതികളായിട്ടാണിരിക്കുന്നതെങ്കിലും അവയെ ശരിയായിപ്പരിശോധിച്ചാൽ അടിസ്ഥാനപരമായി നാലു വൎഗ്ഗങ്ങളേ ഉള്ളവെന്നു കാണാം. ഈ നാലു വൎഗ്ഗങ്ങൾ ആൎയ്യന്മാർ, നാഗന്മാർ, ഈഴവർ, ആദിവാസികൾ എന്നിവയാകുന്നു. ഇവരെ ആഗതരെന്നും ആദിവാസികളെന്നും രണ്ടായിത്തിരിക്കാം. മേല്പറഞ്ഞ നാലു വൎഗ്ഗക്കാരിൽ ആദ്യത്തെ മൂന്നും ആഗതരാകുന്നു.[2] ക്രിസ്ത്യാനികൾ, മുസ്ലിംങ്ങൾ മുതലായ അന്യമതങ്ങളിൽ എല്ലാ ജാതിക്കാരുമുണ്ടാവും. അവരെയെല്ലാം ഒഴിച്ചു ഹിന്ദു

---

[1] ഉത്സാദ്യന്തെ ജാതിധൎമ്മാ: കുലധൎമ്മാശ്ച ശാശ്വതാഃ.

[2] എ. ആർ. ലോഫ്ട്ട്സ് ടോട്ടൻഹാമും ഇതേ അഭിപ്രായം രേഖപ്പെടുത്തിയിരിക്കുന്നു. "മലയാളത്തിൽ പ്രധാന ജാതികളെ ബ്രാഹ്മണർ, നായർ, തീയ്യൻ, പറയൻ ഇങ്ങിനെ വിഭജിക്കാവുന്നതാകുന്നു. ഇതിൽ ഓരോ ജാതികളിലും അനേകം ഉപജാതികൾ ഉണ്ട്." (മലബാർഗസററിയർ 2-ാംവാല്യം പേജ് 8) ഇതിൽ ബ്രാഹ്മണർ, നായർ, തീയ്യൻ എന്നിവർ യഥാക്രമം ആൎയ്യർ, നാഗന്മാർ, ഈഴവർ എന്നിവരാകുന്നു. പറയർ എന്നു പറഞ്ഞിരിക്കുന്നതു് ആദിവാസികളായ ചെറുമൻ, പുലയൻ, പറയൻ, നായാടി മുതലായവരെ ഉദ്ദേശിച്ചാണ്. ഗസററിയർ ടി. 25-ാം പേജിൽ അദ്ദേഹം ഇതു് വ്യക്തമാക്കിയിട്ടുണ്ട്. തീയരും ഈഴവരും ഒന്നാണെന്നും സിലോണിൽനിന്നു വന്നവരാണെന്നും അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു. ചെറുമക്കൾ പറയർ തുടങ്ങിയ ജാതിക്കാരെ വിവരിക്കുന്നതിന്നു മുമ്പായി "എത്രയും താണതരക്കാരും, ആദ്യം നാട്ടിൽ ഉണ്ടായിരുന്നവരുമായ കൂട്ടക്കാരെ (Aboriginal Classes) പ്പററിയാണു ഇനി പറവാനുള്ളതു്" എന്നു എഴുതിയിരിക്കുന്നതുകൊണ്ടു അവർ ആദിവാസികളാണെന്നതിന്നു സംശയവുമില്ല.

ക്കളെപ്പററി മാത്രമാണ ഞാനിവിടെ ഉദ്ദേശിക്കുന്നതെന്നും വ്യക്തമാക്കട്ടെ. ജാതിഭേദങ്ങളും അവരിൽ മാത്രമാണെന്നല്ലെ വെപ്പ്. ഇവരിൽ ബ്രാഹ്മണരെല്ലാം കുടിയേറിപ്പാൎത്തവരും ആൎയ്യന്മാരുമാണെന്ന കാൎയ്യത്തിൽ തൎക്കമില്ലല്ലൊ. അമ്പലവാസികൾ[1] നായന്മാർ എന്നു തുടങ്ങി ആശാരി മൂശാരി കരുവാൻ തട്ടാൻ കൊല്ലൻ എന്നീ ഐങ്കമ്മാളരും, കണിശന്മാരും, മണ്ണാന്മാരും, പാണന്മാരും, പുള്ളുവരുമടക്കമുള്ള എല്ലാവരും നാഗന്മാരാകുന്നു. ഈ നാഗന്മാർ നമ്പൂതിരിമാർ വരുമ്പോൾ കൂടെ കൊണ്ടുവന്ന ഭൃത്യവൎഗ്ഗവുമാണ. പിന്നെ നാട്ടിൽ കാണുന്നവരായ പറയർ പുലയർ വേട്ടുവർ മുക്കുവർ അരയർ നായാടികൾ മുതലായവരും, വയനാട്ട മുതലായ മലകളിൽ ജീവിക്കുന്ന കുറിച്യർ കുറമർ പണിയർ മലയർ വാണിയർ എന്നിങ്ങിനെയുള്ള വൎഗ്ഗക്കാരും ആദിവാസികളാകുന്നു. ആഗതരിൽപെട്ട ഈഴവന്മാരാകട്ടെ സിംഹലത്തിൽനിന്നും പിന്നീട്ട ഇവിടെ കുടിയേറിപ്പാൎത്ത—ആൎയ്യന്മാരുടെ ദേശവ്യവസ്ഥയും മററും സ്ഥിരപ്രതിഷ്ഠയെ പ്രാപിച്ചതിന്നു ശേഷം വന്ന—അധികപ്പററായ ഒരു വൎഗ്ഗവുമാകുന്നു. ആൎയ്യന്മാരെക്കുറിച്ചും ആദിവാസികളെക്കുറിച്ചും ഇവിടെ വാദമുണ്ടാവില്ല. ഈഴവന്മാരേയും നാഗന്മാരേയും സംബന്ധിച്ച മാത്രമാണ് തൎക്കമുണ്ടാവുക. അതിൽ ഈഴവരെപ്പററി വഴിയെ പ്രസ്താവിക്കാമെന്നു കരുതി ഇവിടെ നിൎത്തിവെക്കുന്നു.

ഞാനിങ്ങിനെപ്പറയുമ്പോൾ—ഇതാദ്യമായി കേൾക്കുന്നതാകയാൽ—പലൎക്കും എതിൎപ്പുണ്ടാകുമെന്നു എനിക്കറിയാം. പക്ഷെ ഇവിടെ ഞാൻ കാണിക്കുന്നതായ തെളിവുകളേയും യുക്തികളേയും നിൎമ്മത്സരബുദ്ധിയോടെ പരിശോധിക്കണമെന്നു മാത്രമെ എനിക്കു

1 വാരിയർ പൊതുവാൾ ആദിയായവരെ മാത്രമെ ഇവിടെ ഉദ്ദേശിക്കുന്നുള്ളു. നമ്പീശൻ, ഷാരടി മുതലായവർ അക്കൂട്ടത്തിൽ പെടുന്നില്ല. അവരെപ്പററി വഴിയെ പ്രസ്താവിക്കുന്നതാകുന്നു.

പറയുവാനുള്ളു. ഇങ്ങിനെത്തന്നെയാവണമെന്നു എനിയ്ക്കു നിർബ്ബന്ധമില്ല. മറിച്ചാണെന്നു തെളിഞ്ഞാൽ അപ്രകാരം തിരുത്തുവാൻ സമ്മതവും സന്തോഷവുമാണു്; മാത്രമല്ല തിരുത്തിക്കഴിയു എന്നുംകൂടിപ്പറയട്ടെ.

വാരിയരും മാരാരും മററുമായ ഒന്നിലധികം അമ്പലവാസികളും, ശൂദ്രൻ പള്ളിച്ചാൻ മുതൽ വെളുത്തേടത്തു വെളക്കത്തല അടക്കം പല ശ്രേഢിലുള്ള നായന്മാരും, ആശാരി മൂശാരി ആദിയായി മണ്ണാൻ പാണൻ കണിശൻ മുതലായ പലതരം തീണ്ടൽക്കാരും (ക്ഷമിയ്ക്കണം) കേരളത്തിൽ അധിവസിയ്ക്കുന്നുണ്ടു്. ഇവരിലെല്ലാം തന്നെ സാമുദായികജീവിതത്തിലും ആചാരനടവടികളിലും ഒട്ടൊക്കെ വ്യത്യാസവുമുണ്ടു്. പരമാർത്ഥമിങ്ങിനെയിരിയ്ക്കെ ഇവരെല്ലാം ഒരേ വർഗ്ഗക്കാരാണെന്നു —അതു് നാഗവർഗ്ഗമാകട്ടെ മറെറന്തെങ്കിലുമാകട്ടെ—എങ്ങിനെ വിശ്വസിയ്ക്കാം? അതിന്നുള്ള തെളിവെന്താണു ? ഇതു് ന്യായമായ ചോദ്യംതന്നെ. ഞാനിവിടെ പറയുന്നതു് അതിന്നുള്ള മറുവടിയാകുന്നു.

കേരളത്തിൽ മക്കത്തായക്കാരായിട്ടു ബ്രാഹ്മണരും മുൻപറഞ്ഞ ആദിവാസികളും മാത്രമേയുള്ളു. അവരെല്ലാം മക്കത്തായക്കാരുമാണു്. ബാക്കി പൂണുനൂലും സന്ധ്യാവന്ദനവുമില്ലാത്തവരെല്ലാം മരുമക്കത്തായക്കാരാണല്ലൊ. അവരിലെല്ലാംതന്നെ ബഹുഭർത്തൃത്വവും നടപ്പിലുണ്ടു്; അഥവാ ഉണ്ടായിരുന്നുവല്ലൊ. ആദിയിൽ ഒരേ വർഗ്ഗക്കാരായിരുന്നുവെന്നും, പിന്നീട്ടു് ഇവിടെ വന്നു കുടിയേറിപ്പാർത്തവരാണെന്നുമുള്ളതിന്നു ഇതു ഒന്നാന്തരം തെളിവാകുന്നു.

ഇങ്ങിനെ പറയുമ്പോൾ രണ്ടുമൂന്നു ചോദ്യങ്ങൾ ഉത്ഭവിയ്ക്കുന്നതാണു്. അമ്പലവാസികൾ നായന്മാർ മുതൽ പല ശ്രേഢികളിൽ തീണ്ടലില്ലാത്തവരും, ആശാരി മൂശാരി തുടങ്ങി ആദിവാസികൾ വരേയുള്ള അനേകതരം തീണ്ടൽക്കാരും അവരിലെ

ങ്ങനെയുണ്ടായി? ജാതിശ്രേഷ്ഠതയനുസരിച്ച് കാഴ്ചയിലും ബുദ്ധിയിലും സാമർത്ഥ്യത്തിലും ഇവരിൽ കൂടുതൽ മെച്ചം കാണുന്നുണ്ട്. അതെങ്ങിനെ വന്നു? അമ്പലവാസികളിൽ മരുമക്കത്തായം മാത്രമല്ലാതെ ബഹുഭർത്തൃത്വം കാണുന്നില്ലല്ലൊ; അതിനാൽ അവരേയും മററുള്ളവരുടെ കൂട്ടത്തിൽ കണക്കാക്കിയാൽ ശരിയാകുമോ? ഇതെല്ലാം ഒരു ജിജ്ഞാസുവിന്നു സ്വാഭാവികമായിട്ടുണ്ടാകുന്ന ചോദ്യങ്ങളാണ്. ഇവിടെ തൽക്കാലം അമ്പലവാസികളെ നിൎത്തിവെച്ച് നായർ മുതൽ കമ്മാളരടക്കമുള്ളവരെപ്പററി ആദ്യം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

പ്രൊഡക്ഷൻ ജാസ്തിയും ഡിമാൻറ് കുറവുമാകയാൽ സാധനങ്ങൾക്കു വില കുറയുമെന്നും, മറിച്ചായാൽ വില വൎദ്ധിക്കുമെന്നും പറയേണ്ടതില്ലല്ലൊ. ആ സാമാന്യതത്വപ്രകാരം സ്ത്രീകൾ അധികവും പുരുഷന്മാർ കുറവുമായാൽ ബഹുഭാൎയ്യാത്വം തീൎച്ചയാണ്. നമ്പൂതിരിമാരിൽ ഭൂരിപക്ഷവും (അടുത്തകാലം വരെ) വേളികഴിക്കാതെ സംബന്ധത്തിന്നു പോവുക കാരണമായി നമ്പൂതിരിസമുദായത്തിൽ സ്ത്രീകളുടേയും പുരുഷന്മാരുടേയും സംഖ്യ ഏതാണ്ടു തുല്യമായിരുന്നുവെങ്കിലും ബഹുഭാര്യാത്വം സൎവ്വസാധാരണമായിരുന്നു. അതുപോലെ സ്ത്രീകളുടെ സംഖ്യ പുരുഷന്മാരേക്കാൾ കുറവായാൽ; മറെറാരുവിധം പറഞ്ഞാൽ പുരുഷന്മാർ സ്ത്രീകളേക്കാൾ അധികമായാൽ; ബഹുഭർത്തൃത്വം വരാതിരിപ്പാനും നിവൃത്തിയില്ല. നായന്മാർ മുതൽ കമ്മാളരടക്കമുള്ള എല്ലാ ജാതിക്കാരിലും ബഹുഭർത്തൃത്വം സാധാരണയായിരുന്നുവല്ലൊ; എന്നുവെച്ചാൽ അതൊരു രണ്ടാംതരമാണെന്ന വിചാരമെ അവൎക്കുണ്ടായിരുന്നില്ല. ഇന്നും അതു തീരെ നാമാവശേഷമായിട്ടില്ല; മുക്കിലും മൂലയിലും അതു പരസ്യമായിട്ടുതന്നെ നടന്നുവരുന്നുണ്ട്. അതിനാൽ ഒരു കാലത്തു ഇവരുടേയിടയിലെല്ലാം സ്ത്രീകൾ കമ്മിയായിരുന്നുവെന്ന കാര്യം തൎക്കമററ സംഗതിയാണ്. മാത്രമല്ല 15-ഓളം ഭൎത്താക്കന്മാരുള്ള നായർസ്ത്രീ

കാം അപൂൎവ്വമായിരുന്നില്ലന്നും, ബഹുഭൎത്തൃത്വമുള്ള സ്ത്രീകാംക്കു മാന്യതയും പദവിയും ജാസ്തിയുണ്ടായിരുന്നുവെന്നും, ഭൎത്താക്കന്മാർ വൎദ്ധിയ്ക്കുന്നേടത്തോളം മാന്യതയും അധികമായിരുന്നുവെന്നും ഇളങ്കോവും ഉാംപ്പെടെയുള്ള സകല ചരിത്രകാരന്മാരും സമ്മതിച്ചിട്ടുള്ളതുമാണ[1]. അതിനാൽ ബഹുഭൎത്തൃത്വത്തെ സമുദായവും മററു പൊതുജനങ്ങളും മാനിയ്ക്കുകയും പ്രോത്സാഹിപ്പിയ്ക്കുയുമാണ ചെയ്തിരുന്നതു് എന്നുകൂടി തെളിയുന്നുണ്ടല്ലൊ.

അതുപോലെത്തന്നെ ഐങ്കമ്മാളരിലും ബഹുഭൎത്തൃത്വം സൎവ്വസാധാരണമായിരുന്നു. ഇതു് പട്ടണപ്രദേശങ്ങളിൽ തന്നെ ഇന്നും കാണാവുന്നതാണ്. രണ്ടു ബഹുഭൎത്തൃത്വത്തിന്നും തമ്മിൽ സ്വല്പം വ്യത്യാസമുണ്ടെന്നതു ശരിതന്നെ. അതിനെപ്പററി പ്രസ്താവിയ്ക്കുന്നതിന്നുമുമ്പു ഒരു കാൎയ്യംകൂടി വിവരിയ്ക്കാം. അങ്ങിനെ 15_വരെ ഭൎത്താക്കന്മാരുണ്ടാവുകയും, അതിനെ സ്വസമുദായങ്ങാംകൂടി പ്രോത്സാഹിപ്പിയ്ക്കുകയും ചെയ്യുവാൻ കാരണമെന്താണ ? പുരുഷന്മാരേക്കാം സ്ത്രീകളുടെ സംഖ്യ അത്ര കുറയുവാൻ കാരണമെന്താണ്? ഇതിന്നുള്ള മറുവടി നായന്മാരുടെ പൂൎവ്വചരിത്രം 1_ാംഭാഗം 2_ാമദ്ധ്യായത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടു്. എങ്കിലും വായനക്കാരുടെ അറിവിന്നുവേണ്ടി അതിനെ ഇവിടെ ചുരുക്കിപ്പറയാം.

ആൎയ്യന്മാർ കുടിയേറിപ്പാൎക്കാൻ വന്ന കാലത്തു് ദേഹരക്ഷ കൃഷിപ്പണി മുതലായ കാൎയ്യങ്ങാംക്കായി കൊണ്ടുവന്ന ഭൃത്യന്മാരാണ ഈ നാഗന്മാരെന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. അത്തരം സാഹസയാത്രയിൽ യജമാനന്മാർപോലും സ്ത്രീകളെ കൂടാതെ പോകയാണധികവും പതിവു്. പ്രത്യേകിച്ചു തങ്ങളുടെ രക്ഷയ്ക്കും സഹായ

[1] ഇങ്ങനെ മാന്യതയുണ്ടാവാനുള്ള കാരണമെന്താണെന്നും മററും നായന്മാരുടെ പൂൎവ്വചരിത്രം 1_ാംഭാഗം എന്ന പേരിൽ ഈ ഗ്രന്ഥകൎത്താവുതന്നെ എഴുതിയിട്ടുള്ള പുസ്തകത്തിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടു'

വില 2ക പഞ്ചാംഗം പുസ്തകശാല, കുന്നംകുളം

ത്തിന്നുമായി കൊണ്ടുപോകുന്ന ഭൃത്യന്മാരുടെ കാര്യത്തിൽ പറയാനു
മില്ലല്ലൊ. അങ്ങിനെയാണ ഈ നവാഗതരായ നാഗന്മാരുടെ ഇട
യിൽ സ്ത്രീകൾ വളരെക്കുറവും പുരുഷന്മാർ ജാസ്തിയുമായി (ആദ്യ
കാലത്തു്) പരിണമിച്ചതു്. ഭർത്താക്കന്മാർ അധികമുള്ളവരെ സമു
ദായക്കാർ ബഹുമാനിച്ചു പ്രോത്സാഹിപ്പിച്ചിരുന്ന സ്ഥിതിയ്ക്കു
അക്കാലത്തു ഉണ്ടായിരുന്ന ബഹുഭർത്തൃത്വത്തിന്റെ അത്യാവശ്യക
തയേയും, സ്ത്രീകളുടെ കുറവിനേയും പ്രത്യേകം തെളിയിയ്ക്കുന്നുമുണ്ട
ല്ലൊ. അങ്ങിനെ നായർ മുതൽ ആദിവാസികൾവരെയുള്ള (പാ
ണന്മാർ അടക്കമുള്ള) ഇന്നത്തെ എല്ലാ ജാതിക്കാരിലും ബഹുഭർത്തൃ
ത്വമുണ്ടായിരുന്നതുകൊണ്ടു് ഇവരെല്ലാം ഒരേ വർഗ്ഗമായിരുന്നു എന്നു
തന്നെ വിശ്വസിയ്ക്കാതെ തരമില്ല.

'ബഹുഭർത്തൃത്വം' എന്ന സംഗതിയ്ക്കു മാത്രമെ സാദൃശ്യമുള്ള
വല്ലൊ. രണ്ടിന്റെയും (നായന്മാരുടേയും മററുള്ളവരുടേയും) സമ്പ്ര
ദായത്തിന്നു വളരെ വ്യത്യാസമുള്ളതിനാൽ അവർ ഒരേ വർഗ്ഗക്കാ
രായിരുന്നുവെന്നു എങ്ങിനെ വിശ്വസിയ്ക്കും? എന്നൊരു ചോദ്യമു
ണ്ടാകാം. ബഹുഭർത്തൃത്വത്തിന്റെ സമ്പ്രദായഭേദംകൊണ്ടു് സ്ത്രീ
കൾ കമ്മിയായിരുന്നുവെന്നും, അതിനാൽ രണ്ടുകൂട്ടരും—നായന്മാരും
കമ്മാളരും—മുമ്പു ഇവിടെ ഇല്ലാത്തവരായിരുന്നുവെന്നും, പിന്നെ
വന്നവരായിരുന്നുവെന്നുമുള്ള യാഥാർത്ഥ്യത്തിന്നു മാററം വരികയില്ല.
മാത്രമല്ല അങ്ങിനെ വന്നവരാണെന്നു തെളിയിയ്ക്കുകയും ചെയ്യുന്നുവ
ല്ലൊ. അതിന്റെ സമ്പ്രദായത്തിൽ കാണുന്നതായ മാററത്തിന്റെ
കാരണമേ പിന്നെ അറിയേണ്ടതുള്ളു; അതും ഇവിടെ വിശദമാക്കാം.

ആദ്യമായിത്തന്നെ രണ്ടു ബഹുഭർത്തൃത്വത്തേയും എളുപ്പ
ത്തിൽ വേർതിരിച്ചു പറയുവാൻ വേണ്ടി അവയ്ക്കു ഓരോ പേർ
കൊടുക്കുന്നു. നായന്മാരുടേതിനെ ബഹുഭർത്തൃത്വമെന്നു പറയുന്നു.
മററുള്ളവരുടേതിന്നു "സഹോദരഭർത്തൃത്വം" എന്നാണു പറയേണ്ട

ണു്. എന്തെന്നാൽ സഹോദരന്മാൎക്കെല്ലാംകൂടി മാത്രമേ ഒരു സ്ത്രീ ഭാൎയ്യയായിരിക്കൂ. മറെറാരുവിധം പറഞ്ഞാൽ ഒരു സ്ത്രീക്കു സഹോദരന്മാർ മാത്രമേ ഭൎത്താക്കന്മാരായിരിക്കുക യുള്ളവല്ലൊ. അതിനാൽ ഇതിന്നു സഹോദരഭൎത്തൃത്വം എന്നു പേരിട്ടിരിക്കുന്നു. നായന്മാരുടേതിന്നു അങ്ങിനെ ഒരു വ്യവസ്ഥയൊന്നുമില്ലാത്തതിനാലാണു അതിനെ ബഹുഭൎത്തൃത്വം എന്നഭാഷയിൽ തന്നെ വ്യവഹരിക്കുന്നതു്. ഇവ രണ്ടിന്നും തമ്മിലുള്ള പ്രധാനഭേദങ്ങൾ നാലാണു്. (1) കമ്മാളർ മുതല്ക്കു മുമ്പു പറഞ്ഞ പാണ്ഡന്മാരടക്കമുള്ളവരുടെ ബഹുഭൎത്തൃത്വത്തിൽ ഒരു സ്ത്രീയുടെ ഭൎത്താവായിരിക്കുന്നതു ജ്യേഷ്ഠാനുജന്മാരാണു്; നായന്മാൎക്കങ്ങിനെയല്ല, പലരാകുന്നു. (2) കമ്മാളർ ഭാൎയ്യയോടുകൂടി സ്വന്തം വീട്ടിൽ താമസിക്കുന്നു; നായന്മാരങ്ങിനെയല്ല. (3) നായന്മാർ മരുമക്കത്തായക്കാരായിരിക്കെ മററുള്ളവൎക്കു മക്കത്തായമാകുന്നു. (4) നായന്മാൎക്കു വിവാഹത്തിന്നോ വിവാഹമോചനത്തിന്നോ ശരിയായ മതച്ചടങ്ങില്ല; കമ്മാളരടക്കം മററുള്ളവൎക്കു രണ്ടിന്നും അതുണ്ടു്. ഈവക വ്യത്യാസങ്ങൾ വന്നതു് യാദൃച്ഛികമായിട്ടൊന്നുമല്ല; തക്കതായ കാരണമുണ്ടായിട്ടാകുന്നു. ഇവരെല്ലാം മുൻകാലങ്ങളിൽ ഒരേ വൎഗ്ഗക്കാരല്ലെന്നതിലേക്കു ഇതൊന്നും തെളിവാകുന്നില്ല. മാത്രമല്ല നായന്മാരുടെ ബഹുഭൎത്തൃത്വം മററുള്ളവരുടേതിനേക്കാൾ താരതമ്യേന താണതാണെന്നു വ്യക്തമാവുകയും ചെയ്യും. ഇനി അതിനെപ്പററിയും ഒന്നു പരിശോധിക്കാം.



കമ്മാളരിൽ ഓരോ തലമുറയിലേയും ജ്യേഷ്ഠാനുജന്മാർ ഒരുമിച്ചു ഒരേ വീട്ടിൽ ശാന്തമായ നാട്ടിൻപുറത്തു്—അവരുടെ ദേശത്തു്—ആണു താമസിക്കുന്നതു്. അതുകൊണ്ടു ഭാൎയ്യയെ വീട്ടിൽ കൊണ്ടുവന്നു ഒരുമിച്ചു താമസിപ്പിക്കുന്നതിന്നു അതു സാധാരണക്കാരെപ്പോലെ സൌകൎയ്യമായിരിക്കുമല്ലൊ. സഹോദരന്മാർ തന്നെ ഒരേ സ്ത്രീയുടെ ഭൎത്താക്കന്മാരാകുന്നതു് തെററും അഭിമാനത്തിന്നു

പോരാത്തതുമാണെന്നു ഇളങ്കളക്കൂട്ടാളികൾക്കു ഒരു വിചാരമുണ്ടു്. അതു് വെറും അന്ധമായ ദുരഭിമാനമാണു്. ബഹുഭർത്തൃത്വമാവാമെങ്കിൽ പിന്നെ ആ കാര്യത്തിൽ ശാസ്ത്രവിരോധമോ യുക്തിഹീനതയോ ഒന്നുമില്ല. നമ്പൂതിരിമാർക്കു ബഹുഭാര്യാത്വമുണ്ടായിരുന്നുവല്ലൊ. അവർക്കുതന്നെ ഒരമ്മമക്കളായ ജ്യേഷ്ഠത്തിയേയും അനുജത്തിയേയും വിവാഹം ചെയ്യാൻ വിരോധമില്ല. അത്തരം ഗൃഹസ്ഥന്മാരുമുണ്ടായിരുന്നു.

നായന്മാരാണെങ്കിൽ ചെറുപ്പത്തിൽ കളരിയിൽപോയി യുദ്ധമഭ്യസിക്കുകയാണു ചെയ്യുന്നതു്. അതു കഴിഞ്ഞാൽ പട്ടാളത്തിൽ ചേർന്നു താമസം ബാരക്സുകളിലേക്കു മാറുകയും ചെയ്യും. ബാരക്സുകളാണെങ്കിൽ വീട്ടിൽനിന്നു ദൂരത്തായിരിക്കുമെന്നു മാത്രമല്ല ഓരോ ബാരക്സുകൾക്കു തമ്മിലും വളരെ ദൂരമുണ്ടായിരിക്കും. ജ്യേഷ്ഠാനുജന്മാരുടെ താമസം ഒരേ ബാരക്സിലോ സമീപത്തിലോ ആയെന്നു വരില്ല; തമ്മിൽ കാണുവാൻതന്നെ വല്ലപ്പോഴുമൊക്കെയേ തരപ്പെടുകയുമുള്ളുവല്ലൊ. ഇങ്ങനെയുള്ള സഹോദരന്മാർക്കു മാത്രമായി ഒരുവളെ സ്ഥിരമായ ഭാര്യയാക്കിയിട്ടു കാര്യമെന്താണു്. വീട്ടിൽ കൊണ്ടുവന്നു താമസിപ്പിച്ചിട്ടെന്താണു പ്രയോജനം? ബാരക്സിലേക്കു കൊണ്ടുപോകാൻ സാധിക്കുമോ? ബാരക്സിന്നു സമീപത്തു താമസിപ്പിക്കാൻ കഴിഞ്ഞാൽ തന്നെ ഓരോ സഹോദരന്മാർ കൊച്ചിയിലും കോഴിക്കോട്ടുമായിരിക്കും താമസിക്കുന്നതു്. എല്ലാവർക്കും ഊഴപ്രകാരം ഭാര്യയുമായി സഹവസിക്കുവാൻ എങ്ങിനെ സാധിക്കുന്നു? സഹോദരന്മാർക്കെല്ലാംകൂടി ഒരു സ്ത്രീയെ ഭാര്യയാക്കുകയും വീട്ടിൽകൊണ്ടുവന്നു താമസിപ്പിക്കുകയും ചെയ്യുന്ന സമ്പ്രദായം നായന്മാർക്കില്ലാതാവാൻ കാരണമിതാണു്. ഭർത്താക്കന്മാർക്കു ഭാര്യയെ വീട്ടിൽകൊണ്ടുവന്നു താമസിപ്പിക്കുവാൻ—അഥവാ ഭാര്യക്കു ഭർത്താക്കന്മാരുടെ വീട്ടിൽ പോയി താമസിക്കുവാൻ—സൌകര്യമോ പതിവോ ഇല്ലാതാവാനും കാരണം ഭ

ത്താക്കന്മാർ സഹോദരന്മാരല്ലാതായതാകുന്നു. എന്തെന്നാൽ ഓരോ ദിവസവും ഊഴപ്രകാരം ഭാൎയ്യക്കു ഓരോ വീട്ടിലെ നായരായിട്ടാണല്ലോ സഹവസിക്കേണ്ടിവരുക. അതിനാൽ ഭാൎയ്യാഭൎത്താക്കന്മാർ ഒരുമിച്ചു താമസിക്കണമെങ്കിൽ നിത്യവും നേരംപുലൎന്നാൽ ഭാൎയ്യക്കു അന്നത്തെ ഊഴപ്രകാരമുള്ള ഭൎത്താവിൻെറ വീട്ടിലേക്കു പോകേണ്ടിവരുന്നു; സ്ഥിരമായി ഒരു വീട്ടിൽ ഒരാഴ്ചയെങ്കിലും താമസിക്കുവാൻ അവൾക്കു തരപ്പെടുകയില്ലല്ലോ. ഇങ്ങിനെ ഒരു സ്ത്രീയെ നിത്യവും അന്നന്നത്തെ ഭൎത്താക്കന്മാരുടെ വീട്ടിലേക്കു നടത്തുന്നതിനേക്കാൾ ഭേദവും മൎയ്യാദയും അന്നന്നത്തെ ഭൎത്താക്കന്മാർ ഭാൎയ്യയുടെ വീട്ടിലേക്കു ചെല്ലുന്നതായിരിക്കുമെന്നു ആരും സമ്മതിക്കും. ഈ കാൎയ്യത്തിൽ കാണുന്നതായ വ്യത്യാസത്തിൻെറ കാരണമതാകുന്നു.

ആദ്യകാലങ്ങളിൽ—സ്ത്രീകൾ കുറവും പുരുഷന്മാർ കൂടുതലുമാകയാൽ—കമ്മാളർ മുതല്ക്കുള്ളോട്ടു പാണന്മാർ അടക്കമുള്ള എല്ലാവൎക്കും തന്നെ ഈ വിധത്തിലുള്ള ബഹുഭൎത്തൃത്വമേ ഉണ്ടായിരിക്കയുള്ളു. പിന്നീടു് കാലാന്തരത്തിൽ തൊഴിലിൻെറ അടിസ്ഥാനത്തിൽ ജാതി തിരിഞ്ഞപോലെ[1] ജീവിതരീതിയും പരിതസ്ഥിതിയും പ്രയോഗികസൌകൎയ്യവുമനുസരിച്ചു് ക്രമത്താലെ രൂപംകൊണ്ടതാണു് അവരുടെ സഹോദരഭൎത്തൃത്വമെന്ന കാൎയ്യത്തിൽ സംശയമില്ല. ആരംഭമെല്ലാം ഒരേ വിധത്തിലും ഒരേ കാരണത്താലുമാണെങ്കിലും നായന്മാരിൽ മാററം വരാതെ ബഹുഭൎത്തൃത്വം അതേ വിധത്തിൽ നിലനില്ക്കുവാൻ കാരണം അവരുടെ പരിതസ്ഥിതി—ജീവിതരീതി, ജോലിസ്വഭാവം മുതലായതു്—ആണു്. കമ്മാളർ മുതലായവരിലാകട്ടെ ജാതി തിരിയുക മാത്രമല്ല ജീവിതരീതിയിലും ജോലിയിലും മററം മാററം വന്നപ്പോൾ അതിന്നനുരൂപവും സൌകൎയ്യ

[1] ഈ വിഷയത്തെപ്പററി അടുത്ത അദ്ധ്യായത്തിൽ വിവരിക്കുന്നതാകുന്നു.

പ്രദവുമായ വിധത്തിൽ ബഹുഭർത്തൃത്വത്തിലും മാററം വന്നു; അങ്ങിനെ വരാതിരിപ്പാൻ നിവൃത്തിയില്ല. എന്നാൽ ദായന്മാരുടേതിൽ മാററം വരാനും തരമില്ലാതായി. ഇതിന്നൊരു ഉദാഹരണം പറയാം. നാലു സഹോദരന്മാർ ഒരു വീട്ടിൽ താമസിയ്ക്കുന്നുവെന്നു വിചാരിയ്ക്കുക. ഊഴപ്രകാരം നന്നാലു ദിവസം കൂടുമ്പോഴേ ഒരിയ്ക്കൽ അവൎക്കു ഭാൎയ്യാസഹവാസം ലഭിയ്ക്കുന്നുള്ളു. അതിന്നു അതാതു ദിവസം (ഊഴംവരുമ്പോൾ) ഓരോരുത്തരും ഭാൎയ്യാവീട്ടിലേയ്ക്കു പോകണം. നാലു പേരുടെ ഭാൎയ്യമാർ ഒരേ വീട്ടിലെ സ്ത്രീകളല്ല, നാലു വീടുകളിലേയുമാകുന്നു. അപ്പോൾ ഓരോരുത്തരും ഊഴമുള്ള ദിവസം ഭാൎയ്യാവീട്ടിലേയ്ക്കു നടക്കുകതന്നെ വേണം. അതുതന്നെ അനാവശ്യമായ ഒരു ബുദ്ധിമുട്ടാണു്. നാലുപേൎക്കും കൂടി ഒരുത്തിയെ വീട്ടിൽകൊണ്ടുവന്നു താമസിപ്പിച്ചാൽ നിത്യവുമുള്ള ഈ നടപ്പു കൂടാതെ കഴിയ്ക്കാമല്ലൊ.

അതിന്നുപുറമെ എല്ലാവരുടേയും താമസവും പ്രവൃത്തിയും ഒരേ വീട്ടിലാണെങ്കിലും നാലുപേരുടേയും താല്പൎയ്യവും, ചിലവുചെയ്യേണ്ടതും വെവ്വേറെ നാലു ദിക്കിലാണു്. എന്തെന്നാൽ അവരവരുടെ ഭാൎയ്യാസന്താനങ്ങൾക്കു വല്ലതും കൊടുക്കണമെന്നല്ലെ എല്ലാവരും ആഗ്രഹിയ്ക്കുക? അപ്പോൾ പ്രവൃത്തി—ഉൽപ്പാദനം—ഒരുമിച്ചാണെങ്കിലും (വിതരണത്തിന്റെ) ചിലവിന്റെ കാൎയ്യത്തിൽ കൃത്യമായ കണക്കു വെയ്ക്കുകയും അന്യോന്യം കണക്കു പറയുകയും കൂടാതെ തരമില്ലെന്നു വന്നു. എല്ലാവൎക്കും പ്രവൃത്തിയെടുക്കാൻ—ഉല്പന്നങ്ങളുണ്ടാക്കാൻ—ഉള്ള സാമൎത്ഥ്യം ഒരുപോലെയായെന്നു വരില്ലല്ലൊ. ചിലവിന്റെ കാൎയ്യത്തിൽ കണക്കു പറയണമെന്നു വന്നാൽ ഉല്പന്നത്തിന്റെ കാൎയ്യത്തിലും കണക്കു വെയ്ക്കുകയും പറയുകയും വേണമെന്നു് സാമൎത്ഥ്യം കൂടുതലുള്ളവൎക്കു തോന്നാതിരിയ്ക്കുമോ? തോന്നേണ്ടതല്ലെ? അതു സ്വാഭാവികമാണു്. ഈ ഘട്ടത്തിലാണു അങ്ങോട്ടു പോവുന്നതിന്നു പകരം ഭാൎയ്യയെ വീട്ടിൽ കൊണ്ടുവന്നു താമസിപ്പി

ക്കുന്ന സമ്പ്രദായം ആരംഭിച്ചിരിക്കുക. അപ്പോൾ പല മെച്ചങ്ങളുണ്ടായി. നന്നാലു ദിവസം കൂടുമ്പോഴേ ഭാൎയ്യാസഹവാസം കിട്ടിയിരുന്നുള്ളു; അതിപ്പോഴുമുണ്ട്. നാലു പേരുടേയും താല്പൎയ്യം ഒരേ ദിക്കിൽ—സ്ത്രീയിൽ—ആണ്. അതിനാൽ അവൾക്കും അതിലെ സന്താനങ്ങൾക്കും കൊടുക്കണമെന്നു—അവൎക്കു നൽകണമെന്നു—മാത്രമാണു നാലുപേരുടേയും പ്രധാന താല്പൎയ്യം. അതാരാണു കൊടുക്കുന്നതെന്നതു ആൎക്കും ഒരു പ്രശ്നമേയല്ല. അവൾക്കല്ലാതെ—മററു മൂന്നുപേൎക്കും താല്പൎയ്യമില്ലാത്ത ഒരുത്തിക്കു—ആരെങ്കിലും കൊടുക്കുന്നുണ്ടെങ്കിലല്ലേ ബാക്കി മൂന്നുപേൎക്ക് എതൃപ്പുണ്ടാകൂ, ഉണ്ടായിട്ടാവശ്യമുള്ളു? അങ്ങിനെ മറെറാരുത്തിക്കു ആരും കൊടുക്കുന്നുമില്ല. എല്ലാവരുടേയും താല്പൎയ്യം അവളിൽ മാത്രമാണ്; കൊടുക്കേണ്ടതും അവൾക്കും അതിലെ സന്താനങ്ങൾക്കുമാണല്ലോ. അപ്പോൾ ഉല്പാദനത്തിന്റെ കാൎയ്യത്തിൽ ആരുണ്ടാക്കി? ഓരോരുത്തരുടേയും ഉല്പന്നം എത്രയാണ്? എന്നും മററുമന്വേഷിക്കാതെ എല്ലാവരും ഒരുമിച്ചു കൂട്ടായി ഉൽപ്പാദിപ്പിക്കുകയും, ഉൽപ്പന്നങ്ങൾ ഒന്നിച്ചു കൂട്ടുസ്വത്തായിരിക്കുകയും ചെയ്യുന്നതുപോലെ ചിലവു ചെയ്യുന്ന കാൎയ്യത്തിലും കൂട്ടായിട്ടാകയാൽ കണക്കു വെക്കുകയോ അതു പരിശോധിക്കുകയോ ചെയ്യേണ്ടതായ ആവശ്യം ആൎക്കുമില്ലാതായല്ലോ. എല്ലാവരും ഒന്നിച്ചു കൂട്ടായി പ്രവൎത്തിയെടുക്കുക, ഒന്നിച്ചു കൂട്ടായിത്തന്നെ ചിലവിടുകയും—അതനുഭവിക്കുകയും—ചെയ്യുക. എന്തു സൌകൎയ്യമായി? ഇങ്ങിനെ ബഹുഭൎത്തൃത്വം സഹോദരഭൎത്തൃത്വമായി മാറാനുള്ള ഏകകാരണം സഹോദരന്മാൎക്കെല്ലാം ഒരേ വീട്ടിൽ ഒരുമിച്ചു താമസിക്കാനും പ്രവൎത്തിയെടുക്കാനും സാധിച്ചതാകുന്നു. നായന്മാൎക്കു അതിന്നു തരപ്പെടാതിരുന്നതിനാൽ അവരിൽ ബഹുഭൎത്തൃത്വത്തിന്നു മാത്രമല്ലാതെ സഹോദരഭൎത്തൃത്വത്തിന്നു സ്ഥാനം കിട്ടാതേയും പോയി. രണ്ടിന്നും കാരണം തൊഴിൽസമ്പ്രദായം ജീവിതരീതി വാസസ്ഥലം മുതലായ പരിതസ്ഥിതിയാ

ണ്. ഇത്രയും പറഞ്ഞതുകൊണ്ട് ഒന്നും രണ്ടും സംഗതികളെ സ്സംബന്ധിച്ച സമാധാനം പറഞ്ഞുകഴിഞ്ഞു. ഇനി മൂന്നാമത്തേതായ ദായക്രമത്തെപ്പററി ചിന്തിയ്ക്കാം.

ഭർത്താക്കന്മാർ ഭാര്യയെ സ്വന്തംവീട്ടിൽ കൊണ്ടുവന്നു ഒരുമിച്ച താമസിപ്പിയ്ക്കാറായതുകൊണ്ടുതന്നെയാണ അവർ മക്കത്തായക്കാരായിത്തീൎന്നതു്. ഉദാഹരണത്തിന്നു നാലു സഹോദരന്മാരുള്ള ഒരു വീടാണെന്നും, നാലുപേൎക്കുംകൂടി ഒരു ഭാര്യയാണുള്ളതെന്നും വിചാരിയ്ക്കുക. ആ സ്ത്രീ പ്രസവിയ്ക്കുന്ന സന്താനങ്ങളെല്ലാംതന്നെ ആ നാലുപേരിൽ ഒരാളുടേതല്ലാതെ വരില്ലെന്നു വ്യക്തമാണല്ലൊ. ആ നാലുപേരുടേയും താല്പൎയ്യം ഒന്നുപോലെ ആ സന്താനങ്ങളിലാണ്; നാലുപേരുടേയും പിന്തുടച്ച്വാവകാശം അവൎക്കാകുന്നു. നായന്മാരിൽ എല്ലാ അമ്മാമന്മാരുടേയും ശേഷക്രിയ ചെയ്യുവാൻ മരുമക്കൾക്കു ബാദ്ധ്യതയുള്ളതുപോലെ ആ എല്ലാ അച്ഛന്മാരുടേയും ശേഷക്രിയ ചെയ്യാൻ മക്കൾക്കു ബാദ്ധ്യതയുമുണ്ടു്. അതുകൊണ്ടു് അവരിൽ ആരുടെ മകനാണെന്ന ചോദ്യമേ ആവശ്യമില്ലാതായല്ലൊ. അങ്ങിനെ ഭാര്യയെ ഭർത്താക്കന്മാരുടെ വീട്ടിൽ കൊണ്ടുവന്നു ഒരുമിച്ച താമസിപ്പിയ്ക്കുവാൻ സാധിച്ചതുകൊണ്ടു മാത്രമാണ അവർ മക്കത്തായക്കാരായതു്. നായന്മാർ മക്കത്തായക്കാരാവാതെ മരുമക്കത്തായക്കാരായിത്തന്നെ ഇരിയ്ക്കാനും കാരണം ഭർത്താക്കന്മാർ സഹോദരന്മാരല്ലാത്തതും, ഭാൎയ്യയെ വീട്ടിൽ കൊണ്ടുവന്നു ഒരുമിച്ച താമസിപ്പിയ്ക്കാൻ തരമില്ലാത്തതുമാകുന്നു. ഒരുവൾക്കു നാലു ഭർത്താക്കന്മാരുണ്ടെന്നും അവരിൽ നാലഞ്ചു സന്താനങ്ങളുണ്ടായെന്നും വിചാരിയ്ക്കുക. അവർ ആരുടേയെല്ലാം സന്താനങ്ങളാണെന്നു എങ്ങിനെ തീരുമാനിയ്ക്കും? അതിന്നു ഒരിയ്ക്കലും സാദ്ധ്യമല്ല. പരമാൎത്ഥമിങ്ങിനെയിരിയ്ക്കുമ്പോൾ അവൎക്കു മക്കത്തായമാവണമെന്നുണ്ടെങ്കിൽ വേറെ വേറെ നാലു വീടുകളിലെ മെമ്പർമാരായ ആ നാലുപേരുടെ സ്വത്തുക്കളും പിന്തുടച്ച് വഴിയ്ക്കു ആ ഭാൎയ്യാസന്താന

ങ്ങാംകഒ ലയിയ്ക്കുന്നമെന്നല്ലെ വരുന്നതു്? മാത്രമല്ല ആ നാലച്ഛന്മാർ മരിയ്ക്കുമ്പോഴും ഈ മക്കളെല്ലാം ആ നാലുപേരുടേയും ശേഷക്രിയ ചെയ്യേണ്ടതായും വരുന്നുവല്ലൊ? അതു സാദ്ധ്യമാണൊ?

ഇവിടെ ഒരു സംഗതി പ്രത്യേകം പറയാനുണ്ടു്. ഹിന്ദുമതത്തേയും പാരമ്പൎയ്യത്തേയും വിശ്വസിയ്ക്കുന്ന പക്ഷം ശേഷക്രിയയ്ക്കും പിന്തുടച്ചയ്ക്കും തമ്മിൽ അഭേദ്യമായ ബന്ധമാണുള്ളതെന്നോൎക്കണം. ശേഷക്രിയയ്ക്കു ബാദ്ധ്യതപ്പെട്ടവന്നേ പിന്തുടച്ചാവകാശമിരിയ്ക്കൂ. ഇപ്പോഴത്തെ നിയമകൎത്താക്കന്മാൎക്കു് സ്വത്തിന്റെ കാൎയ്യത്തിലേ ശ്രദ്ധയുള്ളു; ശേഷക്രിയയെസ്സംബന്ധിച്ചു് ചിന്ത പോലുമില്ല. അതു മത തത്വത്തിന്നുതന്നെ വിരോധമാണു്. അച്ഛനമ്മമാരുടെ ശേഷക്രിയയ്ക്കു—ചാത്തത്തിന്നു—മുതൽഭാഗം കഴിയുന്നതുവരെ സഹോദരന്മാർ ഒരേ സ്ഥലത്തു—ഒരേ പുല്ലിന്മേൽ—ബലിയിട്ടാൽ മതി. ഭാഗം കഴിഞ്ഞാൽ പിന്നെ വേറെവേറെത്തന്നെ ബലിയിടേണ്ടതാകുന്നു. പെൺകുട്ടികളാണെങ്കിൽ വിവാഹം കഴിച്ചുകൊടുക്കുന്നതുവരെ സഹോദരീസഹോദരന്മാരൊരുമിച്ചു ബലിയിടേണ്ടു. (ചാത്തമൂട്ടേണ്ടതുള്ള) വിവാഹം കഴിഞ്ഞാൽ പിന്നെ അങ്ങിനേയായാൽ പോര, പ്രത്യേകമായിട്ടുതന്നെ ബലിയിടണം. സഹോദരന്മാരെസ്സംബന്ധിച്ചേടത്തോളമുള്ള ഈ നില വരുന്നതു—അവർ വേറെവേറെയാകുന്നതു—മുതൽഭാഗം കൊണ്ടാകുന്നു. വസ്തുത ഇങ്ങിനേയിരിയ്ക്കെ ശേഷക്രിയയെസ്സംബന്ധിച്ചു് യാതൊന്നും പറയാതെ നിയമം മൂലം പിന്തുടച്ചയെ മാത്രം മാററിമറിച്ചാൽ ശരിയായി ബാദ്ധ്യതപ്പെട്ടവർ ശേഷക്രിയ ചെയ്യാതെയാകുമെന്നു തീൎച്ചയാണു്. നിയമം കൊണ്ടുവന്നവർ ഇതൊന്നുമാലോചിയ്ക്കാത്തതു കഷ്ടമെന്നേ പറയേണ്ടു. ഇനി പ്രകൃതംതന്നെ തുടരട്ടെ.

ഇനി വിവാഹത്തിന്റേയും മോചനത്തിന്റേയും കാൎയ്യമാണുള്ളതു്. മേൽപറഞ്ഞതു രണ്ടുംതന്നെ—അതായതു ഭൎത്താക്കന്മാൎക്കു് ഭാൎയ്യയെ വീട്ടിൽ കൊണ്ടുവന്നു ഒരുമിച്ചു താമസിപ്പിയ്ക്കാനും മക്ക

ത്തായമാവാനും സാധിച്ചതുതന്നെ—യാണു ദമ്പതികളാകുന്നതിന്നു എണ്ണങ്ങരോടും പൌരോഹിത്യത്തോടും കൂടി മതച്ചടങ്ങനുസരിച്ചുള്ള വിവാഹമുണ്ടാവാൻ കാരണം. ആദ്യകാലത്തു് വിവാഹമോ മക്കത്തായമോ കൂടാതെ നായന്മാരെപ്പോലെയായിരിക്കും ഇവരുടെയും ബഹുഭൎത്തൃത്വം ആരംഭിച്ചിരിക്കുക. സഹോദരന്മാർ ഒരുമിച്ചു ഒരേ വീട്ടിൽ താമസിക്കുക എന്നു വന്നപ്പോൾ സമ്പ്രദായം മാറാനിടയായി. കാലാന്തരത്തിൽ പ്രായോഗികസൌകൎയ്യമനുസരിച്ചു് ചിലർ ഭാൎയ്യയെ സ്വന്തം വീട്ടിൽ കൊണ്ടുവന്നു താമസിപ്പിക്കാൻ തുടങ്ങി. അതിന്നുശേഷം ഈ സമ്പ്രദായം അവരുടെ ഇടയിൽ സാധാരണയായിത്തീരുകയും, കാലക്രമേണ മക്കത്തായവും വിവാഹസമ്പ്രദായവും നടപ്പിൽ വരികയും ചെയ്തു. എന്നുമുതല്ക്കാണു് ഇവരുടെ ബഹുഭൎത്തൃത്വം സഹോദരഭൎത്തൃത്വമായി മാറുകയോ മാറിത്തുടങ്ങുകയോ ചെയ്തതെന്നു തീൎത്തു പറയാൻ സാധ്യമല്ല. എന്നാൽ നായന്മാർ പട്ടാളക്കാരായി മാറിയതിന്നു ശേഷമേ ഇവരിൽ ഈ പരിവൎത്തനം ആരംഭിച്ചിരിക്കു എന്നാണു ഞാനൂഹിക്കുന്നതു്. രജിസ്റ്റു് രേഖപ്രകാരം ഒരു എടവാടു ചെയ്താൽ അതവസാനിക്കുമ്പോൾ മടക്കിരജിസ്റ്റാക്കേണമെന്നു അനുഭവസിദ്ധമല്ലേ? അതുപോലെ ദമ്പതികളാവാൻ വിവാഹം ചെയ്തേ കഴിയു എന്നു വന്നതോടെ വിവാഹമോചനത്തിന്നും ചില ചടങ്ങുകൂടാതെ പററില്ലെന്നു സ്പഷ്ടമാണല്ലോ. അങ്ങിനെയാണു കമ്മാളരിൽ വിവാഹമോചനത്തിന്നും ചില ചടങ്ങുകളെല്ലാം വേണമെന്നു വന്നതു്.

നായന്മാൎക്കാണെങ്കിൽ ദമ്പതികളാവാൻ യാതൊരു വിവാഹക്രിയയുമില്ല. അതിന്നു പുരോഹിതനോ എണ്ണങ്ങരോ ആവശ്യവുമില്ല. വിവാഹിതരാവാൻ ഉഭയസമ്മതം—സ്ത്രീയുടേയും പുരുഷന്റേയും ഇഷ്ടം—മാത്രമേ വേണ്ടു. എന്നാൽ വിവാഹമോചനത്തിന്നു ഉഭയസമ്മതവും വേണമെന്നില്ല! എന്നുവെച്ചാൽ ഭാൎയ്യക്കു പിരിഞ്ഞുപോകാൻ ഇഷ്ടമില്ലെങ്കിലും അവളെ ഉപേക്ഷിക്കാൻ ഭൎത്താ

വിനും, ഭർത്താവിൻെറ സമ്മതം കൂടാതെ—ഭാര്യയുടെ മാത്രം ഇഷ്ട പ്രകാരം—അയാളെ ഉപേക്ഷിയ്ക്കാൻ ഭാര്യയ്ക്കും സ്വാതന്ത്ര്യമുണ്ടെ ന്നത്ഥം. ചുരുക്കിപ്പറഞ്ഞാൽ രണ്ടു ബഹുഭർത്തൃത്വത്തിനും തമ്മി ലുള്ള വ്യത്യാസത്തിൻെറ മൂലകാരണം ഒന്നേ ഉള്ളു; അതെന്തെന്നാൽ കമ്മാളക്ക് സഹോദരന്മാർ ഒരുമിച്ചു് വീട്ടിൽതാമസിയ്ക്കാൻ സൌ കര്യമുണ്ടായതും, നായന്മാക്കു അതില്ലാതെ വന്നതുമാകുന്നു. അതാ യതു് ഭർത്താക്കന്മാരിൽ സഹോദരന്മാർ മാത്രമാവുക, മക്കത്തായ മാവുക, വിവാഹം ചെയ്യാറാവുക, വിവാഹമോചനത്തിന്നും ചില ചടങ്ങുകളേപ്പെടുത്തുക ഇതെല്ലാം ഒന്നിൽനിന്നു മറെറാന്നായിട്ടാണു് ആവിർഭവിച്ചതു്. നായന്മാക്കാണെങ്കിൽ അതൊന്നുമുണ്ടാവാതിരുന്ന തു സഹോദരന്മാക്കു ഒരുമിച്ചു താമസിയ്ക്കുവാൻ സാധിയ്ക്കാതെ വന്ന തുകൊണ്ടാണല്ലൊ. ഈ കമ്മാളാദികൾക്കു നായന്മാരേപ്പോലെ സ ഹോദരന്മാരൊരുമിച്ചു താമസിയ്ക്കാൻ തരമായിരുന്നില്ലെങ്കിൽ ഇവ രും അവരെപ്പോലെയേ ആകുമായിരുന്നുള്ളു. [എന്നാൽ ഭാഗ്യ വശാലൊ നിർഭാഗ്യവശാലൊ ആ കമ്മാളരെപ്പോലെത്തന്നെ സ ഹോദരഭർത്തൃത്വവും മക്കത്തായവും ഈ നായന്മാരിലും നടപ്പായിരു ന്നുവെങ്കിൽ അവരിന്നും ആ കമ്മാളരുടെതന്നെ നിലവാരത്തിലേ നില്ക്കുമായിരുന്നുള്ളുവെന്നും, നായർസമുദായത്തിൽ ആര്യരക്തത്തി ൻെറ സങ്കലനമുണ്ടാവാനോ നായർസമുദായത്തിന്നു ഇന്നത്തെ ഉയ ന്ന നിലയിലെത്തുവാനോ സംഗതി വരുമായിരുന്നില്ലെന്നുംകൂടി ഈ അവസരത്തിൽ പറഞ്ഞുകൊള്ളട്ടെ] അതിനാൽ ഇവരുടെ ബഹുഭർ ത്തൃത്വത്തിൽ കാണുന്നതായ ഈ വ്യത്യാസം അത്ര കാര്യമായി കണ ക്കാക്കാനൊന്നുമില്ല. അതെല്ലാം പരിതഃസ്ഥിതിയിൽ വന്നുചേന്ന പരിണാമം മാത്രമാകുന്നു. ഇവിടെ ഒരു ചോദ്യമുത്ഭവിയ്ക്കുന്നു. പു റത്തു ചേന്ന നായന്മാർ മാത്രമേ പട്ടാളക്കാരാവുകയും, താമസം ബാരക്കുസുകളിലേയ്ക്കു മാററുകയും ചെയ്തിരുന്നുള്ളുവല്ലൊ. അകത്തു ചേന്നവരെല്ലാം (അപ്പോഴും—ഇപ്പോഴും) ജ്യേഷ്ഠാനുജന്മാരൊരുമിച്ചു

ഒരേ വീട്ടിൽതന്നെ താമസിച്ചിരുന്ന ഉള്ളു. ആ സ്ഥിതിയ്ക്കു ഇവരുടെ ബഹുഭർത്തൃത്വം ഇന്നുവരെ സഹോദരഭർത്തൃത്വത്തിലെയ്ക്കു നീങ്ങാതെ അതേനിലയിൽതന്നെ തുടൎന്നുവരാൻ കാരണമെന്താണു? ഇതത്ര കാൎയ്യമായ ചോദ്യമല്ല. എല്ലാ ബഹുഭർത്തൃത്വവും സഹോദരഭർത്തൃത്വത്തിലേയ്ക്കു കടന്നു കഴിയു എന്നില്ല. സാധാരണ ഗതിയിൽ പരിതസ്ഥിതി അനുകൂലമായാൽ അങ്ങിനെയും ഒരു പരിണാമം വരാമെന്നേ ഉള്ളു. അല്ലാതെ അങ്ങിനെ വന്നുകൊള്ളണമെന്നു നിൎബ്ബന്ധമില്ല. ഒരു പുഴ സമുദ്രത്തിന്നടുത്തെത്തിയപ്പോൾ രണ്ടു കൈവഴിയായി പിരിഞ്ഞു സമുദ്രത്തിൽ ചേരുന്നുവെന്നിരിയ്ക്കട്ടെ. ആ പുഴയിൽക്കൂടി ഒഴുകിവരുന്ന സാധനങ്ങളിൽ ചിലതു തെക്കേ കൈവഴിയിലൂടേയും, ചിലതു വടക്കേതിലൂടേയും സമുദ്രത്തിലേയ്ക്കൊഴുകിയെന്നുവരും. ഒന്നു തെക്കേതിലൂടെ ഒഴുകിയെന്നുവെച്ച് എല്ലാം ആ വഴിയ്ക്കുതന്നെ ഒഴുകിക്കൊള്ളണമെന്നില്ല; ഒഴുകിക്കൂടെന്നുമില്ല. രണ്ടുവിധത്തിലും സംഭവിച്ചേയ്ക്കാവുന്നതാണെന്നേ ഉള്ളു. അകത്തു ചേൎന്ന നായന്മാരിൽ സഹോദരഭർത്തൃത്വമുണ്ടായില്ല; കമ്മാളരിൽ അതുണ്ടായി. അത്രമാത്രമല്ലാതെ അതിൽ പ്രത്യേകിച്ചൊന്നുമില്ല. അതിന്നു പുറമെ അകത്തുചേൎന്ന നായന്മാൎക്കു മാത്രമല്ലെ വേണമെങ്കിൽ സഹോദരഭർത്തൃത്വത്തിന്നു സാദ്ധ്യതയുള്ളു? അവർ മാത്രം അതു് സ്വീകരിച്ചാൽ അതിന്റെ ഫലം നായന്മാരിൽ തന്നെ രണ്ടുതരം ദായക്രമക്കാരുണ്ടായിത്തീരുകയായിരിയ്ക്കുമല്ലൊ. അകത്തു ചേൎന്നവരിൽ സഹോദരഭർത്തൃത്വമുണ്ടാവാതിരിയ്ക്കുവാൻ അതും കാരണമായിരിയ്ക്കണം.

ഇവിടെ മറെറാന്നുകൂടി വായനക്കാരെ അറിയിയ്ക്കുവാനാഗ്രഹിയ്ക്കുന്നു. ഒരുമിച്ചു താമസിച്ചു സഹോദരഭർത്തൃത്വം വരു എന്നു മാത്രമല്ലാതെ അത്തരക്കാൎക്കൊക്കെ അതു വന്നുകൊള്ളണമെന്നൊ ഉണ്ടാവാതിരിയ്ക്കയില്ലെന്നൊ ഒന്നും അതിന്നൎത്ഥമില്ല അതു പോലെത്തന്നെ കേരളത്തിലെ മിയ്ക്ക മരുമക്കത്തായക്കാൎക്കും ആദ്യ

മുണ്ടായിരുന്ന ബഹുഭർത്തൃത്വം നശിയ്ക്കാതെ തുടൎന്നുകൊണ്ടു നില നിന്നു വന്നുവെന്നല്ലാതെ എല്ലാ മരുമക്കത്തായക്കാരിലും അങ്ങി നെ തുടൎന്നുകൊള്ളണമെന്നും നിൎബ്ബന്ധമില്ല. കേരളത്തിലെന്നപോ ലെത്തന്നെ തെക്കൻകൎണ്ണാടകത്തിലും സവൎണ്ണരിൽ ബ്രാഹ്മണർ മാ ത്രമേ മക്കത്തായക്കാരായിട്ടുള്ളു; അബ്രാഹ്മണരെല്ലാം മരുമക്കത്താ യക്കാരാകുന്നു. ഇവിടുത്തെ നായന്മാരെപ്പോലെത്തന്നെ അവിടു ത്തെ ശൂദ്രരാണു 'ബൺട്സ്' എന്ന ജാതിക്കാർ.[1] എന്നാൽ കേ രളത്തിലെപ്പോലെ അവിടെ ബഹുഭർത്തൃത്വമെന്ന സമ്പ്രദായമേ യില്ല. മരുമക്കത്തായത്തിൽ മാത്രമേ ബഹുഭർത്തൃത്വമുണ്ടാവു എ ന്നല്ലാതെ അവരിലെല്ലാം അതുണ്ടായിക്കൊള്ളണമെന്നും നിൎബ്ബന്ധ മില്ല. തെക്കൻകൎണ്ണാടകത്തിലുള്ള മരുമക്കത്തായക്കാരുടെ സമ്പ്രദാ യം ഇതിന്നൊരന്തരം തെളിവാകുന്നു. മാത്രമല്ല ആ മരുമക്കത്താ യക്കാരുടെ നടവടിയ്ക്കും വ്യത്യാസമുണ്ടു്. ഇവിടുത്തെ മരുമക്ക ത്തായക്കാരെപ്പോലെ അത്താഴം കഴിഞ്ഞു കിടക്കാൻ മാത്രമായി ഭാൎയ്യാവീട്ടിലേയ്ക്കു പോകുന്ന പതിവ് അവിടെയില്ല. അവിടുത്തെ സമ്പ്രദായം അവർ ഭാൎയ്യയെ സ്വന്തം വീട്ടിൽ കൊണ്ടുവന്നു ഒരുമി ച്ചു താമസിപ്പിയ്ക്കുയാകുന്നു. ഭൎത്താവു ജീവിച്ചിരിയ്ക്കുന്നേടത്തോളം കാലം അവിടുത്തെ ഒരു മെമ്പറെന്ന നിലയിൽ അവിടെ പെരു മാറാം. ഭൎത്താവു മരിച്ചാലാകട്ടെ അപ്പോഴന്തന്നെ—ശവമെടുക്കു ന്നതിന്നു മുമ്പുതന്നെ—അവിടെനിന്നു പോകണമെന്നും, പിന്നെ ഒരു നിമിഷംപോലും അവിടെ താമസിയ്ക്കരുതെന്നുമാണു ചട്ടം. ഭൎത്താവു മരിച്ചാൽ ദുഃഖസൂചകമായി തലയിൽ മുണ്ടിട്ടുകൊണ്ടു ഭാ ൎയ്യ ഇറങ്ങിപ്പോകുന്നു. പിന്തുടച്ചാവകാശമാണെങ്കിൽ ഇവിടുത്തെ

---

[1] കുമ്പള, കാസറഗോഡ് എന്നീ പ്രദേശങ്ങളിൽ ഇവരിൽ 'പ ര്യാരഒ ബൺട' എന്നു പറയപ്പെടുന്ന ചെറിയ ഒരു ന്യൂനപക്ഷക്കാരെ മാ ത്രം മക്കത്തായക്കാരായി കാണുന്നുണ്ടെന്ന വസ്തുത ഞാൻ ഇവിടെ വിസ്മരി യ്ക്കുന്നില്ല.

പ്പോലെത്തന്നെ നിയമപ്രകാരമിരിയ്ക്കുന്നതു മരുമക്കൾക്കാണ്. ജീവിച്ചിരിയ്ക്കുമ്പോൾ വല്ലതും കൊടുത്താൽ മാത്രമേ ഭാര്യാസന്താനങ്ങൾക്കു കിട്ടുകയുള്ളു. ആ വിധവയ്ക്കു വീണ്ടും ഭർത്താവിനെ സ്വീകരിയ്ക്കാൻ ഇവിടുത്തെപ്പോലെ പരിപൂർണ്ണസ്വാതന്ത്ര്യവുമുണ്ട്. ഇത്രയും പറഞ്ഞതിന്റെ സാരമെന്തെന്നാൽ അവരെല്ലാം മരുമക്കത്തായക്കാരാണെങ്കിലും ഇവിടുത്തെപ്പോലെ ബഹുഭർത്തൃത്വമില്ലെന്നാകുന്നു. അതിനാൽ ഇവിടുത്തെ മരുമക്കത്തായക്കാരിൽ ആദ്യകാലത്തുണ്ടായിരുന്ന ബഹുഭർത്തൃത്വം നശിയ്ക്കാതെ തുടൎന്നു വന്നുവെന്നല്ലാതെ എല്ലാ മരുമക്കത്തായക്കാരിലും അങ്ങിനെയായിക്കൊള്ളണമെന്നില്ല. അവിടങ്ങളിലെ ബഹുഭർത്തൃത്വം വളരെക്കാലം മുമ്പുതന്നെ നാമാവശേഷമായി; ഇവിടുത്തേതാകട്ടെ ഇന്നുവരെ തുടൎന്നുവന്നു; അത്രയെ പറയാനുള്ളു.[1] അതുപോലെത്തന്നെയാണ സഹോദരഭർത്തൃത്വത്തിന്റെയും നില. സഹോദരന്മാർ ഒരുമിച്ചു താമസിയ്ക്കുന്നവരിലേ സഹോദരഭർത്തൃത്വമുണ്ടാവു എന്നല്ലാതെ അത്തരക്കാരിലെല്ലാം അതുണ്ടായിക്കൊള്ളണമെന്നും നിബ്ബന്ധമില്ല. കമ്മാളരിൽ അങ്ങിനെയൊരു പരിണാമമുണ്ടായി; അകത്തുചേൎന്ന നായന്മാരിൽ അതുണ്ടായില്ല; അത്രമാത്രം. ഇവരെല്ലാം ആദ്യത്തിൽ ഒരേ വർഗ്ഗമായിരുന്നുവെന്നും, ഒരേ കാരണത്താൽ ഒരേ വിധത്തിലാണ ബഹുഭർത്തൃത്വമുത്ഭവിച്ചതെന്നുമുള്ള പരമാൎത്ഥത്തെ നിഷേധിയ്ക്കുവാൻ ഇതൊന്നും പര്യാപ്തമാവില്ല.

ഇവരെല്ലാം ഒരേ വർഗ്ഗമായിരുന്നുവെന്നതിലേയ്ക്കു വേറെയും തെളിവുകളുണ്ട്. നായന്മാൎക്കും, കമ്മാളർ പാണൻ തുടങ്ങിയവൎക്കും കെട്ടുകല്യാണമുണ്ട്. ആ കെട്ടുകല്യാണത്തിന്നു *'മുല്ലകൊണ്ടു വരൽ'*

---

[1] മരുമക്കത്തായത്തിന്റെ പൂൎവ്വരൂപം (ഉത്ഭവം) ബഹുഭർത്തൃത്വമാണെന്നും മരുമക്കത്തായം അതിന്റെ പരിണാമമാണെന്നും തീൎച്ചയാണ്. ഈ വിഷയം നായന്മാരുടെ പൂൎവ്വചരിത്രം ഒന്നാംഭാഗം 2-ം 3-ം അദ്ധ്യായങ്ങളിൽ വിശദീകരിച്ചിട്ടുണ്ട്.

എന്നതു് ഇരുകൂട്ടൎക്കും പ്രധാനപ്പെട്ട ഒന്നാകുന്നു; അഥവാ ആയിരുന്നു.[1] ഇരുകൂട്ടൎക്കും സ്വന്തമായ ആരാധനാലയമോ അമ്പലമോ ഇല്ല. വല്ലതും വേണ്ടിവന്നാൽതന്നെയും ബ്രാഹ്മണരെക്കൊണ്ടു ചെയ്യിയ്ക്കുയെ പതിവുള്ളു; വീട്ടിൽവെച്ചു സ്വന്തമായി ചെയ്യാറില്ല. എന്നാൽ അടുത്ത കാലത്തായി നായന്മാരിൽ ഭേദപ്പെട്ടവർ നാമജപത്തിന്നായി ഒരു മുറി തയ്യാറാക്കിക്കാണുന്നുണ്ടു്. എങ്കിലും ഭഗവത്സേവാദികളും മററും ബ്രാഹ്മണരെക്കൊണ്ടേ ഇന്നും ചെയ്യിയ്ക്കുക പതിവുള്ളു. ഇതിന്നെല്ലാററിന്നും പുറമെ നായന്മാർ മുതൽ പാണരടക്കമുള്ള എല്ലാവൎക്കും പുല പതിനഞ്ചാകുന്നു. അതുഃപാലെത്തന്നെ വിധവാവിവാഹം ഇവൎക്കൊക്കെത്തന്നെ സാധാരണമായിരുന്നു. ഇങ്ങിനെ നോക്കിയാൽ നായന്മാരും, കമ്മാളർ മുതൽ പാണന്മാരടക്കമുള്ളവരും ഒരേ വൎഗ്ഗക്കാരാണെന്നു കാണാം.

ഇനി അമ്പലവാസികളെയും ഒന്നു പരിശോധിയ്ക്കാം. നായന്മാരുടേതെന്നപോലെത്തന്നെ അമ്പലവാസികളുടെ പൂൎവ്വികന്മാരും നാഗന്മാരായിരുന്നുവെന്നാണല്ലൊ മുമ്പു പറഞ്ഞതു്. ഇങ്ങിനെ പറയുമ്പോൾ അമ്പലവാസികൾ നായന്മാർമുതൽ പല ശ്രേഢികളിൽ തീണ്ടലില്ലാത്തവരും, ആശാരി മൂശാരി തുടങ്ങി ആദിവാസികൾ വരെയുള്ള അനേകതരം തീണ്ടൽക്കാരും അവരിലെങ്ങിനെയുണ്ടായി? എന്നൊരു ചോദ്യം ഉത്ഭവിയ്ക്കുന്നതു് സ്വാഭാവികമാണു്. അതിന്നുള്ള മറുപടി അടുത്ത അദ്ധ്യായത്തിൽ വിസ്തരിയ്ക്കുന്നതുകൊണ്ടു് ഇവിടെ വിട്ടുകളയുകയേ ചെയ്യുന്നുള്ളു. ഈ അമ്പലവാസികളാണെങ്കിൽ നായന്മാരേക്കാൾ കാഴ്ചയിലും ബുദ്ധിയിലും വളരെ മെച്ചപ്പെട്ടവരാണു്. ബഹുഭൎത്തൃത്വം ഇവരിലില്ലതാനും. അങ്ങിനെയിരിയ്ക്കെ, കമ്മാളർ പരുന്തമുള്ളവരുടെ പൂൎവ്വികന്മാരായ

---

[1] ഈ വിഷയത്തെപ്പററി നായന്മാരുടെ പൂൎവ്വചരിത്രം രണ്ടാംഭാഗം 2-ാമദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ളതു് നോക്കുക.

നാഗന്മാർതന്നെയാണ ഇവരുടെ പൂൎവ്വികന്മാരെന്ന എങ്ങിനെ വി
ശ്വസിക്കും? ഇവിടെ എന്റെ നിഗമനത്തെ നിഷേധിക്കാൻ
വൎഗ്ഗത്തിന്റെ മേന്മ ബഹുഭർത്തൃത്വമില്ലായ്ക എന്നീ കാരണങ്ങളാ
ണ് കാണിച്ചിട്ടുള്ളതു്. ഇവക്കു യഥാക്രമം സമാധാനം പറയാം.

വൎഗ്ഗത്തിന്റെ മേന്മയുണ്ടാവാനുള്ള കാരണം അമ്പലവാസി
കളിൽ ആൎയ്യരക്തത്തിന്റെ കലൎപ്പു ജാസ്തിയുണ്ടായതാകുന്നു. മുൻപ
റഞ്ഞ ഗുണങ്ങൾ—കാഴ്ചയിലും ബുദ്ധിയിലും സാമൎത്ഥ്യത്തിലും മ
റ്റുമുള്ള മെച്ചങ്ങൾ—എററവുമധികം അമ്പലവാസികളിലാണെന്നും
അവരേക്കാൾ കുറവു നായന്മാരിലും അങ്ങിനെ ചുവട്ടിലേക്കു പോ
കുംതോറും ക്രമേണ കുറഞ്ഞു വരുമെന്നും അറിയുക. ഇതിന്നുള്ള ഒ
രേ ഒരു കാരണം ആൎയ്യരക്തത്തിന്റെ ഏററക്കുറച്ചിലാകുന്നു. ശത
മാനക്കണക്ക നോക്കുന്നപക്ഷം ഏററവുമധികം ആൎയ്യരക്തകലൎപ്പു
ള്ളതു അമ്പലവാസികളിലാണ്; അവരെ അപേക്ഷിച്ചു നായന്മാ
രിൽ കുറച്ചേയുള്ളു. കമ്മാളർ മുതല്ക്കങ്ങോട്ടുള്ളവരിൽ അതൊട്ടും
തന്നെ ഉണ്ടായിട്ടുമില്ല. ഇതിൽനിന്നുതന്നെ അതിന്റെ കാരണം
ഏതാണെന്നൊക്കെ വ്യക്തമാകുന്നുണ്ടു്. ഈ പരമാൎത്ഥം നായന്മാരുടെ
പൂൎവ്വചരിത്രം ഒന്നാംഭാഗം 4-ാമദ്ധ്യായത്തിൽ വ്യക്തമാക്കിയിട്ടു
ള്ളതുകൊണ്ടു ഇവിടെ വിസ്തരിക്കുന്നില്ല.

ഇനി ഇവർ നാഗന്മാരായിരുന്നുവെന്നു വിശ്വസിക്കാനുള്ള ത
ടസ്സം 'ബഹുഭർത്തൃത്വമില്ല' എന്നതു മാത്രമാകുന്നു. അതിനെപ്പ
റ്റിയും ഇവിടെ പ്രസ്താവിക്കാം. സൂക്ഷ്മമായിപ്പരിശോധിച്ചാൽ
ബഹുഭർത്തൃത്വവും മരുമക്കത്തായവും ഒന്നുതന്നെയാണെന്നു കാ
ണാം. 'ബഹുഭർത്തൃത്വം' എന്ന വാക്കിൽ എന്തോ ഒരു 'ഇമ്പാച്ചി'
യുണ്ടെന്നു പൊതുവെ ഒരു ധാരണ വന്നിരിക്കുകയാണ്. അതു
അസംബന്ധമാകുന്നു. ഒരു ഉദാഹരണംകൊണ്ടു ഇതൊന്നു വ്യക്ത
മാക്കാം. ഒരുവൾക്കു ഒരേ സമയത്തു പത്തു ഭർത്താക്കന്മാരുണ്ടെന്നു
വിചാരിക്കുക; അപ്പോൾ അവൾ ബഹുഭർത്തൃത്വമുള്ള സ്ത്രീയാണ്

ഭർത്താക്കന്മാരെ സ്വീകരിയ്ക്കാനെന്നപോലെ അവരെ ഉപേക്ഷിയ്ക്കാനും സ്വാതന്ത്ര്യമുണ്ടല്ലൊ. അടുത്ത ദിവസം ഒമ്പതു പേരേയും ഉപേക്ഷിച്ചുവെന്നും, പിന്നെ ഭർത്താവായിട്ട് ഒരാൾ മാത്രമേ ബാക്കിയുള്ളുവെന്നും വിചാരിയ്ക്കുക. അപ്പോൾ മുതൽ—പിന്നെ രണ്ടാമതായി ഒരാളെ സ്വീകരിയ്ക്കുന്നതുവരെ—അവൾ മരുമക്കത്തായക്കാരിയായല്ലൊ. ബഹുഭർത്തൃത്വത്തിന്നു തനിച്ചു നിലനില്പില്ല. മരുമക്കത്തായത്തിലാണെങ്കിലാകട്ടെ ദമ്പതികളാവാനും വേർപിരിയാനും സ്ത്രീപുരുഷന്മാർക്ക് എപ്പോഴും സ്വാതന്ത്ര്യവുമുണ്ട്. ഓരോ ദിവസത്തേക്ക് ഓരോ പുരുഷനെ—അഥവാ സ്ത്രീയെ—മാറിമാറി സ്വീകരിച്ചാലും നിയമപരമായി യാതൊരു കുററവും കുറവും അവർക്കില്ല. അങ്ങിനെ ജീവിതത്തിൽ അഞ്ചും ആറും ഭർത്താക്കന്മാരുണ്ടായിരുന്നവരും, അവരിൽനിന്നെല്ലാം സന്താനങ്ങളെ സമ്പാദിച്ചവരുമായ സ്ത്രീകൾ ധാരാളമുണ്ടതാനും. മരുമക്കത്തായത്തിൽ ഒരേ സമയത്തു ഒന്നിലധികം ഭർത്താക്കന്മാരുണ്ടാവരുതെന്നേ നിർബ്ബന്ധമുള്ളു. ഒരേ ജീവിതത്തിൽ എത്രയായാലും തെററില്ലല്ലൊ. മരുമക്കത്തായത്തിന്റെ നിയമം ഇതാണെങ്കിൽ ബഹുഭർത്തൃത്വവും ഇതും തമ്മിൽ എന്താണു വ്യത്യാസം?

പയ്യന്നൂർ ഗ്രാമക്കാരായ നമ്പൂതിരിമാരുടെ മാതിരിയാണെങ്കിൽ ആ മരുമക്കത്തായത്തിന്നർത്ഥമുണ്ട്. ആ ഗ്രാമക്കാരുടെ ഇല്ലത്തെ മററ ഗ്രാമക്കാർ 'മന' എന്നും, അവിടത്തെ നമ്പൂതിരിയെ "അമ്മോൻ" എന്നും പറയുന്നു. അവരുടെ ഒരു പെൺകുട്ടിയെ മറെറാരില്ലത്തെ അമ്മോൻ, നമ്പൂതിരിമാർ ചെയ്യുന്ന മാതിരി അഗ്നിസാക്ഷിയായി വിവാഹം ചെയ്യുന്നു. അതു മാത്രമല്ലാതെ ഗൃഹപ്രവേശം—കുടിവെപ്പു—നടത്താറില്ല. അതിലെ സന്താനങ്ങൾക്കു അമ്മാമന്റെ സ്വത്തിന്നല്ലാതെ അച്ഛന്റെ സ്വത്തിന്നു പിന്തുടച്ചാവകാശവുമില്ല; അവർ അച്ഛന്റെയും അമ്മാമന്റെയും ശേഷക്രിയ ചെയ്യും. ശരിയായ പാതിവ്രത്യമുണ്ട്; ഭർത്താവു

മരിച്ചാലും പുനർവ്വിവാഹം ചെയ്യുകയില്ലെന്നർത്ഥം. ഈ വിധത്തിലല്ലാതെ ഇഷ്ടംപോലെ എത്രയെങ്കിലും ഭർത്താക്കന്മാരെ മാറി മാറി സ്വീകരിക്കുന്നതിലും, സ്വന്തം ജ്യേഷ്ഠാനുജന്മാർ പല അച്ഛന്മാരുടെ മക്കളാകുന്നതിലും യാതൊരു നിയമതടസ്സവുമില്ലെങ്കിൽ ആ മരുമക്കത്തായത്തിന്നും ബഹുഭർത്തൃത്വത്തിന്നും തമ്മിൽ എന്താണു വ്യത്യാസം? അതുകൊണ്ടു വാസ്തവത്തിൽ ഇവരിലും ബഹുഭർത്തൃത്വമുണ്ടെന്നു പറഞ്ഞാൽ വലിയ അബദ്ധമൊന്നുമില്ല. അതിനാൽ ഇന്നു ഇവിടെ—പയ്യന്നൂർ ഗ്രാമക്കാരൊഴികെ—മരുമക്കത്തായക്കാരായി കാണുന്നവരെല്ലാംതന്നെ ആ നാഗന്മാരുടെ വംശമാണെന്ന കാര്യം തീർച്ചയാണ്. ആദ്യകാലത്തു ഇവരിൽ ബഹുഭർത്തൃത്വമുണ്ടായിരുന്നുവെന്നും കാലാന്തരത്തിൽ അതു നിന്നുപോയതാണെന്നുമാണ് ഞാൻ വിശ്വസിക്കുന്നതു്. അതു നാമാവശേഷമാകുവാനുള്ള കാരണം അതിന്റെ ആവശ്യമില്ലാതായതുമാണ്. എങ്ങിനെയാണ് അവരിൽനിന്നും ഈ ബഹുഭർത്തൃത്വം അന്തർദ്ധാനം ചെയ്തതെന്നുകൂടി പരിശോധിക്കാം.

അമ്പലവാസിസ്ത്രീകളിൽ പത്തിനു ആറു വീതമെങ്കിലും ഭർത്താക്കന്മാർ നമ്പൂതിരിമാരായിരിക്കുമെന്നു വന്നിട്ടു കാലം വളരെയായല്ലൊ. നമ്പൂതിരിമാക്കാണെങ്കിൽ ബഹുഭർത്തൃത്വം തീരെ ഇഷ്ടവുമില്ല. സ്വന്തം ഭാര്യക്കു വേറെ ഭർത്താക്കന്മാരുണ്ടാവുന്നതിൽ മാത്രമല്ല പെൺമക്കൾക്കു വളരെ ഭർത്താക്കന്മാരുണ്ടാവുന്നതും ആൺമക്കൾ ഒരേ സ്ത്രീയുടെ അനേകം ഭർത്താക്കന്മാരിൽ ഒരുവനായി ജീവിക്കുന്നതും അവർ എതിർക്കുകയേ ചെയ്യൂ. നമ്പൂതിരിമാരുടെ സഹവാസവും സമ്പർക്കവും മററും കാരണമായി ആ അനിഷ്ടം ഉടനെ അമ്പലവാസികളിൽ സംക്രമിക്കാതിരിക്കയില്ല. എല്ലാററിനും പുറമെ ഭർത്താക്കന്മാരായ നമ്പൂതിരിമാരെ പ്രീണിപ്പിക്കണം. ഭർത്താക്കന്മാരായി വരേണ്ടവരായ മററു നമ്പൂതിരിമാക്കു അപ്രീതി ജനിക്കാതിരിക്കയും വേണമല്ലൊ. ഈ വക കാരണങ്ങ

ളാൽ വളരെ പണ്ടുകാലം മുതല്ക്കുതന്നെ അമ്പലവാസികളിൽ ബഹുഭർത്തൃത്വമില്ലാതായതാകുന്നു; മറിച്ചു അവരിൽ ഈ സമ്പ്രദായമേ ഉണ്ടായിരുന്നില്ലെന്നു അടുത്ത കാലത്തെ നടവടികളെ മാത്രം ആധാരമാക്കി നിൎണ്ണയിക്കുന്നതു തെററാണ്.

സ്വതവേ നമ്പൂതിരിമാൎക്കൊക്കെത്തന്നെ അമ്പലങ്ങളിൽ നല്ല സ്വാധീനശക്തിയുണ്ടായിരുന്നുവല്ലൊ. അതിന്നു പുറമെ ഊരായ്മക്കാരെല്ലാം നമ്പൂതിരിമാരുമാണ്. അവിടത്തെ ജോലിക്കാരായ കഴകക്കാൎക്കാകട്ടെ അവരുടെ പ്രീതി സമ്പാദിക്കുന്നതത്യാവശ്യവുമാകുന്നു. നമ്പൂതിരിമാരെ—പ്രത്യേകിച്ചു ഊരായ്മക്കാരെ—ബന്ധുവായിക്കിട്ടുന്നതു അവർ ഭാഗ്യമായി കരുതുകയും, അതിന്നായി അവർ ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്യുമെന്നതു സ്വാഭാവികമല്ലെ? അങ്ങിനെ അവർ നമ്പൂതിരിമാരെ അടുപ്പിക്കാൻ പ്രത്യേകം ജാഗരൂകരായിട്ടെ ഇരിക്കു.

അമ്പലവാസികളും നായന്മാരും ഒരു വൎഗ്ഗത്തിൽ പെടുന്നു എന്നുള്ളതിന്നു മററു ചില തെളിവുകളേയും കാണിക്കാം. നായന്മാരും മേല്പറഞ്ഞ അമ്പലവാസികളും മരുമക്കത്തായക്കാരാണ്; ഇരുകൂട്ടൎക്കും കെട്ടുകല്യാണവും അതിന്നു ഇല്ലങ്ങളിൽ നിന്നു മുല്ല കൊണ്ടുപോകലും ഉണ്ട്; രണ്ടുപക്ഷം ആ വരനും വധുവും തമ്മിൽ ഭാൎയ്യാഭർത്തൃബന്ധമുണ്ടാകുന്നില്ല. ഭാൎയ്യാഭൎത്താക്കന്മാരെ അന്യോന്യം ഉപേക്ഷിക്കാനും, മാറിസ്വീകരിക്കാനും അമ്പലവാസികൾക്കും നായന്മാൎക്കും ഒന്നുപോലെ സ്വാതന്ത്ര്യമുണ്ട്. അതിന്നു വൈദികമായോ നിയമപരമായോ യാതൊരു തടസ്സവുമില്ല. ചോറൂണ്, കൎണ്ണവേധം, ചൌളം, വിദ്യാരംഭം എന്നീ ക്രിയകൾ നായന്മാൎക്കുണ്ട്. അമ്പലവാസികൾക്കും അത്രമാത്രമല്ലാതെ മററു ഷോഡശസംസ്കാരങ്ങൾ ഒന്നുമില്ല. ഇതുകൊണ്ടൊക്കെ നായന്മാരും അമ്പലവാസികളും ഒരേ വൎഗ്ഗക്കാരാണെന്നു വന്നുചേരുന്നു. വാസ്തവത്തിൽ മത്സ്യമാംസങ്ങൾ കഴിക്കയില്ല എന്നതൊഴികെ മററു ആചാരാദി നടവ

ടികളിലൊന്നും ഇവർ നായന്മാരിൽനിന്നു വ്യത്യാസമില്ല. ഇവരെല്ലാം ഒരേ വർഗ്ഗക്കാരാണെന്നും (നാഗന്മാരാണെന്നും) പിന്നീടു് കാലാന്തരത്തിൽ ജാതി തിരിഞ്ഞതാണെന്നുമുള്ള എന്റെ നിഗമനത്തിൽ തന്നെയാണു് സാഹിത്യചരിത്രകർത്താവായ ആർ. നാരായണപ്പണിക്കരും എത്തിയിരിക്കുന്നതു്. അദ്ദേഹം ഇങ്ങിനെ രേഖപ്പെടുത്തിയിരിക്കുന്നു.[1] "നാകന്മാരുടെ ഇടയ്ക്കു ജാതിവ്യത്യാസം ആരംഭിച്ചിട്ടില്ലായിരുന്നു... ഈ കാലത്തായിരിക്കണം ജാതിവ്യത്യാസം ഏർപ്പെട്ടുതുടങ്ങിയതു്. മലയാളബ്രാഹ്മണരുടെ ദാസ്യം കൈക്കൊണ്ടു ജീവിച്ചവർ 'ശൂദ്ര'നായന്മാരായിപ്പിരിഞ്ഞു. നായന്മാർക്കു പൊതുവെ ശൂദ്രനായന്മാരെന്ന പേരു വന്നുകൂടുവാൻ ഇടയാക്കിയതു ഈ ശൂദ്രനായന്മാരാണു്. ക്ഷേത്രപരികർമ്മങ്ങൾ ചെയ്തു ജീവിക്കുവാൻ തുടങ്ങിയ നാകന്മാർ അമ്പലവാസികളായിത്തീർന്നു. ഇങ്ങിനെ വലിയ പരിവർത്തനങ്ങൾ നാകന്മാരുടെ ചരിത്രത്തിൽ സംഭവിച്ചിട്ടുണ്ടു്." ചുരുക്കമെന്തെന്നാൽ ബ്രാഹ്മണരും, ഈഴവരും ആദിവാസികളുമൊഴികെ കേരളത്തിൽ അമ്പലവാസിമുതൽ ബാക്കി എല്ലാവരും നാഗന്മാർ—അഥവാ ഒരേ ഒരു വർഗ്ഗം—ആണെന്നാകുന്നു. എന്നാൽ ഇന്നു് ഈ നാഗന്മാർ തമ്മിൽ അയിത്തവും തീണ്ടലും മററും കാണുന്നുണ്ടെന്നതു ശരിതന്നെ. അതു് എങ്ങിനെയുണ്ടായി എന്നു വഴിയെ പ്രസ്താവിക്കുന്നതിനാൽ ഇവിടെ വിട്ടുകളയുകയെ ചെയ്യുന്നുള്ളു.

ദേഹവലുപ്പം ആകൃതി മുഖച്ഛായ ബുദ്ധി സ്വഭാവം നിറം മുതലായവയെ പരിശോധിച്ചാലും ഇവരെല്ലാം ഒരേ വർഗ്ഗമായിരുന്നുവെന്നു വിശ്വസിക്കത്തക്ക സാദൃശ്യം കാണാം. പൂണൂലും സന്ധ്യാവന്ദനവുമില്ലാത്ത മരുമക്കത്തായക്കാർ—അതായതു് അമ്പ

---

[1] ഭാഷാസാഹിത്യചരിത്രം ഒന്നാംഭാഗം പേജ് 33, 34. (മൂന്നാംപതിപ്പു്)

ലവാസികളും—ഇവിടത്തെ ആദിവാസികളായ പുലയരും പറ യരുമൊഴികെ മററെല്ലാ ജാതിക്കാരും ആദിയിൽ ഒരേ വർഗ്ഗക്കാ രായിരുന്നുവെന്നും, പിന്നീട് തൊഴിലനുസരിച്ച്—വേറെയും ചി ല്ലറയായ കാരണങ്ങളുണ്ടാവാം—പല ജാതികളായിത്തിരിഞ്ഞ താണെന്നും പറയുമ്പോൾ പലരും വിശ്വസിച്ചില്ലെന്നു വരാം. മാത്രമല്ല ഉയർന്ന ജാതിക്കാരായ നായന്മാർ മുതൽ മേല്പട്ടുള്ള വർഗ്ഗ ക്കാർക്ക് അപമാനബോധവും എന്റെ പേരിൽ പരിഭവവുമുണ്ടാകാ വുന്നതാണ്. പക്ഷെ എനിയ്ക്കു നായന്മാരേയോ മറേറതെങ്കിലും വർഗ്ഗക്കാരേയോ അധിക്ഷേപിയ്ക്കണമെന്നു യാതൊരുദ്ദേശവുമില്ല. അജ്ഞാതങ്ങളായിക്കിടക്കുന്ന ചരിത്രസത്യങ്ങളെ ഗവേഷണം ചെയ്തു കണ്ടുപിടിയ്ക്കുവാൻ ശ്രമിയ്ക്കുകയും, അറിവായേടത്തോളം ശരിയാണെന്നു തോന്നുന്ന സംഗതികളെ പ്രസ്താവിയ്ക്കുകയും മാത്രമേ ചെയ്യുന്നുള്ളു. ഈ കാര്യത്തിൽ—അമ്പലവാസി മുതൽ പുലയ രും പറയരുമൊഴികെയുള്ള എല്ലാ ജാതിക്കാരും ഒരേ വർഗ്ഗമായിരു ന്നു എന്ന ചരിത്രസത്യത്തിൽ—ആർക്കെങ്കിലും സംശയമുണ്ടെങ്കിൽ ഒരു പരീക്ഷ നടത്തണമെന്നാണ് എന്റെ അഭ്യർത്ഥന.

നരവംശശാസ്ത്രം വളരെ അഭിവൃദ്ധിപ്പെട്ടിട്ടുള്ള കാലമാണി ത്. പൂണൂലും സന്ധ്യാവന്ദനവുമില്ലാത്ത—വാരിയർ മുതൽ വെ ളുത്തേടത്തു-വിളക്കത്തല നായരടക്കമുള്ള—മരുമക്കത്തായക്കാരേ യും ആദിവാസികളേയും ഒഴിച്ചു ബാക്കിയുള്ള ജാതിക്കാരിൽനി ന്നെല്ലാം ഓരോരുത്തരെ എടുത്തു നിഷ്പക്ഷമതിയായ ഒരു നരവംശ ശാസ്ത്രവിദഗ്ധനെക്കൊണ്ടു പരിശോധിപ്പിയ്ക്കുക. എല്ലാം ഒരേ വർഗ്ഗക്കാരാണെന്നു തെളിയാതിരിയ്ക്കയില്ല. മുൻപറഞ്ഞ മരുമക്ക ത്തായക്കാരെ അതിൽനിന്നു ഒഴിച്ചു നിർത്തണമെന്നു പറയാൻ പ്ര ത്യേകം കാരണമുണ്ട്. ആര്യരക്തത്തിന്റെ കലർപ്പില്ലാതെ പരിശു ദ്ധമായ നാഗവർഗ്ഗം അവരിലില്ലാതായിരിയ്ക്കുന്നു. സ്ഥാനി നായ ന്മാർ മുതലായി നമ്പൂതിരിമാർ—ബ്രാഹ്മണർ—മാത്രമേ സംബന്ധം

പാടുള്ളുവെന്നു നിർബ്ബന്ധമുണ്ടായിരുന്ന തറവാട്ടുകാരേയും, അമ്പലവാസികളേയും പരിശോധിച്ചാൽ ആൎയ്യവൎഗ്ഗത്തിൻെറ ലക്ഷണങ്ങൾ നൂറു ശതമാനവും കണ്ടേയ്ക്കും. അവരുടെയും നമ്പൂതിരിമാരുടെയും സന്താനങ്ങളായൊ, ഇവരുടെയെല്ലാം പുത്ര–പൌത്ര–പ്രപൌത്രാദികളായൊ, സാധാരണയായും സ്വാഭാവികമായും സംഭവിച്ചേയ്ക്കാവുന്ന മററു വിധത്തിലൊ ആൎയ്യരക്തത്തിൻെറ കലൎപ്പു തീരേയില്ലാതെ വെളുത്തേടത്തു–വെളക്കത്തല നായരടക്കമുള്ള സവൎണ്ണരിൽ കണ്ടുകിട്ടുവാൻ പ്രയാസമായിരിയ്ക്കും. ഈ പരിശോധനയിൽ അവരെ ഒഴിച്ചുനിൎത്തണമെന്നും, മററുള്ളവരെ മാത്രമേ എടുക്കാവു എന്നും പറയാൻ കാരണമതാകുന്നു. ഈ അവസരത്തിൽ മി: എ. ആർ ലോഫ്ടസ്സ് ടോട്ടൻഹാമിൻെറ വരികളാണു ഓൎമ്മ വരുന്നതു്. "വൎണ്ണശാസ്ത്രം (Ethnology) കൊണ്ടു നോക്കുമ്പോൾ ക്ഷത്രിയരും സാമന്തന്മാരും സ്വതവേ നായന്മാരായിരുന്നു. വാസ്തവം പറയുന്നതായാൽ നമ്പൂതിരിമാൎക്കും, നമ്പൂതിരിമാരെ മാത്രം സംബന്ധത്തിന്നു അനുവദിയ്ക്കുന്നതായ ക്ഷത്രിയർ സാമന്തന്മാർ നായന്മാർ ഈ കൂട്ടൎക്കും തമ്മിൽ രക്തസംബന്ധമായി മുഖ്യമായ യാതൊരു വ്യത്യാസവുമുണ്ടെന്നു കാണുവാൻ ഇപ്പോൾ പ്രയാസമായിരിയ്ക്കുന്നു.........ആൎയ്യരക്തം ധാരാളം ചേൎന്നിട്ടുള്ള സംഗതിയും മലയാളരാജ്യത്തിൻെറ പ്രത്യേകമായ പ്രകൃതിതത്വങ്ങളുമാണു് നായന്മാരും കിഴക്കൻജില്ലകളിലെ ദ്രാവിഡരും തമ്മിൽ ഇപ്പോൾ കണ്ടുവരുന്നതായ വ്യത്യാസത്തിന്നു കാരണമായിത്തീൎന്നിരിയ്ക്കുന്നതു്. ഇവിടുത്തെ നായന്മാരും കിഴക്കൻജില്ലകളിലെ ബ്രാഹ്മണരും തമ്മിൽ ബുദ്ധികൊണ്ടു നോക്കുന്നതായാൽ ഇപ്പോൾ യാതൊരു വ്യത്യാസവുമില്ല."[1]

ഈ കാൎയ്യത്തിലേയ്ക്കു പ്രത്യക്ഷമായ ചില തെളിവുകൾ കണക്കുകളെക്കൊണ്ടു കാണിയ്ക്കാം. നൂററാണ്ടുയുദ്ധക്കാലം മുതല്ക്കു (കൊ. വ. 175—275) മാത്രമാണു നമ്പൂതിരിമാൎക്കു നായർസ്ത്രീകളുമായി

[1] മലബാർ ഗസററിയർ വാള്യം 2 പേജ് 39, 42, 43.

സംബന്ധത്തിലേപ്പെട്ടുടങ്ങിവന്നതെന്നു സ്പഷ്ടമാണല്ലൊ[1] കൊ. വ. 500 മുതൽ 1087_വരെ കേരളത്തിലുണ്ടായിട്ടുള്ള സാഹിത്യകാരന്മാരുടെ ഒരു പട്ടിക തയ്യാറാക്കിയതിൽ ഒട്ടാകെ 223 പേരാണുള്ളതു്. ഇവരെ ഈഴവർ, നായർ, അമ്പലവാസി, ക്ഷത്രിയർ എന്നിങ്ങിനെ നാലായി തരം തിരിയ്ക്കണം. ഇതിൻെറ അടിസ്ഥാനം ആൎയ്യവൎഗ്ഗത്തിൻെറ തോതാകുന്നു. ഈഴവരിൽ ആൎയ്യസങ്കലനം തീരെയില്ലെന്നുതന്നെ പറയാം; നായന്മാരിൽ ധാരാളമുണ്ടു്; ക്രമത്താലെ അമ്പലവാസികളിലും, ക്ഷത്രിയരിലും ജാസ്തിയുമാണല്ലൊ. കൊ. വ. 1100_നുശേഷം മാത്രമേ ക്ഷത്രിയർ ക്ഷത്രിയസ്ത്രീകളെ വിവാഹം ചെയ്തു തുടങ്ങിയിട്ടുള്ളു. അതുവരെ അവരെ സംബന്ധം ചെയ്യുന്നതിന്നു നമ്പൂതിരിമാരെ മാത്രമെ സ്വീകരിച്ചിരുന്നുള്ളവെന്നും അറിയിയ്ക്കുന്നു. എന്നുവെച്ചാൽ ഇന്നു 40_ൽക്കൂടുതൽ പ്രായമുള്ള ഒരു ക്ഷത്രിയനെ ബ്രാഹ്മണസന്താനമായിട്ടല്ലാതെ ക്ഷത്രിയപുത്രനായി കാണുകയില്ലെന്നൎത്ഥം. വായനക്കാരിൽ അധികമാളുകളും ഈ പരമാൎത്ഥം അറിഞ്ഞിട്ടുണ്ടെന്നു വരില്ല, ഇവിടെ പ്രത്യേകമായി ഇതു് എടുത്തു പറയുവാൻ കാരണമതാണു്. ഇനി മേൽപറഞ്ഞപ്രകാരം ജാതിതിരിച്ചു് ഓരോ ജാതിക്കാരിലുമുള്ള ജനസംഖ്യയേയും അന്നുവരെയുണ്ടായിട്ടുള്ള സാഹിത്യകാരന്മാരുടെ എണ്ണത്തേയും അവരുടെ ശതമാനക്കണക്കിനേയും താഴെ ചേൎക്കുന്നു.[2]

---

[1] 'എളങ്കുളത്തിൻെറ നമ്പൂരിശ്ശുകാരം' എന്ന പുസ്തകത്തിലെ 13_ാം അദ്ധ്യായത്തിൽ ഈ വിഷയം വിസ്തരിച്ചിട്ടുള്ളതുകൊണ്ടു് ഞാൻ ഇവിടെ ആവൎത്തിയ്ക്കുന്നില്ല.

[2] നായന്മാരുടെ പൂൎവ്വചരിത്രം (ഒന്നാംഭാഗം) നാലാംഅദ്ധ്യൽ കൊടുത്തിട്ടുള്ളതിൻെറ ചുരുക്കമാണിതു്. വിശദമായി അറിയുവാൻ അതിലെ നാലാം അദ്ധ്യായം നോക്കുക; പേജ് 217.

| ജാതി | ജനസംഖ്യ | സാഹിത്യ കാരന്മാർ | ലക്ഷത്തിനു % |
|---|---|---|---|
| ഈഴവർ | 14,15,622 | 26 | 2 |
| നായന്മാർ | 11,01,667 | 105 | 10 |
| അമ്പലവാസികൾ | 57,013 | 39 | 688 |
| ക്ഷത്രിയർ | 6,755 | 53 | 786 |

ആര്യസങ്കലനത്തിന്റെ മെച്ചമാണിതു് കാണിക്കുന്നതെന്ന കാര്യത്തിൽ സംശയമുണ്ടോ? ആര്യസങ്കലനം തീരെയില്ലാത്ത ഈഴവരിൽ ലക്ഷത്തിന്നു 2 വീതമേയുള്ളൂ. നമ്പൂതിരിസംബന്ധം ധാരാളമായിട്ടുള്ള നായർസമുദായത്തിൽ 10%ത്തോളമുണ്ടു്; അമ്പലവാസികളിലാവട്ടെ 68-ം ക്ഷത്രിയരിലായപ്പോഴേക്കു 786-ം ആയി വർദ്ധിക്കുകയും ചെയ്തുവല്ലോ. ക്ഷത്രിയരെപ്പോലെ നമ്പൂതിരിമാരെ മാത്രമേ സംബന്ധത്തിന്നു അനുവദിക്കു എന്നു നിർബ്ബന്ധമുണ്ടായിരുന്ന തറവാട്ടുകാരെ ഒന്നു വേർതിരിച്ചു പരിശോധിച്ചാൽ അവരിലെ സാഹിത്യകാരന്മാരുടെ ശതമാനക്കണക്കു തീർച്ചയായും ക്ഷത്രിയരോടു് തുല്യമായിക്കാണാതിരിക്കുകയില്ല. ആ പട്ടിക കൊണ്ടു അവരെ വേർതിരിച്ചറിയുവാൻ സാധിക്കാത്ത കാരണത്താലാണു അപ്രകാരം ചെയ്യാതിരുന്നതു്.

ഇനി മറെറാരു വിധത്തിലും പരിശോധിക്കുവാനുണ്ടു്. നായന്മാരിൽ ശൂദ്രൻ പള്ളിച്ചാൻ അത്തിക്കുറുശ്ശി എന്നീ മൂന്നു ജാതിക്കാൎക്കു മാത്രമാണു നമ്പൂതിരിയില്ലങ്ങളുമായി കൂടുതൽ സമ്പൎക്കമുള്ളതു്.[1] അതിനാൽ നമ്പൂതിരിസംബന്ധം അധികവും അവരിൽ മാത്രമായിട്ടാണെന്നു പറയാം. നായർസർവ്വീസ്സൊസൈററിക്കാർ ഈ മൂന്നു ജാതിക്കാരെ മാത്രമല്ലാതെ ബാക്കി വെളുത്തേടൻ, വെളക്കത്തല, ആന്തുരാൻ, ചക്കാലൻ, ചാലിയൻ എന്നീ നായന്മാരെ

[1] ഈ വിഷയം അടുത്ത അദ്ധ്യായങ്ങളിൽ വിവരിക്കുന്നതാണു്.

അതിൽ ചേൎക്കുന്നില്ലെന്നു തോന്നുന്നു.[1] എന്തായാലും നായന്മാരിൽ നിന്നു മേൽപറഞ്ഞ അഞ്ചു ജാതിക്കാരെ വേർതിരിച്ചു ഈ മൂന്നു ജാതിക്കാരെ മാത്രമായും ബാക്കി അഞ്ചു ജാതിക്കാരെ വേറെയായും പരിശോധിച്ചാൽ—ആൎയ്യരക്തത്തിന്റെ സങ്കലനം മററുള്ളവരെയപേക്ഷിച്ചു ഇവരിൽ കൂടുതൽ ഉള്ളതുകൊണ്ടു്—ഈ മൂന്നു ജാതിക്കാരിൽ വളരെ മെച്ചം കാണാതിരിയ്ക്കയില്ല. ബാക്കിയുള്ള അഞ്ചു ജാതിക്കാരിൽവെച്ചു് ചാലിയന്മാരേക്കാൾ മററു നാലു ജാതിക്കാൎക്കു് മെച്ചം കാണും. അതിന്നു കാരണം നായന്മാരിൽ ആൎയ്യസങ്കലനത്തിന്റെ ഏററവും കുറവുള്ളതു് അവരിലാകുന്നു എന്നതുതന്നെ. വെളുത്തേടത്തു്-വെളക്കത്തലയടക്കമുള്ള മററു നായന്മാരെപ്പോലെ ഒററയൊററ വീടുകളായി ദേശം തോറും വ്യാപിച്ചുകൊണ്ടല്ല അവർ താമസിയ്ക്കുന്നതു്; താമസിച്ചിരുന്നതും. പട്ടന്മാരുടെ ഗ്രാമം പോലെയോ കൃസ്ത്യാനികളുടെ അങ്ങാടിപോലെയോ എടതിങ്ങിക്കൊണ്ടല്ലെങ്കിലും അവർ അടുത്തടുത്തു് വീടുകളുണ്ടാക്കി തെരുവായിട്ടാണു താമസിയ്ക്കുന്നതു്. നായന്മാരുടെ വസതികൾക്കു വീടുകൾ എന്നേ പറയാറുള്ളു. അല്ലാതെ നായർതെരുവു് എന്നു പറയാറില്ല; അവർ വീടുകൾ ഉണ്ടാക്കുന്നതു തെരുവായിട്ടല്ലതാനും. എന്നാൽ ചാലിയന്മാരുടെ താമസസമ്പ്രദായം മറിച്ചു തെരുവായിട്ടാകുന്നു. അതിനെപ്പററി പറയുന്ന ഭാഷതന്നെ ചാലിയത്തെരുവു് എന്നാണല്ലൊ. ഒരു ഉദാഹരണം കാണിയ്ക്കണമെങ്കിൽ പാലക്കാടൻ പ്രദേശങ്ങളിലുള്ള നായന്മാരുടെ തറയോടാണുപമിയ്ക്കാവുന്നതു്. അതു കാരണം മററു നായന്മാരിലെന്നപോലെ നേരിട്ടുള്ള ആൎയ്യരക്തത്തിന്റെ കലൎപ്പു് ഇവരിൽ തീരെ ഉണ്ടായിട്ടില്ലെന്നു മാത്രമല്ല മററു നാ

---

[1] ഇതിന്റെ പരമാൎത്ഥമറിയുവാനായി ഞാൻ എൻ. എസ്സ്. എസ്സ് സിക്രട്ടറി മക്കപ്പുഴ വാസുദേവൻപിള്ളയോടു് എഴുതിച്ചോദിച്ചുവെങ്കിലും മറുവടി കിട്ടാത്തതിനാൽ സൂക്ഷ്മമായിപ്പറയുവാൻ കഴിയാതെ വന്നുവെന്നു വ്യസനസമേതം വായനക്കാരെ അറിയിയ്ക്കുന്നു.

യന്മാരിൽനിന്നു പരമ്പരയാ അതിന്റെ കലൎപ്പുണ്ടാവാനും അധികമൊന്നും വഴിയില്ല; അഥവാ ഉണ്ടെങ്കിൽതന്നെ നന്നെ ചെറിയ ഒരു ശതമാനക്കണക്കിലേ ഉണ്ടാകു എന്നു തീൎച്ചയുമാണ്. ഈ പ്രമാണം—വെളുത്തേടത്തു—വെളക്കത്തലനായരടക്കമുള്ള മററു നായന്മാരേക്കാൾ വളരെ താണ പടിയിലാണു അവരുടെ നിലയെന്ന വസ്തുത—ഏതെങ്കിലും ഒരു ചാലിയത്തെരുവിൽ പോയി ശ്രദ്ധവെച്ചു നോക്കിയാൽ ആൎക്കും അനുഭവമാകുന്നതാണ്. അതിനാൽ ചാലിയന്മാരിൽനിന്നു തിരഞ്ഞെടുത്ത രണ്ടു നാലാളെക്കൂടിപ്പരിശോധിച്ചാൽ അവർ തന്നെ നാഗന്മാരാണെന്നു നരവംശശാസ്ത്രവിദഗ്ദ്ധൻ സമ്മതിയ്ക്കാതിരിയ്ക്കയില്ല. ചാലിയന്മാരും നായന്മാരാണെന്ന കാൎയ്യത്തിൽ വാദവുമില്ലല്ലോ.

കുറെ കൊല്ലങ്ങൾക്കുമുമ്പ് പത്രങ്ങളിൽ കണ്ടതായ ഒരു വാൎത്ത ഇവിടെ പ്രസ്താവിയ്ക്കാൻ തോന്നുന്നു. ആഫ്രിക്കയിലെ മനുഷ്യക്കുരങ്ങ"ത്തി"കളിൽ മനുഷ്യർ ഉല്പാദനം ചെയ്താൽ സന്താനമുണ്ടാകുമോ എന്നു പരീക്ഷിയ്ക്കാൻ വേണ്ടി ഗവേഷണകുതുകികളും ശാസ്ത്രനിൎമ്മാതാക്കളുമായ ചില യൂറോപ്യന്മാർ പരീക്ഷിയ്ക്കാൻ പോകുന്നതായി കണ്ടിരുന്നു. പക്ഷെ അത്രമാത്രമല്ലാതെ പിന്നീട് അതിനെക്കുറിച്ചൊന്നും കാണുകയുണ്ടായില്ല.

ഈ പ്രത്യേകം ഒരു ശാസ്ത്രശാഖയായി വളൎത്തിക്കൊണ്ടു വരേണ്ടതായ വിഷയമാകുന്നു. പരമാവധി വന്നാലും നമ്മുടെ നാടൻ പശുക്കൾക്കു സിന്ധികളോളം പാലുണ്ടാവില്ല. നാടൻ മൂരികൾ പൊള്ളാച്ചിക്കാളകളോളം വലുപ്പം വെയ്ക്കുകയുമില്ല. നാടൻ തെങ്ങുകളുടെ നാളികേരം പരമാവധി വലുതായാലും ജാപ്പാൻ തേങ്ങയോളം വലുപ്പം വെയ്ക്കുകയില്ല. ഇതിന്റെയെല്ലാം താല്പൎയ്യമെന്തെന്നാൽ എല്ലാ ജാതികളിലും പല ഉപജാതികളുണ്ടെന്നും, ഓരോന്നിന്റെയും വളൎച്ചയ്ക്കു പ്രത്യേകം ഓരോ പരിധിയുണ്ടെന്നും, അ

തിൽ കവിഞ്ഞു വളൎത്തുവാൻ സാദ്ധ്യമല്ലെന്നും, ഓരോന്നിനുമുള്ള വളൎച്ച് അതിന്റെ പരമാവധിയാക്കാമെന്നല്ലാതെ മറെറാരു വൎഗ്ഗത്തോടൊപ്പമാക്കാൻ ശ്രമിയ്ക്കുന്നതിന്നൎത്ഥമില്ലെന്നും സ്പഷ്ടമാണല്ലൊ.

വൃക്ഷലതാദികളെപ്പോലെയും പക്ഷിമൃഗാദികളെപ്പോലെയും മനുഷ്യരിലും പല വൎഗ്ഗങ്ങളുണ്ട്. ഓരോ വൎഗ്ഗത്തിന്നും ചില പ്രത്യേക സ്വഭാവങ്ങളുമുണ്ട്. ആകൃതി മുഖച്ഛായ നിറം മുതലായ ബാഹ്യചിഹ്നങ്ങളെക്കൊണ്ടു ആ ഓരോ വൎഗ്ഗത്തേയും വേർതിരിച്ചറിയത്തക്ക വ്യത്യാസം അവയ്ക്കുണ്ട്. പോത്ത് കാള ആട്ട് നായ മുതലായ വീട്ടുമൃഗങ്ങൾക്കു വൎഗ്ഗസങ്കലം വരാതെ സൂക്ഷിയ്ക്കുകയും അങ്ങിനെ പരിശുദ്ധമായ വൎഗ്ഗഗുണത്തെ—സ്വഭാവത്തെ—നിലനിൎത്തുകയും ചെയ്യുന്നുണ്ട്. അങ്ങിനെ ഓരോ വൎഗ്ഗത്തിന്നുമുള്ള പ്രത്യേകതകളെന്തെല്ലാമാണെന്നും എത്രയെല്ലാമാണെന്നും (നെല്ല് മുതലായ സസ്യങ്ങളിലെന്നപോലെ) മൃഗങ്ങളിൽ പരീക്ഷണങ്ങൾ നടത്തിവരുന്നുമുണ്ടല്ലൊ. അതുപോലെത്തന്നെ ആഭ്യന്തരമായ പ്രകൃതിയ്ക്കും (ബുദ്ധിയ്ക്കും) വ്യത്യാസം കാണാം. ക്ഷിപ്രഗ്രഹണസാമൎത്ഥ്യം ധാരണാശക്തി സൂക്ഷ്മഗ്രഹണപാടവം മുതലായതിന്നു പുറമെ കോപം ശാന്തത സ്ഥിരോത്സാഹം അലസത സന്തോഷം വ്യസനം ധീരത ഭീരുത്വം ആദിയായ ബുദ്ധിയുടെ പ്രകൃതിയ്ക്കും (സ്വഭാവത്തിന്നും) വൎഗ്ഗഭേദമനുസരിച്ച് പല വ്യത്യാസങ്ങളും ഏററക്കുറച്ചിലുകളും കാണുന്നതാണ്. അതെല്ലാം പരീക്ഷിച്ചാൽ തീൎച്ചപ്പെടുന്നതും പരീക്ഷിച്ചു തീൎച്ചപ്പെടുത്തേണ്ടതുമാകുന്നു.

മനുഷ്യരിൽ ഇന്നു തിരിച്ചറിയാൻ കഴിയുന്ന ഓരോ വൎഗ്ഗക്കാരിൽനിന്നും പതിപ്പത്തു കുഡുംബങ്ങളെ വേർതിരിച്ചെടുത്ത് വൎഗ്ഗസങ്കലനം വരാത്ത വിധത്തിൽ പ്രത്യേകം താമസിപ്പിയ്ക്കുക. ദേഹവലുപ്പം ആകൃതി നിറം മുതലായ ശരീരസ്വഭാവങ്ങളേയും, ഗ്രഹണധാരണശക്തികൾ കോപ-ശാന്തസ്വഭാവങ്ങൾ, ആല

സ്യ-സ്ഥിരോത്സാഹങ്ങൾ, ധീരതാ-ഭീരുത്വങ്ങൾ ആദിയായി ആഭ്യന്തരങ്ങളായ ബുദ്ധിസ്വഭാവങ്ങളെയും കുറിച്ച് പരിശോധനകളും പരീക്ഷണങ്ങളും നടത്തുന്നതിന്നു ആദ്യംതന്നെ ഒരു പട്ടികയും തയ്യാറാക്കണം. ഇവക്കെല്ലാം ഒരേ തരത്തിലുള്ള പഠിപ്പാണു ഉണ്ടാക്കേണ്ടതു്. അങ്ങിനെ ഈ പരീക്ഷണവിദ്യാർത്ഥികളെ പഠിപ്പിക്കാൻ വേണ്ടി സാമാന്യവിദ്യാഭ്യാസത്തിന്നും പ്രത്യേകവിദ്യാഭ്യാസത്തിന്നുമായി വേറെ ഒരു പട്ടികയും തയ്യാറാക്കുക. ഈ വിധത്തിൽ ഒരു തലമുറയൊന്നും പോര, തുടച്ചയായി നാലഞ്ചു തലമുറകളിൽ വിദഗ്ദ്ധന്മാരായ അദ്ധ്യാപകന്മാരെ നിയമിച്ചു പഠിപ്പിച്ചു പരീക്ഷണം നടത്തണം. ആ പരീക്ഷണരീതിയും മാർക്കിടുന്ന സമ്പ്രദായവുമെല്ലാം ഒരേ സമ്പ്രദായത്തിലാക്കുകയും വേണം. അങ്ങിനെ അഞ്ചാറു തലമുറകൾ ശാസ്ത്രീയമായി പരീക്ഷണം നടത്തിയാൽ അതൊരു പുതിയ ശാസ്ത്രമായിത്തീരുന്നതും, മേലിൽ അതുകൊണ്ടു മനുഷ്യവർഗ്ഗത്തിന്നു പല ഉപകാരങ്ങളുണ്ടാവുന്നതുമാകുന്നു. ഗവർമ്മെണ്ടു വിചാരിച്ചാലല്ലാതെ ഈ കാര്യം സാധിക്കുന്നതല്ല. വൃക്ഷലതാദികളിലും പക്ഷിമൃഗാദികളിലും കൃഷി ഡിപ്പാർട്ടുമെണ്ടുമുഖേന ഗവർമ്മെണ്ടു പലതും ചെയ്തുവരുന്നുണ്ടല്ലോ. ഇങ്ങിനെ ഈ മനുഷ്യവർഗ്ഗത്തെസ്സംബന്ധിച്ചുള്ള ഒരു ഗവേഷണവും കൂടി അക്കൂട്ടത്തിൽ പെടുത്തുവാൻ വൈകിയിരിക്കുന്നു എന്നാണെന്റെ പക്ഷം. ഈ സംഗതിയിൽ ഗവർമ്മെണ്ടിന്റെ ശ്രദ്ധ പതിഞ്ഞു കാണുവാനാഗ്രഹം പ്രദർശിപ്പിച്ചുകൊണ്ടു അപ്രകൃതമായ ഈ വിഷയം ഇവിടെ നിർത്തി പ്രകൃതത്തിൽ പ്രവേശിക്കുന്നു.

ആശാരി മൂശാരി മുതലായി തീണ്ടൽക്കാരായ കമ്മാളർ മാത്രമാണല്ലോ കേവലം താണജാതിക്കാരായി കരുതിവരുന്നതു്. നായന്മാരിൽ പല ജാതിക്കാരുണ്ടെങ്കിലും അവരിലൊന്നിലും വർഗ്ഗവൈവിധ്യമുണ്ടെന്നു ആരും വാദിക്കയില്ല. അതിനാൽ ചാലിയന്മാരിൽ കലർപ്പില്ലാത്ത തനി നാഗന്മാരുണ്ടാകുമെങ്കിൽ മററു സ

കലമാന നായർജാതിക്കാരുടേയും പൂൎവ്വികന്മാർ നാഗന്മാരായിരുന്നുവെന്നും, ഇന്നു കാണുന്നതായ ഉയൎച്ചയ്ക്കും മാററത്തിന്നുമെല്ലാം കാരണം ആൎയ്യസങ്കലനമാണെന്നും തീൎച്ചയായല്ലൊ. എന്റെ ഈ അഭിപ്രായത്തെ എതിൎക്കുന്നവരോട്—പരിഭവം വിചാരിക്കുന്നവരോടു പ്രത്യേകിച്ചും—എന്റെ അഭ്യൎത്ഥന ഇങ്ങനെ ഒരു പരീക്ഷ നടത്തണമെന്നു മാത്രമാണ്. നായന്മാൎക്കുള്ളതായ മഹത്വത്തെ സ്വല്പമെങ്കിലും കുറയ്ക്കണമെന്നോ അവാസ്തവങ്ങളായ പോരായ്മകളുണ്ടെന്നു സ്ഥാപിക്കണമെന്നോ എനിക്കു യാതോരുദ്ദേശവുമില്ല. അതുപോലെ തന്നെ അവാസ്തവങ്ങളായ യോഗ്യതകളുണ്ടെന്നും, വാസ്തവങ്ങളായ ന്യൂനതകളില്ലെന്നും മററുമുള്ള ദുരഭിമാനം ആൎക്കുമുണ്ടാവരുതെന്നേ ഉള്ളു.

ചാലിയന്മാരിൽ നിന്നു മാത്രമല്ല മററു നായന്മാരിൽനിന്നും ആൎയ്യരക്തത്തിന്റെ കലൎപ്പില്ലാതെ തനി നാഗന്മാരേയും തിരഞ്ഞുനോക്കിയാൽ കണ്ടെടുക്കാം. സമീപപ്രദേശങ്ങളിലെന്നും ബ്രാഹ്മണരില്ലാതേയും, പട്ടണത്തിന്റെ ലാഞ്ഛനപോലും എത്താതേയും കിടക്കുന്ന നാട്ടിൻപ്രദേശങ്ങളിൽ പോയി മുക്കിലും മൂലയിലും പരിശോധിക്കണം. എന്നാൽ ആൎയ്യരക്തത്തിന്റെ ലാഞ്ഛനപോലുമില്ലാത്ത തനി നാഗന്മാരെ അവിടങ്ങളിലെ നായന്മാരിൽ തന്നെ കണ്ടെത്താനാണെളുപ്പം. ഈ പരിശോധന എന്റെ നിഗമനം തെററാണെന്നു സ്ഥാപിക്കാനോ നായന്മാരുടെ അഭിമാനത്തെ നിലനിൎത്താനോ മാത്രമല്ല; പിന്നെയോ, അജ്ഞാതവും വാദവിഷയവുമായിക്കിടക്കുന്ന ഒരു ചരിത്രസത്യം തെളിയിക്കാൻകൂടി ഉപകരിക്കുന്നതാകുന്നു. അതു കേരളീയൎക്കൊക്കെ തന്നെ ആവശ്യവുമാണ്. അതുപോലെത്തന്നെ ആശാരി മുതൽ ആദിവാസികളൊഴികെ പുള്ളുവരടക്കമുള്ള ജാതിക്കാരും വൎണ്ണശാസ്ത്രപ്രകാരം പരിശോധിച്ചാൽ നാഗന്മാർ—അഥവാ ഒരേ വൎഗ്ഗക്കാർ—ആണെന്നു തെളിയും.

ആദിവാസികളെല്ലാം മക്കത്തായക്കാരാണെന്നു പറഞ്ഞുവല്ലോ. എന്നാൽ നീലേശ്വരം മുതൽ വടക്കോട്ടു മംഗലാപുരം ഉഡുപ്പി എന്നിങ്ങനെ തെക്കൻകർണ്ണാടകത്തിലെ കടൽത്തീരങ്ങളിൽ 'മൊഗയർ' എന്നു കർണ്ണാടകത്തിൽ പറയുന്ന ഒരു വർഗ്ഗക്കാരുണ്ട്. ഇവർ ഇപ്പോൾ മുക്കുവവർഗ്ഗത്തിൽ പെടുന്നു. മുക്കുവരെപ്പോലെത്തന്നെ ഇവർ മത്സ്യത്തൊഴിലാളികളുമാണു; പക്ഷെ ഇവർ മരുമക്കത്തായക്കാരാകുന്നു. അതെങ്ങിനെ വന്നു? എന്ന ഒരു ചോദ്യം സ്വാഭാവികമാണല്ലോ. അതിനെപ്പററി ഞാനന്വേഷിച്ചു. കടല്ക്കരയിൽ താമസിക്കുന്നവരും, മത്സ്യം പിടിച്ചുകൊണ്ടു ഉപജീവിക്കുന്നവരുമായതുകൊണ്ടു മാത്രമാണു അവരെ മുക്കുവന്മാർ—മൊഗയർ—എന്നു പറയപ്പെടുന്നതു്. വാസ്തവത്തിൽ അവർ മുക്കുവരല്ല; ബൺഡു് എന്നു പറയുന്ന ശൂദ്രവർഗ്ഗമാകുന്നു. ഇവരെ മരുമക്കത്തായക്കാരായിക്കാണുന്നതിൻെറ കാരണമതാണു്. മുക്കുവർക്കു അവിടങ്ങളിലും തീണ്ടലുണ്ടു്; ഈ മൊഗയർക്കാകട്ടെ തീണ്ടലില്ലതാനും. അതിനാൽ ഇവർ മുക്കുവരല്ലെന്നുള്ളതിലേക്കു അതു തെളിവാണല്ലൊ. ഈ വിവരം ഇത്രയും വ്യക്തമാക്കിത്തന്നതു മംഗലാപുരത്തെ ഒരു റിട്ടയേഡ് എഞ്ചിനീയറും കോട്ടബ്രാഹ്മണരെസ്സംബന്ധിച്ചു ചില ചരിത്രങ്ങളെ അന്വേഷണം നടത്തിയ ആളുമായ ശ്രീ കെ. വാസുദേവകാരന്തരാകുന്നു. കാസർഗോഡ്, മഞ്ചേശ്വരം മുതലായ ചില പ്രദേശങ്ങളിലെ മൊഗയരുമായി ഇപ്പോൾ തീണ്ടൽ ആചരിച്ചുവരുന്നു. അതിന്നുള്ള കാരണം അവരുടെ പ്രവൃത്തിതന്നെയായിരിക്കണം. അവർ മററു മുക്കുവരുടെ കൂടെ സഹവസിക്കുന്നതുകൊണ്ടു അവർക്കും തീണ്ടൽ കല്പിച്ചതായിരിക്കാം.

ഏതായാലും ആദിവാസികൾ മക്കത്തായക്കാരാണു്; വല്ലവരിലും മരുമക്കത്തായം കാണുന്നുണ്ടെങ്കിൽ അതു് മേല്പറഞ്ഞ 'മൊഗയരെ'പ്പോലെ എന്തെങ്കിലും കാരണവശാൽ ഉണ്ടായതാവുമെന്നാണു ഞാൻ ഊഹിക്കുന്നതു്. മലബാർ ഗസററിയറിൽ ആദിവാസിക

ളെപ്പററിപ്പറയുന്നതും ഈ അവസരത്തിൽ ഇവിടെ പ്രസ്താവിയ്ക്കാം. "സാധാരണയായിപ്പറയുന്നതായാൽ ഇവർ (ആദിവാസികൾ) മക്കത്തായക്കാരാണ്; താലികെട്ടു കല്യാണം ഇവരുടെ ഇടയിലില്ല.[1]"

അമ്പലവാസികൾ മുതൽ പുള്ളുവരടക്കമുള്ള എല്ലാ ജാതിക്കാരും ആഗതരായ നാഗന്മാരാണെന്നും, പറയർ പുലയർ മുക്കുവൻ വേട്ടുവർ നായാടികൾ മുതലായവരെല്ലാം ഇവിടെയുള്ള ആദിവാസികളാണെന്നും പറഞ്ഞുവല്ലൊ. ഇതിന്നു മറെറാരു തെളിവു കൂടി കാണിയ്ക്കാം. അതിന്നുമുമ്പായി ആദിവാസികളെക്കുറിച്ചു ഒന്നു വിശദീകരിയ്ക്കേണ്ടിയിരിയ്ക്കുന്നു.

കേരളത്തിലെ ആദിവാസികളിലും പല വൎഗ്ഗക്കാരുണ്ട്. പറയരും പുലയരും തന്നെ ഒരേ വൎഗ്ഗമല്ല; സൂക്ഷിച്ചു നോക്കിയാൽ അതു അറിയാൻ കഴിയും. കടൽത്തൊഴിലാളികളായ മുക്കുവർ അരയർ പരവർ എന്നിവരും, കടൽക്കരയിലെ തെങ്ങിൻതോട്ടങ്ങളിൽ കാണുന്ന വേട്ടുവരും ഒരേ വൎഗ്ഗമല്ല. വയനാടൻമലകളിലുള്ള മലയർ കുറുമർ അടിയർ പണിയർ മുതലായവർ വേറെയുമുണ്ട്. പക്ഷെ ഇവരെല്ലാം വേറെ വേറെ വൎഗ്ഗക്കാരാണൊ? ജാതി കൊണ്ടു മാത്രമല്ലെ വ്യത്യാസമുള്ളു? എന്നൊന്നും നിശ്ചയമില്ല. അതൊന്നും ഞാൻ പരിശോധിച്ചിട്ടുമില്ല. നരവംശശാസ്ത്രപ്രകാരം പരിശോധിച്ചാലല്ലാതെ അതെല്ലാം വേർതിരിച്ചറിയാൻ പ്രയാസവുമാണ്. ഇവിടെ പ്രകൃതം അതല്ല; കുടിയേറിപ്പാൎത്തവരായ ആൎയ്യന്മാരും നാഗന്മാരും ഒഴികെ അപ്പോൾതന്നെ ഇവിടെയുണ്ടായിരുന്ന മററു ജനങ്ങളേയെല്ലാം "ആദിവാസികൾ" എന്ന ഒരു വൎഗ്ഗക്കാരായിട്ടേ കരുതുന്നുള്ളു. അവരിലെ ഉപവൎഗ്ഗങ്ങളേയൊന്നും ഇവിടെ പ്രത്യേകം പരിഗണിയ്ക്കുന്നില്ല. അതിന്നു പകരം അവരെ മറെറാരു വിധത്തിൽ വേർതിരിയ്ക്കുകയും വേണം. അതു് ആൎയ്യന്മാരും

---

[1] മലബാർ ഗസററിയർ (മലയാളം) വാല്യം 2 പേജ് 77.

അവരും തമ്മിലുള്ള ബന്ധത്തിൻെറ അടിസ്ഥാനത്തിലാകുന്നു. ആ നിലയിൽ ഈ ആദിവാസികളെ സ്വീകൃതർ, തടസ്ഥർ, ബഹിഷ്കൃതർ എന്നിങ്ങിനെ മൂന്നായിട്ടാണു ഞാൻ തരംതിരിയ്ക്കുന്നതു്. ഇവയിൽ പുലയർ പറയർ മുതലായവർ സ്വീകൃതരും, മുക്കവർ വേട്ടുവർ കുറുമർ അടിയർ മുതലായവർ തടസ്ഥരും, നായാടികൾ ബഹിഷ്കൃതരുമാകുന്നു.

സ്വീകൃതർ:—

പറയരും പുലയരുമൊഴികെ മൊളയൻ കണക്കൻ എന്നും മററും പറയപ്പെടുന്ന ചിലരെയും ഈ സ്വീകൃതരായിക്കാണുന്നുണ്ടു്. അതെല്ലാം ദേശഭേദമനുസരിച്ചു് ഭാഷയിൽ വന്ന വ്യത്യാസം മാത്രമായിരിയ്ക്കണം. ഇവിടെ ആ വക വ്യത്യാസങ്ങൾ പരിഗണിയ്ക്കുന്നില്ല. സ്വീകരിയ്ക്കപ്പെട്ടവരെല്ലാം ഈ സ്വീകൃതരിൽ ഉൾപ്പെടുന്നു. ആര്യന്മാർ ഇവിടെ വന്നപ്പോൾ ആദിവാസികളിൽ നിന്നു തങ്ങൾക്കാവശ്യമുള്ളേടത്തോളം ആളുകളെ മെരുക്കിയെടുത്തു. ആര്യന്മാർ ദേശംദേശമായി വ്യാപിയ്ക്കുവാൻ തുടങ്ങിയപ്പോൾ ഓരോ ദേശത്തെയ്ക്കും ആവശ്യമുള്ളേടത്തോളം അത്തരക്കാരെ അതാതു ദേശക്കാരായി സ്വീകരിയ്ക്കുകയും, ദേശങ്ങളിൽ കുടിയിരുത്തുകയും ചെയ്തു. ഞാനിവിടെ സ്വീകൃതരെന്നു പറഞ്ഞതു ഇപ്രകാരം നമ്പൂതിരിമാർ തങ്ങളുടെ ദേശക്കാരായി സ്വീകരിച്ചു കുടിയിരുത്തിയവരെയാകുന്നു. ശൂദ്രൻ മുതൽ പാണൻ പര്യന്തമുള്ളവർക്കുള്ളതുപോലെ—അഥവാ [ഉണ്ടായിരുന്നതുപോലെ—ദേശമര്യാദകളും മററവകാശങ്ങളും ഇവക്കും കൊടുക്കുന്നുണ്ടു്. നമ്പൂതിരി—അഥവാ അമ്പലം—മററെല്ലാവരുമെന്നപോലെ ഇവരും ആ ദേശക്കാരാകുന്നു; അവിടെ അവകാശങ്ങളുണ്ടു്; അവക്കും ഇവക്കും തമ്മിൽ പലതിലും അന്യോന്യം സഹകരിയ്ക്കേണ്ടതുമുണ്ടു്[1] ഇവർ സ്വീകൃതരാ

---

1 ദേശമര്യാദയെപ്പററിയും ദേശക്കാരുമായിട്ടുള്ള ബന്ധത്തെപ്പററിയും 'ആര്യന്മാരുടെ കുടിയേററം' രണ്ടാംഭാഗത്തിൽ വിവരിയ്ക്കുന്നതാണു്.

ണെന്നു പറയുവാൻ കാരണമതാകുന്നു. ഇവർ സ്വതവെ സാധുക്കളും സത്സ്വഭാവികളുമായിരുന്നുവെന്നും, ആൎയ്യന്മാർ ഇവിടെ കുടിയേറിപ്പാൎത്തു തുടങ്ങിയ കാലത്തു് ഇവർ അവൎക്കു കഴിവുള്ള ഒത്താശകളും സഹായങ്ങളും ചെയ്തുകൊടുത്തിരിക്കുമെന്നും, അതുകൊണ്ടാണു അവർ ഇവരെ മിത്രങ്ങളെന്ന നിലയിൽ ദേശക്കാരായി സ്വീകരിച്ചു കുടിയിരുത്തി ജോലിയും കൊടുത്തു മററു അടിയാരുമായിട്ടെന്നപോലെ ദേശമൎയ്യാദകൾ ആചരിച്ചുവരുന്നതെന്നുമാണു എന്റെ വിശ്വാസം.

തടസ്ഥർ:—

സ്വതവെ തടസ്ഥൻ എന്ന പദത്തിനു സംസ്കൃതത്തിലുള്ള അൎത്ഥം മധ്യസ്ഥൻ—ശത്രുവോ മിത്രമോ അല്ലാത്ത ആൾ—എന്നാകുന്നു. ഇവിടെ പ്രയോഗിച്ചിരിക്കുന്നതും ആ അൎത്ഥത്തിൽ തന്നേയാകുന്നു. നമ്പൂതിരിമാർ ദേശക്കാർ ദേശങ്ങൾ എന്നിവയുമായി യാതൊരു ബന്ധവുമില്ലാതെ—ദേശക്കാരായി സ്വീകരിക്കപ്പെടാതെ—ജീവിച്ചുവരുന്ന മുക്കുവരാദി ആദിവാസികളെയാണു ഈ കൂട്ടത്തിൽ പെടുത്തിയിട്ടുള്ളതു്. ഇവൎക്കു ഇവരുടേതായ ഒരു ദേശമോ ദേശക്കാരൊ ഇല്ല. എന്തെങ്കിലും ദേശക്കാരുമായി ഇവൎക്കോ ഇവരുമായി ദേശക്കാൎക്കോ—മതപരമായിട്ടാവട്ടെ മററു സംഗതികളിലാവട്ടെ—വെറും മനുഷ്യനെന്ന നിലക്കുള്ള സഹകരണമല്ലാതെ, നിൎബ്ബന്ധമായ യാതൊരു ബന്ധവും കൎത്തവ്യവുമില്ല. ഇവരെ ആൎയ്യന്മാർ സ്വീകരിച്ചിട്ടില്ല; ബഹിഷ്കരിച്ചിട്ടുമില്ല. അവരുടെ കഴിവനുസരിച്ചു ജീവിച്ചുവരുന്നുവെന്നു മാത്രം. അതിനാൽ ഇവർ തടസ്ഥരാകുന്നു. ഇവരാകട്ടെ ആൎയ്യന്മാരായ നമ്പൂതിരിമാൎക്കു പ്രത്യേകമായ ഉപകാരങ്ങളൊന്നും ചെയ്തുകൊടുത്തിട്ടില്ല; ദ്രോഹമൊന്നും ചെയ്തുമില്ല. അവരെ മിത്രങ്ങളായൊ ശത്രുക്കളായൊ കരുതാതെ കേവലം തടസ്ഥർ—സമന്മാർ—ഉദാസീനന്മാർ—എന്ന

നിലയിൽ വിട്ടതു ആ കാരണത്താലാവണം. ഇവരിൽ മുക്കുവന്മാരെന്നും, പരവന്മാരെന്നും, അരയന്മാരെന്നും മററും പറയപ്പെടുന്ന വരെ കടൽക്കരയിൽ കാണാം. അവർ മത്സ്യത്തൊഴിലാളികളാണല്ലൊ. ദേശഭേദമനുസരിച്ചുള്ള ഭാഷാഭേദം മാത്രമാണിതെന്നും എല്ലാം ഒരേ വർഗ്ഗമാണിതെന്നുമാണു അന്വേഷണത്തിൽ നിന്നറിയുവാൻ കഴിഞ്ഞതു്.

കടൽക്കരയിൽനിന്നു കിഴക്കോട്ടു—അവസ്ഥാനുസരണം ഏഴെട്ടു നാഴികവരെ—കുന്നും മലയും മററുമില്ലാതെ—പരന്നുകിടക്കുന്ന മണൽപ്രദേശമാണല്ലൊ. അവിടത്തെ പ്രധാന കൃഷി തെങ്ങുമാകുന്നു. കോഴിക്കോടു മുതൽ എറണാംകുളം വരെയുള്ള ഈ തെങ്ങിൻതോട്ടങ്ങളിലെ കൂലിക്കാരായി—കൃഷിത്തൊഴിലാളികളായി—ത്താമസിക്കുന്ന ജനങ്ങളെ 'വേട്ടുവന്മാർ' എന്നു പറയുന്നു. മുക്കുവന്മാർ കടൽജീവികളാണെങ്കിൽ ഇവർ കരജീവികളാണു്. എന്നാൽ അവർ തമ്മിൽ ബന്ധമില്ലത്രെ. കോഴിക്കോട്ടുനിന്നു വടക്കും എറണാകുളത്തുനിന്നു തെക്കും ഇത്തരം തടസ്ഥർ ഇനിയുമുണ്ടെന്നു വരാം. അതിനുപുറമെ വയനാടു മുതലായ കാട്ടുപ്രദേശങ്ങളിലെ മലയർ കുറിച്യർ കുറുമർ പണിയർ ആദിയായി തടസ്ഥരായ ജനങ്ങൾ വേറേയുമുണ്ടു്. ഇവിടെ വിവക്ഷ അതല്ല, ആര്യന്മാർ കുടിയേറിപ്പാർത്തതു മുതൽ ഇന്നുവരേയും അവരുടെ ദേശക്കാരോ സഹകരണക്കാരോ ആയി സ്വീകരിക്കാതെയും, എന്നാൽ ബഹിഷ്കരിക്കപ്പെടാതേയും ചില ആദിവാസികൾ കേരളത്തിലുണ്ടെന്നു കാണിക്കുക മാത്രമാണിവിടെ ഉദ്ദേശം.

3. ബഹിഷ്കൃതർ:—

ഞാൻ ഈ ഇനത്തിൽ പെടുത്തിയിട്ടുള്ളതു നായാടികളേയാകുന്നു. ഏററവും ദയനീയമായ നില അവരുടേതാണു്. സകലമാന ജനങ്ങളും അവരെ എല്ലാവിധത്തിലും ബഹിഷ്കരിച്ചിരിക്കയാണു്.

അവരെക്കൊണ്ടു യാതൊരു പണിയുമെടുപ്പിയ്ക്കയില്ല, അവക്കുവേണ്ടി യാതൊരു പണിയും എടുക്കയുമില്ല, അവരിൽനിന്നു എന്തെങ്കിലും വാങ്ങുകയോ അവക്കു കൊടുക്കുകയോ ചെയ്യില്ല. മനുഷ്യവാസമുള്ള ദേശങ്ങളിലേയ്ക്കു വരുവാനൊ സാധാരണ വഴികളിൽക്കൂടി നടക്കുവാനൊ പാടില്ല; കൂലിപ്പണിയ്ക്കുപോലും അവരെ വിളിയ്ക്കുകയില്ല. അങ്ങിനെ തികഞ്ഞ ഒരു സഹകരണത്യാഗമാണ് അവരുമായി മററ ദേശക്കാരെല്ലാം—ഹിന്തുക്കളെല്ലാമെന്നത്ഥം—അനുഷ്ഠിച്ചുവരുന്നതു്. ഈ നായാടികൾ ആര്യന്മാരുടെ ശത്രുക്കളായിരുന്നിരിയ്ക്കണം. ആര്യന്മാർ ഇവിടെ വന്നപ്പോൾ ഇവർ അവരെ എതിക്കുകയും ദ്രോഹിയ്ക്കുകയും മററും ചെയ്തിട്ടുണ്ടാവണം. നിവൃത്തിയില്ലെന്നു വന്നപ്പോൾ ആര്യന്മാർ ഇവരെ ആട്ടി അകററുകയും അങ്ങിനെ കാട്ടു കയററുകയും ചെയ്യേണ്ടിവന്നവരാണിവർ.

ഇനി പ്രകൃതവിഷയത്തിലേയ്ക്കു കടക്കാം അമ്പലവാസിമുതൽ പുള്ളുവരടക്കമുള്ളവരെല്ലാം ഒരേ വൎഗ്ഗമാണെന്നതിന്നുള്ള തെളിവാണിവിടെ പറയാൻ പോകുന്നതു്. പ്രായേണ ആദിവാസികളിലെ എല്ലാ വിഭാഗങ്ങളിലും ഓരോ മൂപ്പനെ—നേതാവിനെ—ക്കാണുന്നുണ്ടു്. വഹിച്ചുവരുന്നതു് ഓരോ വംശക്കാരാകുന്നു. മറിച്ചു് അതാതുകാലത്തു നേതാവിനെ നിശ്ചയിയ്ക്കുന്നതായ സമ്പ്രദായവുമില്ലെന്നില്ല. വിവാഹവും വേണ്ടിവന്നാൽ മോചനവും നടത്തിക്കൊടുക്കുക, ജാതിവഴക്കും മററു കശപിശകളുമുണ്ടായാൽ പറഞ്ഞുതീക്കുക മുതലായതെല്ലാം ആ നേതാവിന്റെ അധികാരത്തിൽ പെട്ടതാണു്. ആദിവാസികളായ മുക്കുവന്മാരുടെ നേതാവിന്നു അവർ പറയുന്ന ഭാഷ 'കുടികൂടിസ്ഥൻ' എന്നാണു്. ഇതു 'കുലകൂടസ്ഥൻ' എന്ന സംസ്കൃതപദത്തിന്റെ രൂപാന്തരമാവുമെന്നൂഹിയ്ക്കുന്നു. സംസ്കൃതത്തിൽ അതിന്റെ അത്ഥം 'വംശസ്ഥാപകൻ' എന്നാണെന്നു പറയാം. 'വംശനേതാവ്' എന്നു പറഞ്ഞാലും തെററാവില്ലെന്നു തോന്നുന്നു. ഏതായാലും മുക്കുവന്മാക്കു അങ്ങിനെ ഒരു നേതാവുണ്ടെന്നു മാ

ത്രമേ ഇവിടെ ധരിയ്ക്കേണ്ടതുള്ളു. അതുപോലെ വേട്ടുവന്മാരുടെ നേതാവിനെ 'അവകാശി'യെന്നും, ബഹിഷ്കൃതരായ നായാടികളുടേതിനെ മൂപ്പൻ എന്നുമാണ് അവർ പറയുന്നത്. വയനാടൻ മലകളിലും മററും ജീവിയ്ക്കുന്ന തടസ്ഥന്മാരായ ആദിവാസികളുടെ നിലയും ഇതിൽനിന്നു ഭിന്നമല്ല. അവിടങ്ങളിലന്വേഷിച്ചതിൽ ആ ഗിരിവർഗ്ഗക്കാർക്കെല്ലാം ഓരോ നേതാവുണ്ടെന്നു അറിയാൻ കഴിഞ്ഞു. അടിയരുടെ നേതാവിനെപ്പററയുന്ന ഭാഷ 'നാട്ടുമൂപ്പൻ' എന്നാണ്. അയാളുടെ കീഴിലായി 'ചെമ്മക്കാരൻ' 'തിമ്മിടി' 'കരിമികൻ' എന്നീ പേരുകളാൽ അറിയപ്പെടുന്ന മൂന്നുപേരും കൂടിയുണ്ട്. കുറിച്യരുടെ നേതാവിൻെറ പേരു 'തെയ്യാടി' എന്നാകുന്നു. അയാളുടെ കീഴിലും 'പണിയ്ക്കർ' 'വെളിച്ചപ്പാട്' എന്നിങ്ങനെ രണ്ടുപേരുണ്ട്. കാട്ടുനായ്ക്കന്മാരുടെ പ്രധാനിയുടെ പേർ 'നായ്ക്കനേതാവ്' എന്നത്രെ. പണിയർ എന്ന് മററൊരു കാട്ടുവർഗ്ഗക്കാരുണ്ട്. 'മൂപ്പൻ' എന്നാണവരുടെ തലവൻെറ പേർ. (മലബാർ ഗസററിയറിൽ ഇവനു 'കുട്ടൻ' എന്നുകൂടി പേരുണ്ടെന്നു എഴുതിക്കാണുന്നു) കുറുമർ മുളക്കുറുമ്പർ തേൻകുറുമ്പർ എന്നിങ്ങിനെ മൂന്നു വർഗ്ഗക്കാർ വേറെയുണ്ട്. ഇതിൽ കുറുമനേതാവിൻെറ പേർ 'കുന്നിൽക്കാരണവർ എന്നാകുന്നു [1] മുളക്കുറുമ്പരുടെ നേതാവ് 'മൂപ്പനും' തേൻ കുറുമ്പരുടേത് 'മുതലി'യുമാകുന്നു.[2]

ഇങ്ങിനെ ആദിവാസികൾക്കെല്ലാം പ്രത്യേകം നേതാക്കന്മാരെക്കാണുന്നുണ്ട്. എന്നാൽ അമ്പലവാസി മുതൽ പുള്ളുവർ വരെയുള്ളവർക്കാണെങ്കിൽ നമ്പൂതിരിമാർ മാത്രമല്ലാതെ മററൊരു നേതാ

---

[1] കേരളത്തിൻെറ ഉത്തരഭാഗങ്ങളിലുള്ള വനഭൂമികളിൽ വസിച്ചുവരുന്ന ഏതാനും ആദിവാസികളെപ്പററി വിവരിയ്ക്കുന്ന കെ. പാന്ഥരിൻെറ 'കേരളത്തിലെ ആഫ്രിക്ക' എന്ന പുസ്തകത്തിൽനിന്ന് എടുത്തതാണ് ഈ നേതാക്കന്മാരുടെ പേരുകൾ.

[2] മലബാർ ഗസററിയർ മലയാളം vol 2. പേജ് 83.

വു്—പ്രധാനി—ഉള്ളതായോ ഉണ്ടായിരുന്നതായോ കാണുന്നില്ല. ഏതു കാൎയ്യത്തിലും അവസാനതീരുമാനമുണ്ടാക്കിയിരുന്നതു് അതാതു പ്രദേശങ്ങളിലെ ഇല്ലങ്ങളിൽവെച്ചായിരുന്നു. കെട്ടുകല്യാണത്തിന്നു മുല്ല കൊണ്ടുപോയിരുന്നതും ഇല്ലങ്ങളിൽനിന്നോ അമ്പലങ്ങളിൽനിന്നോ ആയിരുന്നുവല്ലൊ. കല്യാണം പതിനാറു് മുതലായ അടിയന്തരങ്ങൾക്കു ഇല്ലങ്ങളിലൊ അമ്പലങ്ങളിലൊ വെച്ചു് ബ്രാഹ്മണന്നു് കഴിയ്ക്കുകയും ദക്ഷിണ കൊടുക്കുകയും ചെയ്യുന്നതു അപൂൎവ്വമായിരുന്നില്ല.

എന്നാൽ പറയർ പുലയർ എന്നിവർ ആദിവാസികളാണെങ്കിലും അവൎക്കു ഇതുപോലെയൊരു നേതാവുള്ളതായോ ഉണ്ടായിരുന്നതായൊ അറിവില്ല. അതിന്നു കാരണമെന്താണെന്നൊരു ചോദ്യമുണ്ടാവാം. അവർ സ്വീകൃതരാണല്ലൊ. അവൎക്കുമാത്രം പ്രത്യേകം നേതാവില്ലാതാവാനും, നേതൃത്വം നമ്പൂതിരിമാരിൽ നിക്ഷിപ്തമാവാനും കാരണമതാകുന്നു. ഈഴവൎക്കു് അവരിൽ നേതാക്കന്മാരുണ്ടു്. അവരുടെ പേർ 'തണ്ടാൻ' എന്നാകുന്നു. അവർ ആഗതരാണെങ്കിലും—ദേശവ്യവസ്ഥയും മററും നിലവിൽവന്നതിന്നു ശേഷം വന്നവരാകയാൽ—ആൎയ്യന്മാർ ദേശക്കാരായി സ്വീകരിയ്ക്കുകയോ ദേശമൎയ്യാദകൾ അനുവദിയ്ക്കുകയൊ ചെയ്തിട്ടില്ല. അതിനാൽ അവരുടെ നേതൃത്വം നമ്പൂതിരിമാരിൽ കാണുന്നതുമില്ല ആൎയ്യന്മാർ അവരേയും പറയർ പുലയർ എന്നിവരെപ്പോലെ ദേശക്കാരായി സ്വീകരിച്ചിരുന്നുവെങ്കിൽ അവരുടെ നേതൃത്വവും ആൎയ്യന്മാൎക്കു മാത്രമെ ഉണ്ടാകുമായിരുന്നുള്ളു. അവരെ ആൎയ്യന്മാർ അങ്ങിനെ സ്വീകരിയ്ക്കാതിരുന്നതുകൊണ്ടാണ ഈഴവരുടെ നേതാക്കന്മാരായി തണ്ടാൻ എന്നു പറയപ്പെടുന്നവരുണ്ടായി വന്നതു്.

ഇനി ഇത്രയും പറഞ്ഞതിന്റെ സാരം ഇവിടെ ചുരുക്കിപ്പറയാം. പ്രായേണ എല്ലാതരം ആദിവാസികൾക്കും അവരുടെ ജാതിക്കാരായ മൂപ്പന്മാർ—നേതാക്കന്മാർ—ഉണ്ടു്. കേരള

ത്തിലെ നാഗന്മാരിൽ വാരിയർ മുതൽ പുള്ളുവരടക്കം പല വിഭാഗക്കാരുണ്ടെങ്കിലും അവരിലാർക്കും സ്വജാതിക്കാരായ വർഗ്ഗമേധാവികളില്ല; എല്ലാവരുടേയും ആ നേതൃത്വം ഇരിയ്ക്കുന്നതു നമ്പൂതിരിമാരിലാകുന്നു. അതിനാൽ അവരെല്ലാം ആഗതരാണെന്നും, നമ്പൂതിരിമാർ കൊണ്ടുവന്നവരാണെന്നും, മാത്രമല്ല ആദ്യകാലത്തു് ഒരേ വർഗ്ഗക്കാരായിരുന്നുവെന്നും, ഇവിടെ സ്ഥിരതാമസമാക്കിയതിന്നു ശേഷം കാലക്രമേണ സാവധാനത്തിൽ പല ജാതികളായിത്തിരിഞ്ഞതാണെന്നും തെളിയുന്നുണ്ടു്.



## അദ്ധ്യായം 9

# സഹോദരഭർത്തൃത്വം നമ്പൂതിരിമാരിൽ

കുടിയേറിപ്പാർത്തവരിലെല്ലാം ബഹുഭർത്തൃത്വം വരുക എന്നതു സാധാരണയാണു്. കേരളത്തിൽ—ഇന്ത്യയിലെവിടെയും തന്നെ—കണ്ടുവരുന്നതായ ആംഗ്ലോ ഇന്ത്യക്കാരും അതിന്നു തെളിവാണു്. ഇന്നത്തെ ഇന്ത്യയാണെങ്കിൽ കാടുകെട്ടിക്കിടക്കുന്ന അന്നത്തെ കേരളം പോലെയൊന്നുമല്ല; യൂറോപ്യന്മാർ വന്നതാണെങ്കിൽ കച്ചവടത്തിന്നാണു്. ആദ്യം വന്ന വാസ്കോഡിഗാമയ്ക്കു മാത്രമേ വഴി നിശ്ചയമില്ലാത്തതിനാൽ ഇവിടെ എത്താൻ ബുദ്ധിമുട്ടേണ്ടിവന്നിട്ടുള്ളു. പിന്നീടു വന്നവരെല്ലാം സുനിശ്ചിതമായ മാർഗ്ഗത്തിൽക്കൂടെ—പായക്കപ്പലാണെങ്കിലും — പരിഷ്കൃതരീതിയിലുള്ള ജലവാഹനങ്ങളിലാണു യാത്ര ചെയ്തിരുന്നതു്. ഇവിടെ എത്തിയാൽ താമസിയ്ക്കുവാൻ വേണ്ടതായ എല്ലാ സൌകര്യങ്ങളുമുണ്ടെന്നറിഞ്ഞുകൊണ്ടു ധനാർജ്ജനത്തിന്നു വേണ്ടിയാണു പുറപ്പെട്ടിരുന്നതും. എന്നിട്ടും കൂടി അവരിൽതന്നെ വളരെപേർ സ്ത്രീകളെ കൂടാതേയാണു അവിടെ വന്നിരുന്നതു്. ഇവിടെക്കാണുന്നതായ ആംഗ്ലോ ഇന്ത്യക്കാരെല്ലാം അതിന്നു തെളിവാണല്ലോ. ഇന്ത്യയിലെ ഏതു പട്ട

ണങ്ങളിൽ പോയാലും ആംഗ്ലൊഇന്ത്യക്കാരെ ഇന്നും എത്ര വേണമെങ്കിലും കാണ്മാനുണ്ടാകും. മാത്രമല്ല ഒന്നാംലോകമഹായുദ്ധം കഴിയുന്നതുവരെ (1918) തീവണ്ടികളിലെ ചില കമ്പാർട്ടുമെണ്ടുകൾ—യൂറോപ്യന്മാൎക്കും "ആംഗ്ലൊ ഇന്ത്യക്കാൎക്കും" മാത്രമായി റിസർവ്വ് ചെയ്യുകയും, ആ വിവരം പരസ്യമായി അവയിൽ എഴുതിവെയ്ക്കുകയും ചെയ്തിരുന്നു. സായ്പന്മാൎക്ക അത്രയൊക്കെ സൌകര്യം മാത്രമല്ല 'ഭൂസ്വാതന്ത്ര്യം' ഉണ്ടായിരുന്നിട്ടു കൂടി ഇവിടെ ആയിരക്കണക്കിനു ആംഗ്ലോ ഇന്ത്യക്കാരുണ്ടായി. ഇന്നും നിയമസഭകളിലേയ്ക്കു ന്യൂനപക്ഷമെന്ന നിലയ്ക്കു പ്രത്യേക പ്രാതിനിധ്യവും അവൎക്ക അനുവദിച്ചിട്ടുണ്ടല്ലൊ. യൂറോപ്യന്മാൎക്ക് ഇന്ത്യക്കാരെ പരമപുച്ഛമായിരുന്നു. എന്നിട്ടു കൂടി ഇവിടെ ഇത്ര വളരെ ആംഗ്ലൊ ഇന്ത്യക്കാരുണ്ടാവാൻ കാരണമെന്താണ്? എല്ലാവൎക്കും യൂറോപ്യൻ സ്ത്രീകളെ ഒരുമിച്ചു കൊണ്ടുവരാമായിരുന്നില്ലേ? പരിതസ്ഥിതി ഇങ്ങിനെ അവൎക്കനുകൂലമായിരുന്നിട്ടുകൂടി ഇത്രയധികം ആംഗ്ലൊ ഇന്ത്യക്കാരുണ്ടായതു ഒരുതരം ബഹുഭർത്തൃത്വത്തിൻെറ ഫലമാകുന്നു. ബഹുഭർത്തൃത്വത്തിൻെറ മൂലകാരണം സ്ത്രീകൾ കമ്മിയാവുകയാണല്ലൊ. ഇവിടേയാണെങ്കിൽ 'സ്ത്രീകളുടെ കമ്മി' എന്നതിന്നു യൂറോപ്യൻ സ്ത്രീകളുടെ കമ്മിയാണെന്നേയുള്ളു. അവരുടെ സ്വദേശത്തെന്നപോലെ ഇവിടേയും യൂറോപ്യൻ സ്ത്രീകളെ വേണ്ടുവോളം കിട്ടുമായിരുന്നാൽ ഇവരെല്ലാം ഇന്ത്യക്കാരികളെ പരിഗ്രഹിയ്ക്കുവാനും, ഇത്ര വളരെ ആംഗ്ലൊ ഇന്ത്യക്കാരെ സൃഷ്ടിയ്ക്കുവാനും എടവരില്ലെന്നു തീൎച്ചയല്ലേ? ഇന്ത്യക്കാരികളെ ഇവിടെ കിട്ടുവാൻ പ്രയാസമില്ല; യൂറോപ്യൻസ്ത്രീകളെ കിട്ടുവാനുമില്ല. ഈ ആംഗ്ലോഇന്ത്യക്കാരെല്ലാം അതിൻെറ ഫലമാകുന്നു.

ആൎയ്യന്മാർ കേരളത്തിലേയ്ക്കു വന്നപോലെ ജനവാസശൂന്യവും കാടുകെട്ടിക്കിടക്കുന്നതുമായ ഒരു രാജ്യത്തയ്ക്കാണവർ വന്നിരുന്നതെങ്കിൽ ഈ ആംഗ്ലൊ ഇന്ത്യക്കാരുടെ സ്ഥാനത്തു് ബഹുഭർത്തൃ

ത്വസന്താനങ്ങളം—ഒരേ സ്ത്രീയിൽ പല പുരുഷന്മാരിൽനിന്നു ജനിച്ച സന്താനങ്ങളം—ആയിവരുവാനാണെളുപ്പം. അതിനാൽ കേരളത്തെപ്പോലെ ജനവാസശൂന്യമായി ഭൂമികളെല്ലാം കാടുകെട്ടി തരിശായിക്കിടക്കുന്ന വിദൂരപ്രദേശത്തേക്കു കുടിയേറിപ്പാർക്കാൻ പോകുന്നവരിൽ ബഹുഭർത്തൃത്വമുണ്ടായാലത്ഭുതമില്ല; അതു സ്വാഭാവികമാണ്; അതു സംഭവിക്കാതിരിക്കാനാണു പ്രയാസം.

സിലോൺ സിംഗപ്പൂർ സൌത്താഫ്രിക്ക മുതലായ പ്രദേശങ്ങളിൽ എത്ര ഇന്ത്യക്കാരാണു അവിടുത്തുകാരികളെ്പെണ്ണുങ്ങളെ കല്യാണം കഴിച്ചു കൂടിയിരിക്കുന്നതു്. സൌത്താഫ്രിക്കയിലെ നീഗ്രോകളിൽ തന്നെ ആയിരക്കണക്കിൽ സായ്പന്മാരുടെ സന്താനങ്ങളെ—'ആംഗ്ലോ ആഫ്രിക്കക്കാരെ'—കാണാം. തെക്കെ അമേരിക്കയിൽ 75 ശതമാനം ജനങ്ങളും സായ്പന്മാരുമായിട്ടുള്ള സങ്കരവർഗ്ഗക്കാരാകുന്നു.[1] വാസ്തവത്തിൽ ഇതെല്ലാം ബഹുഭർത്തൃത്വത്തിൻെറ രൂപാന്തരമാണ്. ആദികാലത്തെ കേരളം പോലെ ജനവാസമില്ലാത്ത രാജ്യങ്ങളായിരുന്നുവെങ്കിൽ അവിടെ കുടിപാർക്കാൻ ചെന്നവരിലും ബഹുഭർത്തൃത്വമുണ്ടാവാതിരിക്കയില്ല. അവിടങ്ങളിലെല്ലാം അതു കൂടാതെ കഴിഞ്ഞതു സ്ത്രീകൾ ധാരാളമുണ്ടായിരുന്നതിനാലാകുന്നു.

അങ്ങിനെയാണെങ്കിൽ നമ്പൂതിരിമാരും ഇവിടെവന്നു കുടിയേറിപ്പാർത്തവരാകയാൽ അവരിലും ബഹുഭർത്തൃത്വമുണ്ടാവേണ്ടതല്ലേ? അവരിൽ മാത്രം അതില്ലാതാവാൻ കാരണമെന്താണ്? എന്നൊരു ചോദ്യം ഉത്ഭവിക്കും. അവർ ഇവിടെ കുടിയേറിപ്പാർത്ത ആദ്യകാലത്തും പിന്നീടു കുറച്ചുകാലത്തോളവും അവരുടെ ഇടയിൽ സഹോദരഭർത്തൃത്വമുണ്ടായിരുന്നുവെന്നാണു ഞാൻ വിശ്വസിക്കുന്നതു്. കാലാന്തരത്തിൽ കഠിനമായ നിയമം മൂലം അതിനെ നി

[1] 'അപ്പുറത്തെ അമേരിക്ക' കെ. സി. പീററർ.

രോധിച്ചിരിയ്ക്കും. ഇങ്ങിനെ സഹോദരഭർത്തൃത്വമുണ്ടായിരുന്നുവെന്നതിന്നു ചില തെളിവുകഠം ഇവിടെ കാണിയ്ക്കാം.

ഘോഷാസമ്പ്രദായം നിഷ്കൃഷ്ടയോടെ ആചരിച്ചിരുന്നവരിലും ആചരിച്ചുവരുന്നവരിലും തന്നെ സ്ത്രീകഠംക്കു തൻെറ കുഡുംബത്തിലുള്ള പുരുഷന്മാരെ കാണാൻ പാടില്ലെന്ന ഒരു നിയമം എങ്ങും നടപ്പുള്ളതായി കേട്ടിട്ടില്ല. എന്നാൽ നമ്പൂതിരിമാരിൽ മാത്രം അങ്ങിനെയൊരു നിയമമുണ്ടു്. ജ്യേഷ്ഠൻെറ ഭാൎയ്യയെ സ്വന്തം അനുജന്മാൎക്കുകൂടി കാണ്മാനോ നേരിട്ടു സംസാരിയ്ക്കാനോ പാടില്ലെന്നാണ്—ഇപ്പോഠം ആയിരുന്നു—നിയമം. ഒരേ ഇല്ലത്തെ നാലു സഹോദരന്മാർ വിവാഹം ചെയ്തുവെന്നു വിചാരിയ്ക്കുക. അതാതു ഭാൎയ്യാഭർത്താക്കന്മാർ തമ്മിൽ മാത്രമല്ലാതെ മററു മൂന്നു പുരുഷന്മാൎക്കും മററു മൂന്നു സ്ത്രീകളെ കാണുകയോ അവരുമായി നേരിട്ടു സംസാരിയ്ക്കുകയോ ചെയ്യാൻ പാടില്ലെന്നു നിർബ്ബന്ധമുണ്ടായിരുന്നു അവർ തമ്മിലും ഘോഷാസമ്പ്രദായം നിർബ്ബന്ധമായിരുന്നുവെന്നൎത്ഥം. ജ്യേഷ്ഠൻെറവേളി കഴിയുമ്പോഠം ഉണ്ണികളായിരിയ്ക്കുന്ന—സമാവൎത്തനം കഴിഞ്ഞിട്ടില്ലാത്ത—അനുജന്മാരെല്ലാം ആ അന്തൎജ്ജനത്തെ കാണാറുണ്ടു്. എന്നുവെച്ചാൽ അവരുടെ സമാവൎത്തനം കഴിഞ്ഞാലും (പ്രായമായാലുമെന്നൎത്ഥം) അവർതമ്മിൽ ഘോഷ ആചരിയ്ക്കാറില്ല. വേളി കഴിയുന്ന സമയത്തു് സമാവൎത്തനം കഴിഞ്ഞിട്ടുള്ള അനുജന്മാരാരും ആ ജ്യേഷ്ഠഭാൎയ്യയെ കാണുകയും പതിവില്ല. എൻെറ രണ്ടു ജ്യേഷ്ഠന്മാർ ഈരണ്ടു വിവാഹം ചെയ്തവരാണു്. വലിയ ജ്യേഷ്ഠൻെറആദ്യത്തെ വേളി കഴിയുന്ന കാലത്തു് എനിയ്ക്കു എട്ടു വയസ്സു ആയിരുന്നുള്ളു. ഉപനിച്ചിരിയ്ക്കുന്ന—ബ്രഹ്മചാരിയായിരിയ്ക്കുന്ന—കാലമായിരുന്നു അതു്. അതിനാൽ ആ ആദ്യഭാൎയ്യയെ മാത്രം ഞാൻ കണ്ടിരുന്നു; എന്നുവെച്ചാൽ അവരും ഞാനുമായി ഘോഷ ആചരിച്ചിരുന്നില്ല. ആ ജ്യേഷ്ഠൻെറ തന്നെ രണ്ടാമത്തെ വേളിയും, ചെറിയ ജ്യേഷ്ഠൻെറ രണ്ടു വേളികളും നടന്നതു് എൻെറ സമാ

വർത്തനം കഴിഞ്ഞതിന്നു ശേഷമാകുന്നു. അവരെ ഞാൻ നേരിട്ടു കാണുകയൊ അവരുമായി സംസാരിക്കുകയൊ ചെയ്യാറില്ല. ('സമാവർത്തനം എന്നതു് ഷോഡശക്രിയകളിലൊരു സംസ്കാരവും, ഉണ്ണി എന്ന നില വിട്ടു നമ്പൂതിരിയായി മാറുന്നതുമായ പ്രധാന കർമ്മമാകുന്നു.) ഇതു് നമ്പൂതിരിമാരുടെ ഇടയിൽ സാർവ്വത്രികമായി ഉണ്ടായിരുന്ന നിയമമായിരുന്നു. ഈ പരമാർത്ഥം നമ്പൂതിരിമാരല്ലാതെ ഇതരന്മാർ അറിഞ്ഞിട്ടു ഉണ്ടാകയില്ല; ഇപ്പോഴത്തെ ചെറുപ്പക്കാർക്ക് അതറിയാതായിട്ടുമുണ്ടു്; അടുത്ത തലമുറക്കാർക്കു തീരെ അജ്ഞാതമാവുകയും ചെയ്യും. ഇതിൻെറ ആവശ്യവും കാരണവുമെന്താണു ? ഒന്നുകൂടി അറിയണം. ഭർത്തൃസഹോദരന്മാർ മാത്രമായിട്ടേ ഈ ഘോഷയുള്ളു. അമ്മാമൻെറ മക്കാം, അമ്മയുടെ സഹോദരീപുത്രന്മാർ, അഫന്മാർ (ഭർത്താവിൻെറ പിതൃസഹോദരന്മാർ) അവരുടെ സഹോദരീപുത്രന്മാർ മുതലായ ചാർച്ചക്കാരെയെല്ലാം കാണുവാനും, അവരുമായി നേരിട്ടു സംസാരിക്കുവാനും വിരോധമില്ല അവരുമായി ഘോഷയില്ലെന്നർത്ഥം. ഭർത്താക്കന്മാരുടെ സഹോദരന്മാരായിട്ടുള്ള പെരുമാററത്തിൽ മാത്രമേ ഘോഷയുള്ളു. അതു് നിർബ്ബന്ധമായിരുന്നു താനും. പണ്ടു സഹോദരഭർത്തൃത്വമുണ്ടായിരുന്നുവെന്നും, അതിനെ നിരോധിക്കാനാണു അങ്ങിനെ ചെയ്തതെന്നുമാണു ഞാൻ വിശ്വസിക്കുന്നതു്.

ബ്രാഹ്മണർ കേരളത്തിൽ മാത്രമല്ല, ഇന്ത്യയിൽ എല്ലായിടത്തുമുണ്ടു്. പാതിവ്രത്യനിഷ്ഠ എല്ലാവക്കും ഒന്നുപോലെ നിർബ്ബന്ധവുമാണു് ജ്യേഷ്ഠഭാര്യയും ഭർത്തൃസഹോദരന്മാരും തമ്മിൽ ഇങ്ങിനെയൊരു ഘോഷാസിസ്റ്റം അവരിലൊന്നുംതന്നെ കാണുന്നില്ല; നമ്പൂതിരിമാരിൽ മാത്രമേ ഉള്ളു.

സാധാരണ എല്ലാവരും ജ്യേഷ്ഠൻെറ ഭാര്യയെ ജ്യേഷ്ഠത്തിയെന്നും, അനുജൻെറ ഭാര്യയെ അനുജത്തിയെന്നും—ആ അർത്ഥത്തിൽ പേരും—വിളിക്കുന്നു. എന്നാൽ നമ്പൂതിരിമാരാകട്ടെ അവരെപ്പ

റയുന്ന ഭാഷതന്നെ "ആത്തേമ്മാരു്" എന്നാകുന്നു. അതിന്റെ അൎത്ഥം വെറും "അന്തൎജ്ജനം" (അകത്തെ അമ്മമാർ) എന്നാണല്ലൊ; എന്നുവെച്ചാൽ ചാൎച്ച്യയുടെ യാതൊരു ലാഞ്ഛനയും അതിലില്ലെന്നു താല്പൎയ്യം. അപ്രകാരംതന്നെ ജ്യേഷ്ഠാനുജന്മാരുടെ ഭാൎയ്യമാർ ഭൎത്തൃസഹോദരന്മാരെപ്പറയുന്ന ഭാഷയാകട്ടെ അനുജനെ "എളേമ്പൂരി"—എളയനമ്പൂതിരി—എന്നും, ജ്യേഷ്ഠനെ "മൂസ്സാമ്പൂരി"—മൂസ്സ്നമ്പൂരി—എന്നുമാകുന്നു. ഇതു രണ്ടും—ആത്തേമ്മാര് എന്നും, മൂസ്സാമ്പൂരി എളേമ്പൂരി എന്നുമുള്ള ഭാഷകൾ—സാധാരണ യാതൊരു ചാൎച്ച്യയുമില്ലാത്ത അന്യന്മാർ—അബ്രാഹ്മണരും വാലിയക്കാരും മററും—പറയുന്ന പദങ്ങളാകുന്നു. ഭൎത്തൃസഹോദരന്മാരും ജ്യേഷ്ഠാനുജന്മാരുടെ ഭാൎയ്യമാരും തമ്മിലുള്ള പെരുമാററം അത്രയും അകത്തിയിരിക്കുന്നുവെന്നൎത്ഥം.



ഇങ്ങിനെ ജ്യേഷ്ഠാനുജന്മാരുടെ ഭാൎയ്യമാരും ആ ജ്യേഷ്ഠാനുജന്മാരും തമ്മിൽ ഇത്ര അകന്ന നിലയിൽ പെരുമാറുന്ന സമ്പ്രദായം മററൊരു സമുദായത്തിലുമില്ല. തക്കതായ എന്തെങ്കിലും കാരണവും ആവശ്യവുമില്ലാതെ അങ്ങിനെയൊരു സമ്പ്രദായം നടപ്പാവാനും നടപ്പാക്കാനും വഴിയില്ലല്ലൊ.

ഇനി മററൊന്നു്—ബ്രാഹ്മണരെല്ലാം പാതിവ്രത്യത്തിന്റെ കാൎയ്യത്തിൽ വളരെ ശ്രദ്ധാലുക്കളാണു്. പ്രായേണ മിക്ക ബ്രാഹ്മണവംശക്കാരും ഏകഭൎത്തൃവ്രതം നിൎബ്ബന്ധമാക്കിയിട്ടുണ്ടല്ലൊ. എന്നുവെച്ചാൽ ചെറുപ്പത്തിലേ വിധവയായാലും പുനൎവ്വിവാഹം ചെയ്യാറില്ലെന്നൎത്ഥം. എന്നിരുന്നാലും ദോഷശങ്കയുണ്ടായാൽ സ്മാൎത്ത വിചാരം കഴിക്കുകയും,[1] കുററക്കാൎക്കു് ഭ്രഷ്ടു കല്പിച്ചു് സമുദായത്തിൽനിന്നു പുറന്തള്ളുകയും ചെയ്യുന്ന സമ്പ്രദായം ഇത്രയും നിഷ്ഠ

---

1 സ്മാൎത്തവിചാരം എന്നാലെന്തെന്നു 'എന്റെ സ്മരണകൾ 3-ാം ഭാഗത്തിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുള്ളതു് നോക്കുക.

ഷ്ഠയോടെ ആചരിച്ചിരുന്നവരായും നമ്പൂതിരിമാരെ മാത്രമേ കണ്ടിട്ടുള്ളു. മററൊരുകാലത്തും ഏതൊരു ദേശത്തും വേറെ ഏതൊരു ജനസമുദായത്തിലും ഇത്രയും ഭയങ്കരമായ ഒരാചാരമുണ്ടായിരുന്നതായി ചരിത്രത്തിലില്ല. അതിനാൽ അതിന്നും ഒരു കാരണമുണ്ടാവണം. അതെന്താണു്?

ആദ്യകാലത്തു് നമ്പൂതിരിമാരിൽ സഹോദരഭർത്തൃത്വമുണ്ടായിരുന്നുവെന്നും, കാലാന്തരത്തിൽ അവക്കു് അതു അവസാനിപ്പിക്കണമെന്നു തോന്നിയെന്നും, അതിന്റെ ഫലമാണിതെല്ലാമെന്നു, ആണു ഞാൻ വിശ്വസിക്കുന്നതു്. സദാചാരമെന്ന നിലയ്ക്കു് — അഥവാ ദുരാചാരമല്ലെന്ന നിലയ്ക്കെങ്കിലും — ജനസമ്മതത്തോടെ തുടർച്ചയായി നടന്നുവന്നിരുന്ന ഒരാചാരത്തെ സമുദായത്തിൽ നിന്നു നിശ്ശേഷം നിഷ്കാസനം ചെയ്യുക എന്ന കാര്യം അത്ര എളുപ്പമല്ല. സഹോദരന്മാരെല്ലാം ഏകയോഗക്ഷേമമായി ഒരേ കുഡുംബത്തിൽ താമസിക്കുന്നു. സഹോദരഭർത്തൃത്വമാണുണ്ടായിരുന്നതു്. അങ്ങിനെയിരിക്കെ നിർത്തലാക്കുവാൻ തീരുമാനിച്ചതു് ആ നടവടിയെയാണുതാനും. അപ്പോൾ പ്രഥമവും പ്രധാനവുമായി ചെയ്യേണ്ടിവന്നതു് ജ്യേഷ്ഠഭാര്യയും, ഭർത്തൃസഹോദരന്മാരും തമ്മിൽ അടുക്കാതെ അകററുകയായിരിന്നു. ഇന്നു സാധാരണ കണ്ടുവരുന്ന സമ്പ്രദായം അമ്മാമന്റെ മകളും മരുമകനും 'മുറപ്പെണ്ണാ'യിട്ടാണല്ലോ. ജനനംകൊണ്ടുതന്നെ ജ്യേഷ്ഠാനുജന്മാർ തമ്മിലുള്ള ബന്ധം പോലെ ആ മുറപ്പെണ്ണും ആ മരുമകനും തമ്മിൽ ഒരടുപ്പവും താല്പര്യവും അവരറിയാതെതന്നെ അവരിൽ അങ്കുരിച്ചു കാണും. അതുപോലെ പാരമ്പര്യമായ നടപ്പു കാരണം ജ്യേഷ്ഠന്റെ വിവാഹം കഴിഞ്ഞാൽ അവക്കും അനുജന്മാക്കും തമ്മിൽ പ്രേരണ കൂടാതെതന്നെ പ്രായമാവുന്നതോടുകൂടി ഒരു കയറില്ലാത്ത വലിവുണ്ടാവുന്നതിന്നു എളുപ്പവുമാണു്. മററു പുരുഷന്മാരുമായിട്ടു അങ്ങിനെ ഒരു ബന്ധമൊന്നുമില്ലല്ലോ. അതിനാൽ അങ്ങിനെ വല്ലവരു

മായി തമ്മിൽ ആകൎഷിയ്ക്കപ്പെടണമെങ്കിൽ അതിന്നനുകൂലമായ പരിതസ്ഥിതിയും പെരുമാററവുമുണ്ടായേ പററൂ. ഒരുമിച്ചുതന്നെ താമസിയ്ക്കുകയും പൂൎവ്വനടവടിയുണ്ടായിരിയ്ക്കയും ചെയ്യുമ്പോഴം അവരെ അകററാനാണു പ്രയാസമുണ്ടാവുക പതിവു്. അങ്ങിനെയുള്ള സഹോദരന്മാരും ജ്യേഷ്ഠഭാൎയ്യയും ഒരേ ഇല്ലത്തുതന്നെ താമസിയ്ക്കുയും ചെയ്യുന്നു. അവർ തമ്മിൽ കാണുവാനോ നേരിട്ടു സംസാരിയ്ക്കുവാനോ പാടില്ലെന്നും ഘോഷ ആചരിയ്ക്കണമെന്നും നിബ്ബന്ധിയ്ക്കേണ്ടി വന്നതു ആ കാരണത്താലാണു്.

ജ്യേഷ്ഠൻ പുത്രനില്ലാതെ മരിച്ചാൽ ആ വിധവയിൽ അനുജന്നു സന്താനോല്പാദനം ചെയ്യാമെന്നു മനു വിധിച്ചിട്ടുണ്ടു്. 'നിയോഗം' എന്നതു അതിന്റെ സാങ്കേതികനാമമാകുന്നു. അതു നല്ല ദിവസം നോക്കി ചെയ്യുന്നമെന്നും, ഒരു ഋതുകാലത്തു് ഒരിയ്ക്കൽ മാത്രമേ ചെയ്യാവു എന്നും, പുത്രനുണ്ടായാൽ പിന്നെ പാടില്ലെന്നും പറഞ്ഞിരിയ്ക്കുന്നു. വാസ്തവത്തിൽ സഹോദരഭർത്തൃത്വമല്ലേ ഇതു ? മുമ്പു അതു നടപ്പിലുണ്ടായിരുന്നുവെന്നും, പിന്നീടു് അതിനെ നിരോധിച്ചുവെന്നും, ആ പൂൎവ്വനടവടിയുടെ ചുരുക്കിക്കൊണ്ടുവന്ന അവശിഷ്ടമായിരിയ്ക്കും ഇതെന്നുമല്ലാതെ വിശ്വസിയ്ക്കാൻ വയ്യ. മനുസ്മൃതി മുതലായവയിൽ പറയുന്ന ആചാരങ്ങളിൽ പലതും കേരളത്തിൽ നിരോധിച്ചിട്ടുണ്ടു്. അവയിലൊന്നു ഈ നിയോഗമാണു്. അതിനാൽ പണ്ടുകാലത്തു നമ്പൂതിരിസമുദായത്തിൽ സഹോദരഭർത്തൃത്വമുണ്ടായിരുന്നുവെന്നും, പിന്നീടു അതിനെ നിരോധിച്ചതാണെന്നുമുള്ളതിലേയ്ക്കു ഇതും ഒരു നല്ല തെളിവാണു്.

ഒരു നിയമം നടപ്പാക്കിയാൽ അതിനെ അനുസരിയ്ക്കാത്തവരെ ശിക്ഷിയ്ക്കാതേയും കഴികയില്ലല്ലൊ. ഈ നിരോധം പാസാക്കിയെങ്കിലും—അതൊരു പഴയ നടവടിയായിരുന്നതിനാൽ—പിന്നേയും അവിടവിടെയായി ആദ്യകാലത്തെല്ലാം ചില കേസുകളുണ്ടായെന്നും വരും. ഇത്രയും കഠിനമായ ശിക്ഷ അതിന്നു നിശ്ച

യിരിക്കാനുള്ള കാരണം അതാവാനേ തരമുള്ളു. ജ്യേഷ്ഠഭാര്യയും സഹോദരന്മാരും തമ്മിൽ ഘോഷാസിസ്റ്റം ഏർപ്പെടുത്തുവാനും, ദോഷശങ്കയ്ക്കു സ്മാർത്തവിചാരമെന്ന ഇത്ര വലിയ നടവടികളും കഠിനശിക്ഷയും നടപ്പാക്കുവാനും വേറെ കാരണമുണ്ടാവില്ല.

"പൂർവ്വചരിത്രം നോക്കി ആരും ലജ്ജിക്കേണ്ടതില്ല. പരിശോധിച്ചാൽ നന്മയും തിന്മയും എട കലർന്നേ കാണൂ; അതിനാൽ അതിനെ മറച്ചുവെയ്ക്കയും വേണ്ട" എന്നു സാക്ഷാൽ 'മാർക്സ്' പറഞ്ഞതായി കേട്ടിട്ടുണ്ട്. ഈ പരമാർത്ഥം ചരിത്രകാരന്മാർ—പ്രത്യേകിച്ചു നമ്പൂതിരിമാരെ ശകാരിക്കാൻവേണ്ടി മനഃപൂർവ്വം കള്ളച്ചരിത്രങ്ങൾ സൃഷ്ടിച്ചുകൂട്ടുന്ന ഇളകളും—മനസ്സിലാക്കുവാൻ വൈകിയിരിക്കുന്നു.



സഹോദരഭർത്തൃത്വം—ബഹുഭർത്തൃത്വവും—ഇന്നു നമുക്കിഷ്ടമല്ല, പുച്ഛവുമാകുന്നു. എന്നുവെച്ച് അതു ചീത്തയായിക്കൊള്ളണമെന്നില്ല. നമ്മളങ്ങിനെ പറയുന്നതു ഇന്നത്തെ പൊതുജനാഭിപ്രായം അങ്ങിനേയാകയാലാണ്. നന്മതിന്മകളെ തീർച്ചപ്പെടുത്തുവാൻ പൊതുജനാഭിപ്രായത്തിന്നു ശരിയായ അടിസ്ഥാനമൊന്നേയിലൊ ഇല്ല. പൊതുജനങ്ങൾ ചെയ്യുന്നതു നന്മയെ സ്വീകരിക്കുകയോ തിന്മയെ തിരസ്കരിക്കുകയൊ അല്ല, ഇഷ്ടത്തെ നന്മയെന്നും അനിഷ്ടത്തെ തിന്മയെന്നും പറയുകയാകുന്നു. അതിനാൽ പൊതുജനാഭിപ്രായപ്രകാരം നന്മയാണെന്നു വെച്ച് അതു നല്ലതായിക്കൊള്ളണമെന്നോ, തിന്മയാണെന്നു വെച്ച് ചീത്തയായിക്കൊള്ളണമെന്നോ ഇല്ല. ചിലപ്പോഴൊക്കെ തിന്മ ഇഷ്ടമായും നന്മ അനിഷ്ടമായും വരാം. അതിന്നു ഉദാഹരണങ്ങൾ അപൂർവ്വമല്ല. ഈ വിഷയത്തെസ്സംബന്ധിച്ച് നായന്മാരുടെ പൂർവ്വചരിത്രത്തിൽ വിസ്തരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ പ്രതിപാദിക്കുന്നില്ല.[1]

---

1 നായന്മാരുടെ പൂർവ്വചരിത്രം ഒന്നാംഭാഗം അദ്ധ്യായം 2 പേജ് 80.

സ്മൃതികൾ എന്നു പറയുന്ന ഗ്രന്ഥങ്ങളെല്ലാം ഹിന്ദുക്കളുടെ ആചാരസംഹിതകൾ—നടവടിനിയമങ്ങൾ—ആകുന്നു. കാലത്തിന്നും ദേശത്തിന്നുമനുസരിച്ചു പല ആചാൎയ്യന്മാരും സ്മൃതികൾ നിൎമ്മിച്ചിട്ടുണ്ടു്. അവയിൽ ആദ്യത്തേതു മനുസ്മൃതിയാകുന്നു ആദ്യകാലത്തു ആൎയ്യന്മാരുടേയിടയിൽ വിവാഹം എന്നൊരേൎപ്പാടുണ്ടായിരുന്നില്ലെന്നും, സ്ത്രീപുരുഷബന്ധം വെറും ഗോധൎമ്മമെ ആയിരുന്നുള്ളുവെന്നും, ആദ്യമായി അതിനെ നിരോധിച്ചു വിവാഹവും സ്ഥിരമായ ഭാൎയ്യാഭൎത്തൃബന്ധവും നടപ്പാക്കിയതു മനുവാണെന്നും പ്രസിദ്ധമാണു്. ഇന്നു—അനേകം നൂററാണ്ടുകളായിട്ടുതന്നെ—ഏകഭൎത്തൃവ്രതവും പാതിവ്രത്യവും നിഷ്ഠയോടെ ആചരിച്ചുവരുന്നുണ്ടെന്നുവെച്ചു പണ്ടുകാലത്തു—മനുവിൻെറ കാലംവരെ—വെറും ഗോധൎമ്മമേ ഉണ്ടായിരുന്നുള്ളുവെന്ന ചരിത്രസത്യം പറയാനെന്താണു ലജ്ജിക്കാനുള്ളതു്? മനുഷ്യവംശം ഉണ്ടായതുതന്നെ ആററം യുഗത്തിലെ സകല പരിഷ്കാരങ്ങളോടും ശാസ്ത്രാഭിവൃദ്ധിയോടും കൂടിയാണെന്നു ആരെങ്കിലും അഭിമാനിക്കാറുണ്ടോ? അന്നത്തെ നമ്മുടെ നില അത്രയും താണതായിരുന്നുവെന്നും, ആ നമ്മളാണു ഇന്നു ഈ ഉയൎന്ന നിലയിൽ എത്തിയിരിക്കുന്നതെന്നുമുള്ള പരമാൎത്ഥം അറിയാനും പറയാനും സന്തോഷമല്ലെ ഉണ്ടാവേണ്ടതു്?

ഈ നിലയിൽ പരിശോധിക്കുന്നതായാൽ ഇളങ്കുളപ്രഭൃതികളായ നായർചരിത്രകാരന്മാരുടെ നില അത്യന്തം ദയനീയമാണെന്നു പറയാതെ നിവൃത്തിയില്ല.

ഓരോ തലമുറയിലെ പ്രഥമപുത്രൻ മാത്രം വിവാഹം ചെയ്യുകയും, അനുജന്മാരെല്ലാം അവിവാഹിതരായി ബ്രഹ്മചൎയ്യമനുഷ്ഠിച്ചു കൊള്ളണമെന്നും പറഞ്ഞാൽ അതു നടക്കുമെന്നു ഇന്നു ആരെങ്കിലും വിശ്വസിക്കുമോ? ഇതു ന്യായമായി ഉത്ഭവിക്കുന്ന ചോദ്യങ്ങളാണു്. അതിന്നുള്ള മറുവടി പറകയും ചെയ്യാം. പക്ഷെ ഇവിടെ ആദ്യംതന്നെ ഒരു സംഗതി വായനക്കാരുടെ ശ്രദ്ധയിൽ പ്രത്യേകം

കൊണ്ടുവരേണ്ടിയിരിയ്ക്കുന്നു. അതെന്തെന്നാൽ ഇന്നത്തെ വിമർശകന്മാരിൽ കണ്ടുവരുന്നതായ ഒരബദ്ധമാണു്. തങ്ങളുടെ മനഃസ്ഥിതിയേയും, തങ്ങൾ ജീവിയ്ക്കുന്ന പരിതഃസ്ഥിതിയേയും മാത്രം ആധാരമാക്കിയെടുക്കുന്നു; എന്നിട്ടു് ആയിരവും രണ്ടായിരവും കൊല്ലങ്ങൾക്കു മുമ്പു നടന്നതായ സംഭവങ്ങളെ അവയോടു താരതമ്യപ്പെടുത്തിക്കൊണ്ടു തീരുമാനമുണ്ടാക്കുകയും ചെയ്യുന്നു! അങ്ങിനേയായാൽ ശരിയാകുമോ? ഇതു വലുതായ ഒരബദ്ധമല്ലെ? ഈ വക കാര്യങ്ങളിൽ ആദ്യമായി വേണ്ടതു തങ്ങൾ അതു നടന്ന കാലത്തു ജീവിയ്ക്കുന്നതായി സങ്കല്പിയ്ക്കുകയാകുന്നു. അന്നത്തെ ജനങ്ങളുടെ ജീവിതരീതി, അവക്കുണ്ടായിരുന്ന ആചാരവിശ്വാസാദികൾ, മതകാര്യങ്ങളിൽ അവക്കുണ്ടായിരുന്ന ത്യാഗശക്തി, ക്ലേശങ്ങളെ സഹിയ്ക്കാനുള്ള സന്നദ്ധത മുതലായതെല്ലാം നൂറു ശതമാനമില്ലെങ്കിൽ അമ്പതു ശതമാനമെങ്കിലും കണക്കിലെടുക്കാതെ അവയെ വിമർശിയ്ക്കുകയും പരിശോധിയ്ക്കുകയും ചെയ്യാലുണ്ടോ ശരിയാകുന്നു? എന്നാൽ ഇന്നത്തെ വിമർശകന്മാരിൽ മുക്കാലമുണ്ടാണിയും—മുഴുവൻ തന്നെ—ആളുകൾ അവയെ കണക്കിലെടുക്കുന്നില്ലെന്നു മാത്രമല്ല കണക്കിലെടുക്കേണ്ടതായി അങ്ങിനെ ചിലതു ഉണ്ടെന്നുപോലും ധരിച്ചിട്ടില്ലാത്തവരുമാകുന്നു; മതപരമായ കാര്യങ്ങളിൽ പ്രത്യേകിച്ചും അങ്ങിനെയാണു്. ഞാനിവിധം പറയുമ്പോൾ പരനിന്ദ ചെയ്യുകയും ഊററം പറയുകയുമാണെന്നു പക്ഷെ ചിലക്കു—പലക്കും—തോന്നാം. അതിനാൽ ചെറുതായ ഒരു ഉദാഹരണം കൊണ്ടു ഇതൊന്നു വ്യക്തമാക്കട്ടെ.

ഇന്നു 60–ലധികം പ്രായമായ ഓരോ ഹിന്ദുക്കളും—പ്രത്യേകിച്ചു സവർണ്ണരും—അവരുടെ ചെറുപ്പത്തിലുണ്ടായിരുന്ന ജീവിതസമ്പ്രദായങ്ങളേയും, ആചാരവിശ്വാസാദികളെയും, ജനങ്ങൾ തമ്മിലുള്ള പെരുമാററങ്ങളേയും, മററു പരിതഃസ്ഥിതികളേയും ഒന്നു വിചാരിച്ചുനോക്കട്ടെ. ഈ 60 കൊല്ലങ്ങൾക്കുള്ളിൽത്തന്നെ ഇ

വിടെ വന്നുചേൎന്ന പരിവൎത്തനങ്ങൾക്കുണ്ടോ ഒരു കണക്ക്! നായന്മാർതന്നെ കാലത്തു ഊണു കഴിച്ചുപോയാൽ വൈകുന്നേരം സ്കൂൾ വിട്ടുവന്നു വസ്ത്രം മാറി കുളത്തിൽപോയി മുങ്ങിക്കുളിച്ചു വന്നിട്ടല്ലേ വല്ലതും കഴിച്ചിരുന്നുള്ളു? ഇന്നത്തെ ചെറുപ്പക്കാൎക്കുണ്ടോ ഇനി അങ്ങിനെയെല്ലാം ആചരിക്കുവാൻ കഴിയുന്നു? തല ക്രോപ്പു ചെയ്ത ഒരൊററ നമ്പൂതിരിയെ—നായരെപ്പോലും—കണ്ടിരുന്നുവോ? വെളുപ്പാൻകാലത്തു മുങ്ങിക്കുളിച്ചു കുറിയിട്ടു 10-11 മണി വരെ സന്ധ്യാവന്ദനവും, സൂൎയ്യനമസ്കാരം ജപം മുതലായ തേവാരവുമായി കഴിയുകയല്ലാതെ ഒരൊററ നമ്പൂതിരിയേയെങ്കിലും പുറത്തു കണ്ടിരുന്നുവോ? വല്ലവരുമുണ്ടായിരുന്നുവെങ്കിൽ അയാൾ സമുദായത്തിൽ എത്ര മന്നനും നിന്ദ്യനുമായിട്ടാണു വൎത്തിച്ചിരുന്നതു്? ഞാനിപ്പോൾ ഇത്രയും പറഞ്ഞതു പരിതസ്ഥിതിയിൽ വലുതായ പല മാററങ്ങൾ സംഭവിക്കുന്നുണ്ടെന്നും, കിണററിൽ കിടക്കുന്ന തവള വൎഷകാലത്തു ആ വെള്ളത്തോടൊപ്പം ഉയരുന്നതുപോലെ ആ മാററത്തെ നമ്മളറിയാതെ പോവുകയാണെന്നും, ഏതു സംഭവത്തെപ്പററി പരിശോധിക്കുമ്പോഴും അതിൻെറ ശരിയായ സ്വരൂപം മനസ്സിലാക്കണമെങ്കിൽ താൻ അതു സംഭവിച്ച കാലത്തു ജീവിക്കുന്നതായി തികച്ചും വിഭാവനം ചെയ്തേ മതിയാകു എന്നും കാണിക്കാനാകുന്നു. ഈ 50-60 കൊല്ലങ്ങൾകൊണ്ടുതന്നെ വിശ്വസിക്കുവാൻ കഴിയാത്തവിധം ജനങ്ങളുടെ ആചാരവിശ്വാസാദികളിലും നിത്യജീവിതത്തിലും ഇത്രയെല്ലാം പരിവൎത്തനം വന്നു. ഈ കാലം പ്രത്യേകമായ—മുമ്പുണ്ടായിട്ടില്ലാത്തത്ര—പരിവൎത്തനകാലമായിരുന്നുവെന്നു സമ്മതിക്കുന്നു. എന്നിരുന്നാലും ആയിരമോ ആയിരത്തഞ്ഞൂറോ കൊല്ലങ്ങൾക്കു മുമ്പുള്ള സ്ഥിതി പ്രത്യേകം ആലോചിക്കേണ്ടതാണ്. അതു ഇന്നത്തെ ചെറുപ്പക്കാൎക്കു വിശ്വാസമാക്കാൻ തന്നെ വിഷമവുമാണ്. എങ്കിലും ആ കാലത്തെ നമ്പൂതിരിമാരിലുണ്ടായിരുന്ന ആചാരവിശ്വാസാദികളേയും ജീവിതരീതിയേയും കുറിച്ചു

സ്വല്പമെങ്കിലും മനസ്സിലാക്കാതെ അനുജന്മാരെല്ലാം അവിവാഹിതരായിട്ടാണു — ബ്രഹ്മചാരികളായിട്ടാണു — ജീവിച്ചിരുന്നതെന്നു വസ്തുത വായനക്കാരെ ബോദ്ധ്യപ്പെടുത്താൻ സാദ്ധ്യവുമല്ല അതുകൊണ്ടു അതിനെപ്പററി ഇവിടെ ചുരുക്കത്തിൽ വിവരിക്കുന്നു.

കേരളത്തിൽ — ഭാരതത്തിലൊക്കെത്തന്നെ — ജനങ്ങൾക്കു മാന്യതയും, ഭക്തി_ബഹുമാന_ആദരാദികളും ഉണ്ടാകുന്നതിന്നുള്ള അടിസ്ഥാനകാരണം വൈദികവൃത്തിയിലുള്ള ജീവിതമാകുന്നു; മറിച്ച് പണമോ പ്രാപഞ്ചികജീവിതത്തിലുള്ള സുഖാനുഭവങ്ങളോ അല്ല. കുടിൽതൊട്ടു കൊട്ടാരംവരെ, ചണ്ഡാലൻ മുതൽ ബ്രാഹ്മണൻവരെ സകലമാനജനങ്ങളും എല്ലാകാലത്തും ഒന്നുപോലെ ഏററവുമധികം ബഹുമാന_ആദരാദികൾ കാണിക്കുകയും, ഈശ്വരതുല്യന്മാരായി ആരാധിക്കുകയും ചെയ്തിരുന്നതു ഋഷികളേയാണല്ലൊ. അവരുടെ ജീവിതമാണെങ്കിൽ നാടും വീടും വിട്ട്, കുന്നും മലയും കയറി, താടിയും തലയും നീട്ടി, കായും കനിയും തിന്ന്, വെയിലും മഴയും കൊണ്ട്, തപസ്സുചെയ്തുകൊണ്ടിരിക്കുക മാത്രമാണുതാനും. സാക്ഷാൽ ദുഃഷന്തമഹാരാജാവ് കണ്വാശ്രമത്തിലേക്കു പോയപ്പോൾ രഥം ആശ്രമത്തിന്നു പുറത്തു ദൂരത്തൊരിടത്തു നിർത്തി, തന്റെ രാജോചിതമായ വസ്ത്രങ്ങളും ആഭരണങ്ങളുമെല്ലാം രഥത്തിലിട്ട് വിനീതവേഷനായിട്ടല്ലെ ആശ്രമത്തിലേക്കു പോയുള്ളു? വരതന്തുശിഷ്യനായ കൌത്സൻ ഗുരുദക്ഷിണക്കുവേണ്ടി രഘുവിനെ സമീപിച്ചപ്പോൾ രഘുമഹാരാജാവ് എതിരേററു മുന്നോട്ടു ചെന്നു ആദരവോടെ സ്വീകരിക്കുകയും, ഭക്തിയോടെ തൊഴുതുകൊണ്ടു സംഭാഷണമാരംഭിക്കുകയുമല്ലെ ചെയ്തതു?[1] ഭാഗവതാദി പുരാണങ്ങളിലാ

1 തമൎച്ചയിത്വാ വിധിവ ദ്വിധിജ്ഞ സ്തപോധനം മാനധനാഗ്രയായീ.
വിശാംപതിർവ്വിഷ്ടരഭാജമാരാൽ കൃതാഞ്ജലിഃ കൃത്യവിദിത്യുവാച
രഘുവംശം സൎഗ്ഗം 4 ശ്ലോകം 3.

വട്ടെ ഭാരതാദി ഇതിഹാസങ്ങളിലാവട്ടെ രാമായണാദി കാവ്യങ്ങളിലാവട്ടെ ബ്രാഹ്മണരേയെല്ലാം അങ്ങിനേയുള്ള വിശിഷ്ടന്മാരും, സൎവ്വജനങ്ങൾക്കും (മഹാരാജാക്കന്മാൎക്കുകൂടി) ആദരണീയന്മാരും, പൂജനീയന്മാരും മററുമായിട്ടല്ലെ ചിത്രീകരിച്ചുകാണുന്നതു്? കഥകളി നാടകം മുതലായവയിൽ—പുരാണകഥകളെ ആധാരമാക്കിക്കൊണ്ടു നിൎമ്മിയ്ക്കുന്ന സിനിമകളിൽപോലും—ബ്രാഹ്മണരായ കഥാപാത്രങ്ങളെയെല്ലാം അത്തരക്കാരായിട്ടല്ലെ പുറത്തിറക്കാറുള്ളൂ? ആ വക ഗ്രന്ഥങ്ങളെല്ലാം യഥാൎത്ഥചരിത്രങ്ങളാണെന്നോ, അവയിലെ കഥാപാത്രങ്ങൾ കല്പിതങ്ങളല്ലെന്നോ ഇവിടെ വിവക്ഷയില്ല; അതെങ്ങിനേയെങ്കിലുമായിക്കൊള്ളട്ടെ. കുടിൽതൊട്ടു കൊട്ടാരംവരെയുള്ള സകലമാനജനങ്ങൾക്കും അക്കാലത്തെ ബ്രാഹ്മണരെക്കുറിച്ചുണ്ടായിരുന്ന മതിപ്പും ആദരവും അപരമായിട്ടുള്ള പെരുമാററവും ഏതാണ്ടൊക്കേയെങ്കിലും അതിൽ കാണുന്ന വിധത്തിലായിരുന്നുവെന്നുതന്നെ വിചാരിയ്ക്കണം. ചക്രവൎത്തിമാരടക്കമുള്ള മററുജനങ്ങൾക്കു അവരേക്കുറിച്ചു് അങ്ങിനെയൊരു മതിപ്പുണ്ടാവണമെങ്കിൽ അതെല്ലാം ഭയംകൊണ്ടൊ നിൎബ്ബന്ധത്താലോ മററൊ ആണെന്നു വിചാരിയ്ക്കാമോ? നേരെമറിച്ചു അതിനെല്ലാം തക്കതായ ഗുണം അവരിലുണ്ടായിരുന്നുവെന്നു തീൎച്ചയല്ലെ?

ഇനി ബ്രാഹ്മണരുടെ നിത്യവൃത്തിയെപ്പററി പുരാണങ്ങളിൽ വൎണ്ണിയ്ക്കുന്നതു ഒന്നു പരിശോധിയ്ക്കുക. പ്രാതസ്സ്നാനം സന്ധ്യാവന്ദനം ഈശ്വരഭജനം മുതലായ അനുഷ്ഠാനങ്ങളിൽ മുഴുകിക്കൊണ്ടല്ലെ അവർ സമയം കഴിച്ചിരുന്നതു്? ബ്രഹ്മചൎയ്യം ഗാൎഹസ്ഥ്യം വാനപ്രസ്ഥം സന്ന്യാസം എന്നിങ്ങിനെ നാലാശ്രമങ്ങളാണു ബ്രാഹ്മണൎക്കു വിധിച്ചിട്ടുള്ളതു്. സന്ന്യാസംകൊണ്ടേ മുക്തികിട്ടു. ആദ്യത്തേതു മൂന്നും സാമാന്യജനങ്ങൾക്കു അവിടെയെത്താനുള്ള പടികൾ—അഥവാ ക്ലാസുകൾ—ആണു്. കഴിവുള്ളവൎക്കു—ശരിയായ ജ്ഞാനം സിദ്ധിച്ചവൎക്കു—ഇതൊന്നുമാവശ്യമില്ല. സാക്ഷാൽ ശ്രീ

ശുകൻ മുതലായ ഋഷിമാർ അത്തരത്തിൽ പെട്ടവരാകുന്നു. കഴിവുള്ളവർക്ക്—സ്കൂളുകളിൽ ക്ലാസുകയററം കൊടുക്കുന്നതുപോലെ—ഏതെങ്കിലും ആശ്രമം ഉപേക്ഷിച്ച് പിന്നത്തെ ആശ്രമം സ്വീകരിക്കാവുന്നതാണ്. ഈ നാലാശ്രമങ്ങളുടേയും ഉദ്ദേശത്തെ ചുരുക്കിപ്പറയേണ്ടിയിരിക്കുന്ന ബ്രഹ്മചര്യത്തിൽ അധ്യയനമാണ്. വിദ്യാഭ്യാസംകൊണ്ടു പ്രപഞ്ചത്തിൻെറ മിഥ്യാത്വവും അനിത്യത്വവും പഠിക്കുന്നു. ഗ്രന്ഥത്തിൽ പറഞ്ഞതുകൊണ്ടുമാത്രം അതനുഭവമാകയില്ല. ഗൃഹസ്ഥാശ്രമത്തിലിരുന്നുകൊണ്ടു പരീക്ഷണപൂർവ്വം വിഷയസുഖങ്ങളെ അനുഭവിച്ചുകൊണ്ടു അവയുടെ മിഥ്യാത്വത്തെ അനുഭവിച്ചറിയുന്നു—പ്രാക്ററിക്കൽആക്കുന്നു. സന്യാസത്തിന്നുള്ള യോഗ്യതകളിൽ മുഖ്യമായ ഒന്നു് വിഷയവിരക്തിയാണ്. ആ വിരക്തിയും വിഷയപരിത്യാഗവും മൂന്നാമത്തേതായ വാനപ്രസ്ഥാശ്രമത്തിലിരുന്നുകൊണ്ടു പരിശീലിക്കുന്നു. വാനപ്രസ്ഥം എന്നതിൻെറ അർത്ഥം വനത്തിലേക്കു—കാട്ടിലേക്കു—പ്രസ്ഥാനം ചെയ്യുക—പോവുക—എന്നാകുന്നു. ഗൃഹപുത്രകളത്രാദികളെ വിട്ട് കാട്ടിൽ ചെന്നു പർണ്ണശാലയിൽ താമസിച്ച്, സന്യാസത്തിന്നധികാരിയാവാനുള്ള—യോഗ്യത സമ്പാദിക്കാനുള്ള—പരിശീലനം നേടുകയാണതിൻെറ ഉദ്ദേശം സന്യാസത്തിന്നധികാരിയായാൽ—അതിന്നു പ്രാപ്തനായാൽ—സന്യാസം സ്വീകരിക്കുയും ചെയ്യുന്നു.

യോഗാദി ശാസ്ത്രങ്ങളിൽ ബ്രഹ്മചര്യത്തെ മുക്തിക്കു പ്രധാന കാര്യമായി ഘോഷിക്കുന്നുണ്ടല്ലൊ. അങ്ങിനെ നമ്പൂതിരിമാരുടെ വൈദികജീവിതവും സാത്വികവൃത്തിയും അത്രത്തോളം ഉയൎന്ന നിലവാരത്തിലെത്തിയ കാലത്താണ സഹോദരഭർത്തൃത്വത്തെ നിരോധിക്കണമെന്നു നിശ്ചയിച്ചതു്. അക്കാലത്തു അവൎക്കുണ്ടായിരുന്ന മനോദാർഢ്യവും, ഈശ്വരഭക്തിയും, അനുഷ്ഠാനനിഷ്ഠയും, സാത്വികവൃത്തിയും അത്ര ഉയൎന്ന നിലവാരത്തിലെത്തിയിരുന്നതുകൊണ്ടു അനുജന്മാരുടെ ബ്രഹ്മചര്യത്തെപ്പററി അവൎക്കൊരു ചിന്തയ്ക്കു് വി

ഷയംതന്നേയായിരുന്നില്ല. മറെറാരു വിധം പറഞ്ഞാൽ ബ്രഹ്മച യ്യമനുഷ്ഠിച്ചുകൊണ്ടു് സ്നാതക[1]വൃത്തിയിൽതന്നെ ജീവിയ്ക്കുവാൻ പ്രയാസമില്ലാതായി. അത്രത്തോളം വിഷയപരിത്യാഗം ചെയ്യുവാൻ അവൎക്ക സാധിച്ചു. ആവശ്യമുണ്ടെങ്കിൽ—അതായതു് സന്താനമില്ലാതെ വംശം നശിയ്ക്കുമെന്നുവന്നാൽ—മാത്രം വിവാഹം ചെയ്താൽ മതിയെന്നു നിശ്ചയിച്ചു. അങ്ങിനെയാണു അനുജന്മാരെല്ലാം വിവാഹം ചെയ്യാതെ ബ്രഹ്മചയ്യമനുഷ്ഠിച്ചു് സ്നാതകന്മാരായി ജീവിയ്ക്കുവാൻ തുടങ്ങിയതു്. സഹോദരഭർത്തൃത്വം നിരോധിച്ചതു അതിന്നു സന്ദർഭവും പ്രേരണയും ഉണ്ടാക്കി. ഇപ്രകാരം സഹോദരഭർത്തൃത്വത്തെ നിരോധിച്ചതോടെ ഓരോ ഇല്ലത്തേയും ജ്യേഷ്ഠൻ മാത്രം ഗൃഹസ്ഥനും, അനുജന്മാരെല്ലാം ബ്രഹ്മചാരികളുമായി പരിണമിയ്ക്കുയുമായി ഫലം. അനന്തരവന്മാരെല്ലാം വിവാഹം ചെയ്യാതിരിയ്ക്കുന്ന സമ്പ്രദായം വളരെക്കാലം തുടച്ചയായി നടന്നുവരികയാൽ അതവരുടെ ഒരു സ്വഭാവമായി തീൎന്നിരുന്നു. ഈ വക കായ്യങ്ങളിൽ പരിതഃസ്ഥിതിയ്ക്കു പലേ സ്വാധീനശക്തിയും സമ്മൎദ്ദങ്ങളും ചെലുത്താൻ കഴിയും. വൈദികകായ്യങ്ങളിലെല്ലാം ബ്രഹ്മചയ്യം അനുഷ്ഠിയ്ക്കുന്നതു വിശേഷമായിട്ടാണല്ലൊ പറഞ്ഞിരിയ്ക്കുന്നതു്. വളരെക്കാലം അനന്തരവന്മാർ അവിവാഹിതരായി നടന്നുവരികകാരണം അവർ വിവാഹം ചെയ്യുന്ന കായ്യത്തിൽ അന്നത്തെ പൊതുജനാഭിപ്രായവും എതിരാണെന്നു വരാം. പ്രഥമപുത്രൻ മാത്രം വിവാഹം കഴിയ്ക്കുകയും, അനുജന്മാർ വിവാഹം ചെയ്യാതെ സ്നാതകവൃത്തി സ്വീകരിയ്ക്കുകയും ചെയ്യുന്ന സമ്പ്രദായം നിലവിൽ വന്നതു അങ്ങിനേയാകുന്നു.

എന്നാൽ വായനക്കാർ അതത്ര വിശ്വസിച്ചില്ലെന്നു വരാം. എന്നാൽ ഇന്നു ശബരിമലയ്ക്കു പോകുന്നവരുടെ ത്യാഗശക്തിയും

---

[1] സ്നാതകന്മാർ എന്നതു് സമാവൎത്തനം കഴിഞ്ഞിട്ടു ഗാർഹസ്ഥ്യം (അഥവാ സന്യാസം) സ്വീകരിയ്ക്കുന്നതിന്നിടയ്ക്കുള്ള ബ്രാഹ്മണരുടെ പേരാകുന്നു.

കഷ്ടപ്പാടനുഭവിയ്ക്കാനുള്ള സന്നദ്ധതയും ഒന്നു വിചാരിച്ചുനോക്കുക. അതിൽ ഭക്തിയില്ലാത്തവക്കു അതൊരാപല്ക്കരവും ദ്രവ്യവ്യയവും വൃഥാ പ്രയത്നവും മാത്രമല്ല ഒരു തരം ഭ്രാന്തായിട്ടുകൂടി ത്തോന്നുവാനാണെളുപ്പം. എന്നാൽ ആ അയ്യപ്പന്മാരുടെ കഥയോ? അവരുടെ ഭക്തി പാരവശ്യംകൊണ്ടു അതൊന്നും ബുദ്ധിമുട്ടും ദ്രവ്യവ്യയവുമായിട്ടു തോന്നുന്നതുമില്ലല്ലൊ. ആ യാത്രയിൽ ഭക്തിയില്ലാത്തവരുടെ മനസ്ഥിതിയെ ആധാരമാക്കിക്കൊണ്ടു പരിശോധിച്ചാൽ പററില്ല; അതിന്നു അവരുടെ നിലയിൽ നിന്നു നോക്കുകതന്നെ വേണം.

മദിരാശി ഗവമ്മേണ്ടു മദ്യനിരോധം നടപ്പാക്കിയതിൻെറ തലേദിവസം ഒരാാം തൂങ്ങിമരിയ്ക്കുകയുണ്ടായി. പിറേറദിവസം മുതൽ മദ്യം കിട്ടുകയില്ലെന്ന കാരണത്താലാണു അയാാം ജീവനെക്കളഞ്ഞതു്. നമുക്കതിൽ ആശ്ചര്യം തോന്നും. പക്ഷെ അയാാം അതിനോടു അത്രയ്ക്കു ഒന്നായിച്ചേൎന്നുകഴിഞ്ഞതതാണതിന്നു കാരണം. ചെറുപ്പത്തിൽ വിധവകളായ എത്ര ബ്രാഹ്മണസ്ത്രീകളാണു് പിന്നെ ചാരിത്രശുദ്ധിയോടെ ആജീവനാന്തം ബ്രഹ്മചാരിണികളായി ജീവിച്ചിട്ടുള്ളതും, ഇന്നു ജീവിച്ചുവരുന്നതും!! ശൂദ്രാദി സ്ത്രീകാംക്കു അതു വിചാരിയ്ക്കാൻ കഴിയുമോ? എന്നുവെച്ചു ആരും അങ്ങിനെയില്ലെന്നും അവരെല്ലാം വ്യഭിചരിയ്ക്കുന്നുണ്ടെന്നും വിശ്വസിയ്ക്കുന്നുണ്ടോ? ഇന്നത്തെ പരിതസ്ഥിതിയിൽ ജീവിയ്ക്കുകയും ഇന്നത്തെ ബ്രാഹ്മണരെ മാത്രം കാണുകയും ചെയ്തുകൊണ്ടു് 1000—1500 കൊല്ലങ്ങാംക്കു മുമ്പുണ്ടായിരുന്ന പരിതസ്ഥിതിയും അന്നത്തെ ബ്രാഹ്മണരും ഇതുപോലെയായിരുന്നുവെന്നു വിചാരിയ്ക്കുന്നതു് അബദ്ധമാണു്. ഇന്നത്തെ പ്പരിതസ്ഥിതി ആയിരുന്നില്ല അതു്; അന്നത്തെ നമ്പൂതിരിമാർ ഇന്നത്തെ നമ്പൂതിരിമാരെപ്പോലെയും ആയിരുന്നില്ല. അന്നത്തെ നമ്പൂതിരിമാർ അതിവിശിഷ്ടന്മാരായിരുന്നു; അവരെ അങ്ങിനെ ആദരിയ്ക്കാതിരിയ്ക്കുവാൻ സാധിയ്ക്കയില്ല. ആ നമ്പൂതിരിമാർ ഇന്നുണ്ടാവുകയൊ ഇന്നത്തെ നമ്പൂതിരിമാരുടെ ജീവിതം അതുപോ

ലേയാക്കുകയോ ചെയ്താൽ അക്കാലത്തെന്നപോലെ ഇക്കാലത്തും ജനങ്ങൾ അവരെ ആദരിയ്ക്കാതിരിയ്ക്കുകയില്ല. ഇന്നത്തെ അബ്രാഹ്മണർ—ഇളംകുളം പുത്തേഴൻ മുതലായവർ പോലും—അന്നാണു ജീവിച്ചിരുന്നതെങ്കിൽ അങ്ങിനേയെല്ലാം ആ നമ്പൂതിരിമാരെ ആദരിയ്ക്കാതിരിയ്ക്കയില്ല. അന്നത്തെ അബ്രാഹ്മണർതന്നെ ഇന്നു വരുന്നതായാൽ ഇന്നത്തെ നമ്പൂതിരിമാരെ അത്രയൊന്നും ആദരിയ്ക്കയുമുണ്ടാവില്ല. ഞാൻ മുമ്പു പറഞ്ഞ സംഗതികളെ പരിശോധിയ്ക്കുമ്പോൾ 1000—1500 കൊല്ലങ്ങൾക്കു മുമ്പുണ്ടായിരുന്ന പരിതസ്ഥിതിയിൽ ജീവിച്ച നമ്പൂതിരിമാരുടെ നടപടിയാണെന്നും, ഇന്നത്തെ നമ്പൂതിരിമാരുടേതല്ലെന്നും പ്രത്യേകം ഓൎക്കേണ്ടതാണു്.

ഇന്നു തീരെ നശിച്ചതും നശിയ്ക്കാറായതുമായ അനേകം അമ്പലങ്ങൾ അവിടവിടെക്കാണാനുണ്ടല്ലൊ. ആയിരമോ രണ്ടായിരമോ കൊല്ലങ്ങൾക്കുമുമ്പു് അവയെ നിൎമ്മിച്ച കാലത്തു് (അവയുടെ നല്ല കാലത്തു്) അവയുടെ നില ഇങ്ങിനേയൊന്നുമായിരുന്നില്ല. അന്നു സ്ഥാപിച്ച അമ്പലങ്ങൾതന്നേയാണു അവയെന്ന മാഹാത്മ്യം മാത്രമേ ഇപ്പോൾ അവയ്ക്കുള്ളു. പൂജ കലശം മുതലായ കൎമ്മങ്ങൾ യഥാകാലം നടത്താഞ്ഞുയാൽ അവയുടെയെല്ലാം ചൈതന്യം നശിച്ചു നാമമാത്രമായിപ്പരിണമിച്ചിരിയ്ക്കയാണു്. ആദ്യം പ്രതിഷ്ഠിച്ച കാലത്തെ—പിന്നീടു വളരെക്കാലത്തേയും—സ്ഥിതി അങ്ങിനേയൊന്നുമായിരുന്നില്ലല്ലൊ. ഇന്നാണെങ്കിൽ അതുപോലെ അത്രവളരെ അമ്പലങ്ങളുണ്ടാക്കാനോ അവയേയെല്ലാം ജീൎണ്ണോദ്ധാരണം ചെയ്തു പഴയപടി നിത്യനിദാനം മാസവിശേഷം ആണ്ടുവിശേഷം മുതലായതു നടത്തുവാൻ പോലുമോ സാദ്ധ്യമാകയില്ലെന്നു എല്ലാവൎക്കുമറിയാം. എന്നിരുന്നാലും അതെല്ലാം നിൎമ്മിയ്ക്കാൻ പണ്ടൊരു കാലത്തു് സാധിച്ചിരുന്നുവെന്നും, അങ്ങിനെ അനേകമാളുകളുടെ അത്യദ്ധ്വാനവും ധനവ്യയവും അതിന്നു വേണ്ടിവന്നിരിയ്ക്കുമെന്നുമുള്ള കാൎയ്യത്തിൽ സംശയമില്ലല്ലൊ. ഇന്നു അതിന്നൊന്നും സാ

ഢ്യതയില്ലെന്നുവെച്ച് ഒരു കാലത്തും സാധിച്ചിരുന്നില്ലെന്ന വിചാരിയ്ക്കുന്നതു അബദ്ധമല്ലെ? നല്ല ധനാഗമത്തിന്നു മാർഗ്ഗമുണ്ടെന്നു കണ്ടാൽ ഇന്നു എത്രയെങ്കിലും പണം ചിലവിടാൻ ആയിരക്കണക്കിൽ ആളുകളുണ്ടാകും. ഇന്നത്തെ പരിതസ്ഥിതി—ജനങ്ങളുടെ പ്രധാനമായ ആവശ്യം—അതാണ്. അക്കാലത്തെ ജനങ്ങൾക്ക് അതുപോലെ—അതിലധികമായും—ആവശ്യമുണ്ടായിരുന്നതു ഈശ്വരപ്രസാദമായിരുന്നു. ഈശ്വരപ്രസാദത്തിന്നു ക്ഷേത്രനിർമ്മാണാദികൾ അത്യാവശ്യമാണെന്നു അവർ ധരിയ്ക്കുകയും ചെയ്തിരുന്നു. അമ്പലങ്ങൾ ഇത്ര വളരെ ആവിർഭവിയ്ക്കുവാൻ കാരണം അതു മാത്രമാണ്. ഇന്നാണെങ്കിൽ ഇത്ര വളരെ അമ്പലങ്ങളുണ്ടാക്കാൻ മാത്രമല്ല നശിച്ചും നശിയ്ക്കാറായും കിടക്കുന്നവയെ ജീർണ്ണോദ്ധാരണം ചെയ്യുവാൻപോലും സാദ്ധ്യമല്ലെന്നുവെച്ച് ഒരു കാലത്തും അമ്പലങ്ങളുണ്ടാക്കിയിരുന്നില്ലെന്നു പറയാൻ കഴിയുമോ? അങ്ങിനെ പറയുന്നതു മൂഢതയാവില്ലെ?

കേരളത്തിലെ ഒരു ക്ഷേത്രചരിത്രമെഴുതുകയാണെന്നു വിചാരിയ്ക്കുക. എന്നാൽ ആദ്യമായി വേണ്ടതു ആ ക്ഷേത്രങ്ങൾ നിർമ്മിച്ചിരുന്ന കാലത്തെ—ആയിരമോ ആയിരത്തഞ്ഞൂറോ കൊല്ലങ്ങൾക്കു മുമ്പുള്ള കാലത്തെ—പരിതസ്ഥിതിയിലാണു താൻ ജീവിയ്ക്കുന്നതെന്നു സങ്കല്പിയ്ക്കുകയാകുന്നു. അക്കാലത്തെ സാമാന്യജനങ്ങൾക്കുണ്ടായിരുന്ന ഈശ്വരവിശ്വാസാദികൾ, ആചാരനടവടികൾ, മതനിഷ്ഠ, മതകാര്യങ്ങൾക്കുവേണ്ടി അദ്ധ്വാനിയ്ക്കാനും ധനവ്യയം ചെയ്യാനും ത്യാഗങ്ങളനുഭവിയ്ക്കാനുമുണ്ടായിരുന്ന സന്നദ്ധത, സത്യസന്ധത മുതലായ സ്വഭാവങ്ങളെ—പരിതസ്ഥിതിയെ—ശരിയായ വിധം മനസ്സിലാക്കുകയാകുന്നു. എന്നാൽ അതൊന്നുമാലോചിയ്ക്കാതെയും, ദേവാലയനിർമ്മാണജീർണ്ണോദ്ധാരണാദി കാര്യങ്ങളിൽ യാതൊന്നും ചിലവു ചെയ്യുവാൻ തയ്യാറില്ലാതേയും, ആവുന്നത്ര ദേവസ്വം അപഹരിയ്ക്കുവാൻ മടിയില്ലാതേയും ഇരിയ്ക്കുന്ന ഇന്നത്തെ

ഹിന്ദുക്കളുടെ നിലയെ മാത്രം ആധാരമാക്കിക്കൊണ്ടു ക്ഷേത്രചരിത്രമെഴുതാനാരംഭിക്കുന്നു! അന്വേഷിക്കുമ്പോഠം അവിടവിടെയായി ഇടിഞ്ഞുപൊളിഞ്ഞും, മനുഷ്യസഞ്ചാരമില്ലായ്കയാൽ കാടുകെട്ടിയും അനേകം കാട്ടമ്പലങ്ങളേയും അടുത്തുതന്നെ അമ്പലക്കുളങ്ങളേയുമാണു കാണുന്നതു്! അടുത്തുണ്ടായിരുന്ന ഹിന്ദുക്കളിൽ പലരും ഒഴിച്ചുപോയിട്ടു ബാക്കിയുള്ളവരെല്ലാം ക്രിസ്ത്യാനികളാവുകയും, പുറമേനിന്നു ക്രിസ്ത്യാനികഠം വരുകയും, അങ്ങിനെ അമ്പലത്തിനു ചുററും കൃസ്ത്യാനികളുടെ സെൻററാവുകയും ചെയ്തിരിക്കുന്നു. അമ്പലത്തിന്റെ മതിൽക്കകം മുഴുവൻ മനുഷ്യസഞ്ചാരമില്ലാത്തതിനാൽ മറവുണ്ടാകത്തക്ക കാടായിട്ടുണ്ടു്; അടുത്തുതന്നെ അമ്പലക്കുളവുമുണ്ടല്ലോ. അതിനാൽ ആ പ്രദേശം ചുററുമുള്ള കൃസ്ത്യാനികഠക്കു മലവിസർജ്ജനത്തിനുള്ള സ്ഥലമായിപ്പരിണമിച്ചിട്ടുമുണ്ടു്. ഇത്തരം ക്ഷേത്രങ്ങളാണു ചരിത്രനിർമ്മാതാക്കന്മാർ കാണുന്നതു്. എന്നിട്ടു അവർ ഉപമിക്കുന്നതിങ്ങിനേയാകുന്നു "ഈ അമ്പലം പണ്ടു...കൃഷ്ണൻനമ്പൂതിരിയുടേതായിരുന്നു. കൃസ്ത്യാനികഠക്കു മലവിസർജ്ജനം ചെയ്യാൻ വേണ്ടി അവർ അദ്ദേഹത്തെ ബലംപ്രയോഗിച്ചു് ആട്ടിഓടിച്ചതാകുന്നു. കൃസ്ത്യാനികഠ പണക്കാരായതുകൊണ്ടും, വളരെ ജനസംഖ്യയുള്ളതുകൊണ്ടും കൃഷ്ണൻനമ്പൂതിരിയെ ഭീഷണിപ്പെടുത്തി നിബ്ബന്ധിച്ചിട്ടാണു അവരതു സാധിച്ചതു്. ഇത്തരം കാട്ടമ്പലങ്ങഠം വളരെക്കാണാം. അതെല്ലാം ഇങ്ങിനെ കൃസ്ത്യാനികഠക്കു മലവിസർജ്ജനത്തിനുവേണ്ടി ഹിന്ദുക്കളിൽനിന്നു ബലം പ്രയോഗിച്ചു് ഒഴിപ്പിച്ചതാണു്." നന്നായില്ലേ ക്ഷേത്രചരിത്രം! ഈ നിഗമനത്തിനുള്ള അടിസ്ഥാനമായ തെളിവു് മുമ്പു അതു ഹിന്ദുക്കളുടേതായിരുന്നുവെന്നും, ഇപ്പോഠം കൃസ്ത്യാനികഠം അവിടങ്ങളിൽ മലവിസർജ്ജനം ചെയ്യുന്നുണ്ടെന്നും മാത്രമാണുതാനും! എന്നാൽ വാസ്തവമതൊന്നുമല്ല. ആക്കും വേണ്ടാതേയും മനുഷ്യസഞ്ചാരമില്ലാതേയും അവിടമെല്ലാം കാടുകെട്ടി നല്ലമറവുള്ള പ്രദേശമായിട്ടാണു് കിട

ന്നിരുന്നതു്. അടുത്തുതന്നെ കുളവുമുണ്ടു്. അപ്പോൾ ജനങ്ങൾ (സൌകൎയ്യമുള്ളതിനാൽ) മലവിസൎജ്ജനം ചെയ്തുതുടങ്ങിയതു മാത്രമാണു്.

നായർസ്ത്രീകളുമായി സഹവസിക്കുവാൻ വേണ്ടി—അല്ലെങ്കിൽ അതിന്നു സൌകൎയ്യമുണ്ടെന്ന കാരണത്താൽ—അനന്തരവന്മാർ അവിവാഹിതർ—സ്നാതകന്മാർ—ആയതാണോ? അഥവാ അനന്തരവന്മാർ സ്നാതകന്മാരായിരിക്കുക—അവിവാഹിതരായിരിക്കുക—കാരണം അവർ നായർസ്ത്രീകളുമായി സഹവാസം ആരംഭിച്ചതാണൊ? ഇതിന്നുള്ള മറുവടിയാണു ഇനി കണ്ടുപിടിക്കേണ്ടിയിരിക്കുന്നതു്. ഇളങ്കുളത്തിന്റെ കണ്ടുപിടുത്തപ്രകാരമാണെങ്കിൽ നായർസ്ത്രീസഹവാസം ചെയ്യുവാൻ വേണ്ടി അവർ അവിവാഹിതരാവുക മാത്രമല്ല, മക്കത്തായക്കാരായിരുന്ന നായർ സമുദായത്തെ അതിന്നുവേണ്ടി ജന്മിത്വമാകുന്ന അധികാരബലം പ്രയോഗിച്ചു നിൎബ്ബന്ധപൂൎവ്വം മരുമക്കത്തായമാക്കുകയും ചെയ്തു; പാതിവ്രത്യം വേണ്ടെന്നു നിശ്ചയിച്ചതും, കെട്ടുകല്യാണം ഏൎപ്പെടുത്തിയതും അതിന്നുതന്നെയാണല്ലൊ. നമ്പൂതിരിമാർ നായർ (മരുമക്കത്തായ) സ്ത്രീകളെ സംബന്ധം ചെയ്യാറുണ്ടെന്ന ഏകകാരണത്താൽ അതിന്നു വേണ്ടിയാണു (അഥവാ ആ സൌകൎയ്യത്താലാണു്) അവർ അവിവാഹിതരായിരിക്കുന്നതെന്നു പറയുന്നതു്, മുൻപറഞ്ഞ കാട്ടമ്പലങ്ങൾ മലവിസൎജ്ജനം ചെയ്യുവാൻ വേണ്ടി ക്രിസ്ത്യാനികൾ ഹിന്ദുക്കളിൽനിന്നു നിൎബ്ബന്ധിച്ചു വാങ്ങിയതാണെന്നു പറയുന്നതുപോലെയാണു്.

ഇനി മറ്റൊന്നു്; ഇന്നു കാണുന്നതായ ഈ കാട്ടമ്പലങ്ങളെല്ലാം ആദ്യം ഉണ്ടാക്കിയതുതന്നെ ഈ നിലയിൽ മാത്രമായിരുന്നുവെന്നൊ, ഇതിൽ കൂടുതലായ ഒരു വൈശിഷ്ട്യം അവക്കൊരുകാലത്തും ഉണ്ടായിരുന്നില്ലെന്നോ ആരും പറയുകയില്ല. എന്നാൽ നമ്പൂതിരിമാരുടെ കാൎയ്യത്തിൽ മാത്രം അങ്ങിനെയാണെന്നു—എത്ര തെളിവു

കരം കാണിച്ചാലും—ആളുകരം വിശ്വസിയ്ക്കുന്നുമില്ല; അതാണിന്നത്തെ നില. അബദ്ധം മുഴുവൻ കിടക്കുന്നതു അവിടേയാകുന്നു.

അഞ്ചാറിടങ്ങഴി പാലും നല്ല ശീലഗുണവുമുള്ള ഒരു പയ്യുണ്ടായിരുന്നുവെന്നും, അക്കാലത്തു് അന്നത്തെ കാരണവൻ അതിന്നു പിണ്ണാക്കും കഞ്ഞിയും മററും കൊടുത്തിരുന്നുവെന്നും വിചാരിയ്ക്കുക.[1] ഇന്നു അതു പ്രസവം മാറി മൂത്തിത്തള്ളയായിരിയ്ക്കുന്നു; അതിനാൽ നടന്നുതിന്നു ജീവിച്ചുകൊള്ളട്ടെ എന്നായി ഇന്നത്തെ വീട്ടുകാരുടെ നില. അതിൻെറ ഇപ്പോഴത്തെ സ്ഥിതി മാത്രം കണ്ടിട്ടുള്ള ചെറുപ്പക്കാർ അങ്ങിനെ അത്രവളരെ പാൽ തന്നിരുന്നുവെന്നു പറഞ്ഞാലും വിശ്വസിയ്ക്കാതിരുന്നാലെന്താണു ചെയ്യുക? മാത്രമല്ല അന്നത്തെ കാരണവന്മാർ അതിന്നു കൊടുത്തിരുന്ന പിണ്ണാക്കു് കഞ്ഞി മുതലായവയുടെ കണക്കു നോക്കിയാൽ തന്നെ ഇന്നത്തെപ്പോലെയൊന്നുമല്ലായിരുന്നു അതിൻെറ നിലയെന്നു ആൎക്കും ഊഹിയ്ക്കാം. ഇന്നത്തെപ്പോലെ ഒരു തുള്ളി കറക്കാനില്ലാതെയായിരുന്നു അന്നത്തെ അതിൻെറ നിലയെങ്കിൽ ആരെങ്കിലും അതിന്നുവേണ്ടി അത്രവളരെ ചെലവു ചെയ്യുമായിരുന്നുവോ? അല്ലെങ്കിൽ അത്രവളരെ അതിന്നു വേണ്ടി ചെലവു ചെയ്യാനുണ്ടായിരുന്ന കാരണമെന്താണെന്നെങ്കിലും സാമാന്യബുദ്ധിയുള്ളവൎക്കു് ഒരു ജിജ്ഞാസയുണ്ടാവേണ്ടതല്ലെ? നേരെ മറിച്ചു് അത്രയൊക്കെ അതിനെ വെറുതെ തീററിപ്പോററാൻ ചിലവു ചെയ്തുവെന്നു കരുതി ആ കാരണവന്മാരേയോ, അത്രയൊക്കെ തിന്നു നശിപ്പിച്ചുവെന്നുവെച്ചു് ആ പശുവിനേയോ ആരെങ്കിലും പഴിയ്ക്കാറുണ്ടോ? ഇന്നു അതിനെക്കൊണ്ടൊരു ഉപയോഗമില്ലെങ്കിലും—അഥവാ അതൊരു ഭാരമായിട്ടുതന്നെ പരിണമിച്ചിരിയ്ക്കുയാണെങ്കിലും—അന്നു അതിനെ അത്രയൊക്കെ തീററിപ്പോററിയി

[1] ഈ ഉദാഹരണം നായന്മാരുടെ പൂൎവ്വചരിത്രം 2-ാംഭാഗം 156-ാം പേജിൽ പ്രതിപാദിച്ചിട്ടുണ്ടെങ്കിലും ഇവിടെ ആവശ്യമെന്നു കരുതി വീണ്ടും ആവൎത്തിയ്ക്കുന്നു.

രുന്നുവെന്നു വ്യക്തമായാൽ അതിൻെറ കാരണമന്വേഷിപ്പാനല്ലെ ബുദ്ധിയുള്ളവർ ശ്രമിക്കേണ്ടതു്? അതുവരെ അതിനെ ശുശ്രൂഷിക്കുകയും തീററുകയും ചെയ്തിരുന്ന സ്ഥിതിക്കു അതിനെക്കൊണ്ടു തക്കതായ ഉപയോഗം അന്നുണ്ടാവാതെ വരില്ലെന്നു തീർച്ചയല്ലെ? യാതൊരു ലാഭവുമില്ലാതെ അതിനെ ആരെങ്കിലും സ്നേഹിക്കുമോ? അക്കാലത്തു അങ്ങിനെയെല്ലാം കാരണവന്മാർ ശുശ്രൂഷിക്കുകയും, അതിന്നുവേണ്ടി ചിലവു ചെയ്യുകയും പതിവായിരുന്ന സ്ഥിതിക്കു അക്കാലത്തു അതിൽനിന്നു തക്കതായ വരുമാനമുണ്ടായിരുന്നുവെന്നു തീർച്ചയല്ലെ?

ഇതുതന്നെയാണു ഇന്നത്തെ നമ്പൂതിരിമാരുടേയും നില. ഇന്നു നമ്പൂതിരിസമുദായം ആ മുത്തിപ്പയ്യിനെപ്പോലെ ഇതരന്മാൎക്കു ഉപയോഗം കുറഞ്ഞ ഒന്നായിട്ടുണ്ടെന്നതു ശരിതന്നെ. ഇന്നത്തെപ്പോലെയല്ല പണ്ടുകാലത്തു് അബ്രാഹ്മണർ നമ്പൂതിരിമാരെ ആദരിച്ചിരുന്നതെന്നു സ്പഷ്ടമല്ലെ? വാസ്തവത്തിൽ അബ്രാഹ്മണരെല്ലാം നമ്പൂതിരിമാരുടെ അടിമകളായിട്ടാണു വൎത്തിച്ചിരുന്നതു്. പക്ഷെ അതു നിൎബ്ബന്ധംകൊണ്ടല്ല, നമ്പൂതിരിമാരെക്കുറിച്ചുണ്ടായിരുന്ന ഭക്തി-ബഹുമാന-ആദര-വിശ്വാസാദികളാൽ തന്നെത്താനറിയാതെ സ്വയം പ്രേരിതരായിട്ടാകുന്നു. സൽഗതിക്കു വേണ്ടി ദാനം ചെയ്യാനുള്ള സൽപാത്രം നമ്പൂതിരിയാണു്. പൂജ ഗണപതിഹോമം മുതലായ സൽക്കൎമ്മം ചെയ്യുന്നതിന്നും നമ്പൂതിരിയാണ്‌ പറ്റു. അമ്പലങ്ങളിലെ ശാന്തിക്കും ബ്രാഹ്മണനാവണം. നമ്പൂതിരിമാരുടെ കാൎയ്യമല്ല, അമ്പലവാസികൾ നായന്മാർ മുതലായ അബ്രാഹ്മണരുടെ ആവശ്യങ്ങൾക്കായാലും, അവരുടെ അമ്പലങ്ങളിലായാലും ഇങ്ങിനേതന്നെയല്ലെ പതിവു്? അല്ലാതെ അവർ ഇന്നും സ്വയം ചെയ്യാറില്ലല്ലൊ. ഈ കാൎയ്യത്തിൽ മഹാരാജാക്കന്മാരുടെ നിലയും ഇതുതന്നേയായിരുന്നു, ഇപ്പോൾ അല്ലാതായിട്ടുമില്ലല്ലൊ, കുലശേഖരപ്പെരുമാൾ തിരുവനന്തപുരത്തു നടത്തിയിരുന്ന

മുറജപം താനങ്ങരം[1] മററനേകം ദാനധമ്മങ്ങരം മുതലായതെല്ലാം നമ്പൂതിരിമാരെ ഉദ്ദേശിച്ചല്ലെ നടത്തിയിരുന്നതു്? കൊച്ചി മുതലായ മററു രാജാക്കന്മാരും ചെയ്തിരുന്നതു അങ്ങിനേതന്നേയായിരുന്നുവല്ലൊ. ഇങ്ങിനെ കുടിൽ തൊട്ടു കൊട്ടാരം വരേയുള്ള സകലമാനപേക്കും നമ്പൂതിരിമാർ സവ്വാത്മനാ ആരാധ്യന്മാരും ആദരണീയന്മാരും ഈശ്വരതുല്യന്മാരും മററുമായിട്ടല്ലെ കരുതിയിരുന്നതു്! ഇന്നത്തെ നമ്പൂതിരിമാരെക്കുറിച്ചു് അങ്ങിനെയുള്ള മതിപ്പോ അവക്കു വേണ്ടി അങ്ങിനേയെല്ലാം ചെയ്യുവാനുള്ള സന്നദ്ധതയോ അബ്രാഹ്മണക്കില്ലെന്നു വെച്ചു് അന്നത്തെ നമ്പൂതിരിമാരുടെ നിലയും ഇതുപോലേയാണെന്നനുമിയ്ക്കാമോ? അന്നത്തെ ആളുകരംക്കു് അങ്ങിനേയെല്ലാം അവരെ ആദരിയ്ക്കുവാൻ തോന്നണമെങ്കിൽ ഇന്നത്തെപ്പോലേയുള്ളവരാവില്ല അവരെന്നു തീച്ചയല്ലെ? അന്നത്തെ നമ്പൂതിരിമാരും ഇന്നത്തെപ്പോലെത്തന്നേ ഉള്ളവരായിരുന്നുവെന്നും, അവരെ അങ്ങിനേയെല്ലാം അത്രയെല്ലാം ആദരിയ്ക്കയും ആരാധിയ്ക്കയും മററും ചെയ്തിരുന്നതു അവരുടെ വിഡ്ഢിത്തമാണെന്നും വിശ്വസിയ്ക്കുന്നതോ, അന്നത്തെ നമ്പൂതിരിമാർ അത്രയും ഉൽകൃഷ്ടന്മാരായിരുന്നുവെന്നു വിചാരിയ്ക്കുന്നതോ കൂടുതൽ ശരിയായിരിയ്ക്കുക? ഇന്നത്തെ നമ്പൂതിരിമാരെ അങ്ങിനെ ആരും ഈശ്വരതുല്യന്മാരായി ആരാധിയ്ക്കുവാൻ ഒരുക്കമില്ല; അന്നത്തെ നമ്പൂതിരിമാരേയാണെങ്കിൽ അങ്ങിനേയെല്ലാം അത്രയെല്ലാം ആരാധിയ്ക്കുകയും ചെയ്തിരുന്നു. അതുപ്പോരം ഒന്നുകിൽ അന്നത്തെ മഹാരാജാക്കന്മാരുരംപ്പെടേയുള്ള സകലമാന അബ്രാഹ്മണരും അത്ര വിഡ്ഢികളും കൊള്ളരുതാത്തവരുമായിരുന്നുവെന്നു സമ്മതിയ്ക്കണം; അല്ലെങ്കിൽ അങ്ങിനെയെല്ലാം ആരാധിയ്ക്കത്തക്കവിധമുള്ള പൂജ്യത അവക്കുണ്ടാവണം.

---

[1] മുറജപം താനം എന്നിവയെപ്പററി 'എൻെറ സ്മരണകരം 3-ാം ഭാഗത്തിൽ വിസ്തരിച്ചിട്ടുണ്ടു്.

രണ്ടാലൊന്ന കൂടാതെ തരമില്ലല്ലൊ. മറെറാരു രാജ്യത്തും ഒരു ജാതിയെക്കുറിച്ചും ഇങ്ങിനേയൊരു ആദരാതിശയം ആരും കേട്ടിട്ടു പോലുമുണ്ടാവില്ല. വിശേഷബുദ്ധിയുള്ള പക്ഷ് അതെന്താണെന്ന കാര്യത്തിലല്ലെ ജിജ്ഞാസയുണ്ടാവേണ്ടതു്? അത്ഭുതം മാത്രമല്ല ഇന്നത്തെ നിലയ്ക്കു നോക്കുമ്പോൾ അവിശ്വസനീയം കൂടിയായ ഒരു സമ്പ്രദായമായിരുന്നില്ലെ അതു്? ഇളങ്കുളം പറയുംപോലെ നായന്മാർ—മാത്രമല്ല രാജാക്കന്മാരും കൂടി—നമ്പൂതിരിമാക്ക വേണ്ടി മരിയ്ക്കുവാൻപോലും തയ്യാറായിരുന്നു. ഒരു നമ്പൂതിരിയ്ക്കു വേണ്ടി പത്തു നായർ മരിച്ചാലും നഷ്ടമില്ലെന്നും, നാട്ടിലേയ്ക്കു അതിലധികം നഷ്ടം ഒരു നമ്പൂതിരി മരിയ്ക്കുന്നതാണെന്നും അവക്ക ഉറപ്പുണ്ടായിരുന്നതാണ അതിന്ന കാരണം. അധികാരശക്തി ബലപ്രയോഗം നിർബ്ബന്ധം മുതലായതുകൊണ്ടുണ്ടോ ഇത്തരം സ്നേഹബഹുമാനാദി വികാരങ്ങളുണ്ടാകുന്നു? അങ്ങിനേയാണെങ്കിൽ ദ്വേഷം വെറുപ്പ് ഭയം പുച്ഛം മുതലായ ദുർവ്വികാരങ്ങളല്ലെ അവക്ക് നമ്പൂതിരിമാരേക്കുറിച്ചുണ്ടാകേണ്ടിയിരുന്നതു്? അത്തരം വികാരങ്ങളുടെ ലാഞ്ഛനപോലും അക്കാലത്തുണ്ടായിരുന്നതായി കാണിച്ചുതരുവാൻ ആക്കെങ്കിലും കഴിയുമോ? സ്നേഹഭക്തിബഹുമാനാദികളാൽ സ്വയം പ്രേരിതരായിട്ടാണ് അവരെല്ലാം അങ്ങിനെ നമ്പൂതിരിമാരെ സർവ്വാത്മനാ ആദരിച്ചിരുന്നതു്.

ഇനി പ്രകൃതം തുടരട്ടെ. നിലദാനത്തിൽനിന്ന ഉയരത്തിൽ ഒരു മതിൽ കെട്ടി അതിൽ വെള്ളം നിറച്ചാൽ കുറേശ്ശ ചോൎന്നു പോയെന്നു—ലീക്കുചെയ്തെന്നു—വരാം. അതുപോലെ ആദ്യകാലത്തു്, നമ്പൂതിരിമാരിൽ ബഹുഭൂരിപക്ഷമാളുകൾ അവിവാഹിതരായിപ്പരിണമിച്ചപ്പോൾ, സമുദായത്തിൽനിന്ന കുറേശ്ശെ ലീക്കേജുണ്ടാവുകയും അവരെ—അടുക്കളദോഷമുണ്ടായാലത്തെ അന്തൎജ്ജനങ്ങളെപ്പോലെ—ഭ്രഷ്ടു കല്പിച്ചു പുറന്തള്ളുകയും ചെയ്തിട്ടുണ്ടാവാം. അത്രമാത്രമല്ലാതെ സ്നാതകന്മാരായ നമ്പൂതിരിമാർ മരുമക്ക

ത്തായസ്ത്രീകളുമായി സംബന്ധത്തിലേപ്പെട്ടുതുടങ്ങിയതു അടുത്ത കാലം മുതല്ക്കു മാത്രമാണെന്നും, നൂററാണ്ടുയുദ്ധംവരെ—കൊ. വ. 175_275—അങ്ങിനെ ചിലർക്കേ ഉണ്ടായിരുന്നില്ലെന്നും തക്കമററ സംഗതിയാണു്. നൂററാണ്ടുയുദ്ധക്കാലത്തു് എന്തു കാരണത്താലാണു് സ്നാതകന്മാർക്കു് അശാസ്ത്രീയമായ ഈ സംബന്ധത്തിൽ ചെന്നു കൂടേണ്ടിവന്നതെന്നതിനെപ്പററി "ഇളങ്കുളത്തിൻെറ നമ്പൂരിശ്ശകാരം" എന്ന പുസ്തകത്തിൽ വിശദമാക്കിയിട്ടുള്ളതിനാൽ ഇവിടെ വിട്ടുകളയുകയും ചെയ്യുന്നു.

ജ്യേഷ്ഠപുത്രനൊഴികെ അനുജന്മാരാരും വിവാഹം ചെയ്യാതിരിക്കുക, ആ ജ്യേഷ്ഠഭാർയ്യയും അനുജന്മാരും തമ്മിൽ (മററു ചാർച്ചക്കാരുമായി ഘോഷാസമ്പ്രദായമില്ലാതിരിക്കെ) നിർബ്ബന്ധമായ ഘോഷാസമ്പ്രദായമേർപ്പെടുത്തുക, അടുക്കളദോഷശങ്കയ്ക്കു സ്മാർത്തവിചാരമെന്ന കഠിനമായ വിചാരണയും ശിക്ഷയും നടപ്പാക്കുക—ഇതെല്ലാംതന്നെ മറെറാരു രാജ്യത്തും ഒരു കാലത്തും ഏതു ബ്രാഹ്മണവർഗ്ഗത്തിലും കേട്ടിട്ടില്ലാത്ത നടവടികളാണല്ലോ. അതിനാൽ അതെല്ലാം നമ്പൂതിരിമാരിൽ ഒരു കാലത്തു് സഹോദരഭർത്തൃത്വം നടപ്പിലുണ്ടായിരുന്നുവെന്നും, പിന്നീടു് അതു നിർത്തലാക്കിയതാണെന്നുമുള്ളതിലേയ്ക്കു മതിയായ തെളിവാകുന്നു.

ഇങ്ങിനെ ഈ സമ്പ്രദായം നിരോധിച്ചതായ കാലം ഏതായിരിക്കുമെന്നു പറയുവാൻ പ്രയാസമാണു്; അതു് ഊഹാതീതമാകുന്നു. എങ്കിലും ഒരു കാര്യം തീർത്തു പറയാം. കേരളത്തിൽ ആര്യന്മാരുടെ പരിഷ്കാരവും വൈദികരീതിയിലുള്ള ജീവിതസമ്പ്രദായവും ഉച്ചകോടിയിലെത്തിയ കാലത്തേ ആയിരിക്കു എന്നാണതു്. ഇതു നടപ്പായിട്ടു ഇന്നേയ്ക്കു എത്രകാലമായി എന്ന കാര്യം ഇതുകൊണ്ടു വന്നില്ല; അതു പറയുവാൻ കൂടുതൽ വിഷമവുമാണു്. കേരളപരിഷ്കാരം ഉച്ചകോടിയിലെത്തിയതു് പെരുമാറാംഭരണമാരംഭിച്ച

കാലത്താണെന്നു ഞാൻ വിശ്വസിക്കുന്നു. അതു് എ. ഡി. ആദിശതകങ്ങളിലാണെന്നു ചരിത്രകാരന്മാർ പറയുന്നുമുണ്ടു്. അതിനാൽ അതിന്നു ഉദ്ദേശം 1700 കൊല്ലത്തോളം പഴക്കമുണ്ടാവണം.



അദ്ധ്യായം 10

## തൊഴിലും ജാതിയും.

ജാതിവ്യത്യാസങ്ങളെ ഉണ്ടാക്കിയതാണോ ഉണ്ടായതാണോ, ആണെങ്കിൽ എങ്ങിനെയുണ്ടായി എന്നാദിയായ ചോദ്യങ്ങൾ വേറെയാണു്. അതെങ്ങിനെയായാലും ശരി ഓരോ തൊഴിലും പാരമ്പര്യമായി ചെയ്യുന്നതിന്നു ചില വീട്ടുകാരെ പ്രത്യേകം ചുമതലപ്പെടുത്തുകയാണു നല്ലതെന്നു ഭാരതീയരായ ഹിന്ദുക്കളെപ്പോലെത്തന്നെയാണു കേരളീയരായ ആര്യന്മാരും വിശ്വസിച്ചിരുന്നതു്. അല്ലാതെ ഇന്നത്തെപ്പോലെ ഓരോ വ്യക്തികൾ തങ്ങൾക്കിഷ്ടമുള്ള തൊഴിൽ തിരഞ്ഞെടുത്തു് പരിശീലിക്കുന്ന സമ്പ്രദായം അന്നുണ്ടായിരുന്നില്ല. അതു ശരിയോ തെറ്റോ എന്നു പരിശോധിക്കുന്നതിന്നു അന്നത്തെ പരിതഃസ്ഥിതി നല്ലപോലെ അറിഞ്ഞേ പററൂ.

ജനങ്ങളുടെ ജീവിതം രൂപപ്പെടുന്നതു് പ്രകൃതിക്കനുസരിച്ചാകുന്നു. ആ കാലങ്ങളിൽ ഇന്നത്തെപ്പോലെ ഇവിടെ വലിയ കമ്പോളങ്ങളൊ മാക്കററുകളൊ ഉണ്ടായിരുന്നില്ല. കമ്പോളനിലവാരം അറിയുവാനുള്ള കമ്പി, കോഡുവാക്കുകൾ, ഫോൺ, തപാൽ മുതലായതെല്ലാം അജ്ഞാതങ്ങളായിരുന്നു. സാമാനങ്ങൾ കടത്തിക്കൊണ്ടുപോകുന്നതിന്നു തീവണ്ടികളോ ലോറികളൊ അന്നുണ്ടായിരുന്നില്ല. കിഴക്കൻജില്ലകളിൽ—വടക്കേ ഇന്ത്യയിലും—ഭൂമി സമനിരപ്പാകുന്നു. അതിൽ റോഡുകളുണ്ടാക്കുവാനും, കാളവണ്ടികൾ കൊണ്ടുപോകാനും പ്രയാസമില്ലല്ലൊ. കേരളത്തിലെ നില അതല്ല; ഭൂമിയെ

ല്ലാം നിമ്നോന്നതമായിട്ടാണു്—കുന്നുകളും പാടങ്ങളും ഇടകലൎന്നു കൊണ്ടാണു്—കിടക്കുന്നതു്. അതിനാൽ വണ്ടികാം കൊണ്ടുപോകത്തക്ക റോഡുകളുണ്ടാക്കുന്ന കാൎയ്യം അത്ര എളുപ്പമല്ല. ഒന്നുരണ്ടു നാഴിക നീളം പോലും കുന്നും പാടവും കൂടാതെ സമതലമായ പ്രദേശം ഇവിടെ വളരെ കുറച്ചു ഉണ്ടാകും. അതിനാൽ റോഡുകളുണ്ടാക്കുവാൻ പ്രയാസമുണ്ടു്. പാടങ്ങളിലാകുമ്പോഠം തോടുകഠംക്കു പാലം കെട്ടേണ്ടിവരും. ചെറിയ ഓവുപാലങ്ങളല്ലാതെ അഞ്ചെട്ടടി വിസ്താരമുള്ള തോടുകഠംക്കുപോലും പാലം പണിയത്തക്ക വിധം അന്നത്തെ ഇഞ്ചിനിയറിങ്ങ് വളൎന്നിട്ടില്ല. അതുകൊണ്ടു റോഡുകളൊ കാളവണ്ടികളൊ അന്നൊക്കെ കേരളത്തിൽ അപൂൎവ്വമായിരിക്കും. ആളുകഠംക്കു ദൂരയാത്ര ചെയ്യണമെങ്കിൽ കാൽനടയായിട്ടല്ലെങ്കിൽ മഞ്ചൽ ഡോലി പല്ലക്ക് എന്നിങ്ങിനെ മനുഷ്യർ ചുമക്കുന്ന വാഹനങ്ങളേ ഉണ്ടായിരുന്നുള്ളു. സാമാനങ്ങഠം കടത്തുന്നതിന്നാണെങ്കിൽ കാവും തലച്ചുമടും പൊതിക്കാളകളും മററുമായിരുന്നു അവലംബം. ഇന്നത്തെപ്പോലെ ആയിരക്കണക്കിന്നു തൊഴിലാളികഠം ജോലിചെയ്യുന്ന വലിയ കമ്പനികളും മാസ്പ്രൊഡക്ഷനും (Massproduction) അന്നുണ്ടായിരുന്നില്ല. വ്യാപാരവിഷയത്തിൽ അമേരിക്കാ ഇംഗ്ലണ്ടു് റഷ്യ ഇന്ത്യ മുതലായ രാജ്യങ്ങഠംക്കു അന്നുണ്ടായിരുന്ന സ്ഥാനം കേരളത്തിലെ ഓരോ ദേശങ്ങഠംക്കു—കരകഠംക്കു്—ഉണ്ടായിരുന്നതെന്നു പറയാം. മാത്രമല്ല ഈ ഭൂമിയിലുള്ള ഓരോ രാജ്യത്തിന്നും തമ്മിൽ ഉള്ളിടത്തോളം സമ്പൎക്കം അന്നു ഓരോ അയൽദേശക്കാർ തമ്മിലുണ്ടായിരുന്നുവോ എന്നുപോലും സംശയമാണു്. എട്ടു നാഴിക മാത്രം ദൂരമുള്ള രണ്ടു ദേശങ്ങളിൽ താമസിക്കുന്നവൎക്കു് അന്യോന്യം വിവരമറിയാനും അറിയിക്കാനും ചുരുങ്ങിയ പക്ഷം രണ്ടു മണിക്കൂറിൽ കുറഞ്ഞാൽ അന്നു സാധിച്ചിരുന്നില്ല. എന്തെന്നാൽ കാൽനടയായി യാത്രചെയ്യുന്നപക്ഷം മണിക്കൂറിൽ നാലു നാഴിക ദൂരമേ ഒരാഠംക്കു പോകാൻ ക

ഴിയൂ. ഇന്നാണെങ്കിൽ ലോകത്തിലെവിടേയിരിക്കുന്ന ജനങ്ങളുമായും സമ്പൎക്കം പുലൎത്തുന്നതിന്നു ഏറിയ പക്ഷം രണ്ടു മണിക്കൂറിലധികം വേണ്ടിവരില്ലല്ലൊ. ഇതുപോലെയായിരുന്നു കൈത്തൊഴിലിനേയും അവയുടെ വ്യാപാരത്തേയും സംബന്ധിച്ചു അന്നത്തെ പരിതസ്ഥിതി.

ഇനി നമുക്കു തൊഴിലിനെപ്പറ്റി പരിശോധിക്കാം. യൂറോപ്പിൽ യന്ത്രയുഗത്തിൻെറ ആരംഭത്തിൽ ആവിഷ്കരിച്ച ഒരു തത്വമാണു 'തൊഴിൽവിഭജനം' എന്നതു്. ഓരോരുത്തരും ഒരേ തൊഴിൽ മാത്രം ചെയ്യുക എന്നുള്ളതാണതു്. ആ തൊഴിൽ വേഗം ചെയ്യുന്നതിന്നു മാത്രമല്ല നന്നായി ചെയ്യുന്നതിന്നും അതു സഹായിക്കുന്നതാകുന്നു. ആയിരം തൊഴിലാളികൾ പണിയെടുക്കുന്ന ഒരു നൂല്കമ്പനിയുണ്ടെന്നു വിചാരിക്കുക. അവിടെ നൂലു മാത്രമെ ഉണ്ടാക്കുന്നുള്ളു. നെയ്ത്തുകമ്പനി അവിടെ നിന്നു നൂറൊ അതിലധികമോ നാഴിക ദൂരത്തായെന്നുവരും, നൂലെല്ലാം അവിടെ എത്തിക്കണം. അവിടെ നെയ്യുന്ന വസ്ത്രങ്ങളാണെങ്കിൽ വളരെ നാഴിക ദൂരത്തായികിടക്കുന്ന പല പട്ടണങ്ങളിലാണു വില്പന നടത്തേണ്ടതു്. അതിന്നെല്ലാം സാധിക്കുന്നതു ഇന്നത്തെ ഗതാഗതസൌകര്യംകൊണ്ടാണല്ലൊ. ഇന്നു ഇംഗ്ലണ്ടിൽനിന്നോ അമേരിക്കയിൽനിന്നോ നമുക്കു ഒരു വിവരം അറിയുവാൻ വേണ്ടിവരുന്നതിൽ കൂടുതൽ സമയം തൃശ്ശൂരിൽ ഇരിക്കുന്ന ഒരാൾക്കു 40 നാഴിക മാത്രം ദൂരമുള്ള എറണാകുളത്തുനിന്നറിയുവാൻ അന്നു വേണ്ടിവന്നിരുന്നു. മദ്ധ്യകേരളമായ തൃശ്ശൂർനിന്നു തിരുവനന്തപുരത്തൊ കാസർഗോട്ടൊ എത്തുവാൻ അന്നു വേണ്ടിവന്നിരുന്നതിനേക്കാൾ കുറച്ചു സമയംകൊണ്ടു ഇന്നു നമുക്കു ലോകത്തിലെ ഏതു രാജ്യത്തും എത്താൻ കഴിയും. അന്നന്നത്തെ—അപ്പപ്പോഴത്തെത്തന്നെ—കമ്പോളനിലവാരം അറിയാനും, നിൎമ്മിതസാധനങ്ങൾ എത്തിക്കുവാനും അതുപോലെ സാധിക്കുകയും ചെയ്യുന്നു. അതനുസരിച്ചാണു ഇന്നത്തെ തൊഴിൽവിഭജനത്തിൻെറ നില ഇരിക്കുന്നതു്.

പണ്ടത്തെ സ്ഥിതി ഇതായിരുന്നില്ല, അന്നു ഓരോ ദേശവും സ്വയം പൎയ്യാപ്തമായിരുന്നു; വലിയ കമ്പോളങ്ങളൊ ഗതാഗത സൌകൎയ്യങ്ങളൊ മാസ്പ്രൊഡക്ഷനോ അന്നു ഇല്ല; എല്ലാം കുടിൽവ്യവസായമായിട്ടാണു നടത്തിയിരുന്നതു്. നിൎമ്മിതവസ്തുക്കൾ ഉപഭോഗയോഗ്യമാകുന്നതുവരെ അവയുടെ എല്ലാ ഭാഗങ്ങളും അതാതു തൊഴിലാളികൾ തന്നെ നിൎമ്മിയ്ക്കണം. ഉദാഹരണത്തിന്നു ഒരു ചാലിയകുഡുംബത്തെ എടുക്കുക. പഞ്ഞി കരടു കളഞ്ഞു നന്നാക്കണം; നൂലുണ്ടാക്കണം, പാവിടണം, നെയ്യണം—എല്ലാ പ്രവൃത്തിയും ഒരേ കുഡുംബക്കാർ ചെയ്യണം. അവരുടെ മാൎക്കററം വീടുതന്നേയാണു്. തൊഴിലാളികൾക്കു നിൎമ്മിതവസ്തു വില്ക്കുവാനോ ഉപഭോക്താക്കൾക്കു വാങ്ങുവാനോ മാൎക്കററന്വേഷിയ്ക്കേണ്ടിയിരുന്നില്ല; അന്വേഷിയ്ക്കാൻ മാൎക്കററുണ്ടായിരുന്നുമില്ല; ഇതായിരുന്നു അന്നത്തെ നില.

ഇന്നു ഒരു നൂൽക്കമ്പെനിയിൽ മുപ്പതൊ നാല്പതൊ കൊല്ലം ജോലി ചെയ്ത ഒരു തൊഴിലാളിയുണ്ടെന്നു വിചാരിയ്ക്കുക. അയാൾക്കാണെങ്കിൽ നൂലുണ്ടാക്കാൻ മാത്രമേ അറിയൂ. അയാളുടെ മക്കൾക്കുപോലും അതിൽ പരിശീലനം സിദ്ധിച്ചിട്ടുണ്ടാവില്ല, അച്ഛനമ്മമാരെ കാണാൻവേണ്ടിയായാൽ കൂടി കമ്പനി ഗേററു കടക്കാൻ അനുവാദം വേണമല്ലൊ. കുടിൽവ്യവസായമാകുമ്പോൾ അങ്ങിനെയല്ല. അച്ഛനമ്മമാരും, സഹോദരീസഹോദരന്മാരും, മക്കളും എല്ലാം ഒന്നിച്ചിരുന്നാണു ജോലി ചെയ്യുന്നതു്. ഓരോരുത്തരും കഴിവനുസരിച്ചു ജോലിയെടുക്കുന്നു. ഒരു ചാലിയകുഡുംബമാണെങ്കിൽ പഞ്ഞി കിട്ടിയാൽ അതു തുണിയാക്കിത്തീൎക്കുന്നതുവരെയുള്ള എല്ലാ പ്രവൃത്തികളും എല്ലാവൎക്കും വശമാകുന്നു. ജോലി പഠിയ്ക്കുവാനും പരിശീലിയ്ക്കുവാനും പ്രത്യേകമായ ഏൎപ്പാടാവശ്യമില്ല; ചെറുപ്പംമുതല്ക്കേ ജോലി മററു നിത്യകൃത്യങ്ങളെപ്പോലെ പഠിച്ചുകൊണ്ടാണു വളരുന്നതു്. പാരമ്പൎയ്യംകൊണ്ടു് അതാതു തൊഴി

ലിൽ ജന്മനാവാസനയുണ്ടാവും. അതിന്നു പുറമെ ജനനം മുതല്ക്കു അതിൽതന്നെ വളരുകയും ജീവിക്കുകയും ചെയ്യുന്നു. ഇന്നു ഓരോ മതക്കാൎക്കും ജാതിക്കാൎക്കും, തങ്ങളെ വേർതിരിച്ചു നിൎത്തിക്കൊണ്ടു തങ്ങളുടെ മതമെന്നും ജാതിയെന്നും പറയാൻതന്നെ കഴിയാത്ത വിധം ഒന്നായിട്ടാണിരിക്കുന്നതു്; അവരവരുടെ ജാതിയും മതവുമായി അത്രയ്ക്കു അഭേദമായിട്ടു്—ഐക്യം പ്രാപിച്ചുകൊണ്ടു്—ആണിരിക്കുന്നതു്. ഓരോ കുഡുംബക്കാൎക്കും പാരമ്പൎയ്യമായി ഓരോ തൊഴിൽ നിശ്ചയിച്ചതിൻെറ മെച്ചവും അതുതന്നെയാകുന്നു. നമ്മളോരോരുത്തരും ഓരോ മതവുമായി ഐക്യം പ്രാപിച്ചിരിക്കുന്നതുപോലെത്തന്നെ അതാതു കുഡുംബക്കാർ അതാതു തൊഴിലിനോടും ഐക്യം പ്രാപിക്കാതിരിക്കുകയില്ല. കേരളത്തിലെ ഓരോ തൊഴിലും ചെയ്യാൻ പാരമ്പൎയ്യമായി ഓരോ വംശക്കാരെ നിശ്ചയിച്ചതിൻെറ കാരണം അതാണു് ആശാരി കരുവാൻ തട്ടാൻ കൊല്ലൻ കല്ലണി—എന്നുവേണ്ട സകല തൊഴില്ക്കാരേയും—ഇങ്ങിനെ പാരമ്പൎയ്യമായി ഓരോ കുഡുംബക്കാരെ ഏല്പിച്ചിരിക്കയാണല്ലോ. അതു വെറുതെയല്ല, ബുദ്ധിപൂൎവ്വം ആലോചിച്ചു അന്നത്തെ പരിതസ്ഥിതിക്കു ഏററവും യോജിച്ച വിധത്തിൽ ചെയ്ത ഏൎപ്പാടായിരുന്നു. അതു കേരളത്തിലേക്കു—യൂറോപ്യന്മാരുടെ വരവു വരെ—വലിയ ഗുണമായി അനുഭവപ്പെടുകയും ചെയ്തിട്ടുണ്ടു്.

കേവലം കൈത്തൊഴിലിനെസ്സംബന്ധിച്ചു മാത്രമല്ല കായികമായും ബുദ്ധിപരമായും മററുമുള്ള എല്ലാത്തരം പ്രവൎത്തികൾക്കും പാരമ്പൎയ്യമായി ചില കുഡുംബക്കാരെ സ്ഥിരമായി ചുമതലപ്പെടുത്തുകയേ ചെയ്തിരുന്നുള്ളു. കോഴിക്കോടു് കൊച്ചി തിരുവനന്തപുരം മുതലായ ഓരോ രാജസ്വരൂപങ്ങളല്ലെ പാരമ്പൎയ്യമായി രാജ്യഭാരം ചെയ്തിരുന്നതു്? മാത്രമല്ല അവരുടെ മന്ത്രിമാർ പടനായകന്മാർ ആയുധാചാൎയ്യന്മാർ ഗുരുനാഥന്മാർ പുരോഹിതന്മാർ മുതലായി ചുമതലപ്പെട്ട സ്ഥാനങ്ങളെല്ലാം ഓരോ തറവാട്ടുകാരെ സ്ഥിരമായി ഏ

ല്പിയ്ക്കുയാണല്ലൊ ചെയ്യിരുന്നതു്. സാമൂതിരിപ്പാട്ടിലെ മന്ത്രി മങ്ങാട്ടച്ചനും, സേനാധിപൻ കാരമ്പള്ളിക്കുറുപ്പുമായിരുന്നു. പുരോഹിതൻ ചേന്നാത്തു് നമ്പൂതിരിപ്പാടാണു്. കൊച്ചിത്തമ്പുരാന്റെ മന്ത്രി പാലിയത്തച്ചനാകുന്നു. സൈന്യാധിപൻ ചേരാനെല്ലൂർ കൎത്താവല്ലെ? രാജാക്കന്മാരുടെ കീഴിൽ സാമന്തന്മാരായി കാൎയ്യം നടത്തിയിരുന്ന നാടുവാഴികൾ ദേശവാഴികൾ മുതലായി അധികാരവും ചുമതലയുമുള്ള എല്ലാ സ്ഥാനങ്ങളും സ്ഥിരമായ ഓരോ തറവാടുകൾക്കു കൊടുക്കുകയേ ചെയ്യിരുന്നുള്ളു. അതുപോലെത്തന്നെ വൈദ്യത്തിന്നു ഒളശ്ശ തയ്ക്കാട്ടു് ചിരട്ടമണ്ണ മുതലായവരേയും മാന്ത്രികത്തിന്നു കാട്ടുമാടം കല്ലൂർ മുതലായവരേയുമല്ലെ പ്രത്യേകം പാരമ്പൎയ്യമായി ചെയ്യുവരുവാൻ ചുമതലപ്പെടുത്തിയിരുന്നതു്? നമ്പൂതിരിമാരുടെ പൌരോഹിത്യം അമ്പലങ്ങളിലെ തന്ത്രം കഴകം മുതലായവയ്ക്കു—ഏതു ജോലിയ്ക്കും—ഓരോ തറവാട്ടുകാരെ—ആവശ്യാനുസരണം അധികം തറവാട്ടുകാരേയും—പ്രത്യേകം ചുമതലപ്പെടുത്തുകയും പാരമ്പൎയ്യമായി അവർ അതുകൾ നിൎവ്വഹിയ്ക്കുകയുമാണു ചെയ്യിരുന്നതു്.

അതിന്നുള്ള കാരണം അന്നത്തെ വിദ്യാഭ്യാസത്തിന്നുള്ള വിഷമമായിരുന്നു. ഇന്നത്തെപ്പോലെ സ്കൂളുകളും കോളേജുകളും മററും അത്ര സുലഭമായിട്ടുണ്ടായിരുന്നില്ല. സാമാന്യവിദ്യാഭ്യാസം സാൎവ്വത്രികമാക്കണമെന്നുള്ള ആശയം അത്ര പ്രചരിച്ചിരുന്നില്ല. സാങ്കേതികവിദ്യാഭ്യാസത്തിന്റെ കഥ പിന്നെ പറയാനുമില്ല. ഒരു വിധം നോക്കുമ്പോൾ വിദഗ്ദ്ധത്തൊഴിലാളികളെല്ലാം സാങ്കേതിക വിദഗ്ദ്ധന്മാരാണു്. ആശാരി കരുവാൻ തട്ടാൻ കൊല്ലൻ ചാലിയൻ—എന്നു വേണ്ട കന്നു പൂട്ടുക തേവുക വിതയ്ക്കുക മുതലായ പണി ചെയ്യുന്ന കൃഷിക്കാരുൾപ്പടെ—എല്ലാ തരം തൊഴിലാളികളും സാങ്കേതികവിദഗ്ദ്ധന്മാരാകുന്നു. നമുക്കു നിത്യപരിചയംകൊണ്ടു അതെല്ലാം നിസ്സാരമായിത്തോന്നുകയാണു്. അതാതു ജോലിയിൽ

പ്രത്യേകം പരിശീലനം സിദ്ധിച്ചല്ലാതെ ഏതെങ്കിലും ഒരു തൊഴിൽ ആർക്കെങ്കിലും ചെയ്യുവാൻ കഴിയുമോ? കയ്ക്കോട്ട്—തൂമ്പ—എടുത്തു കിളയ്ക്കുക വിറകു വെട്ടുക മുതലായ പണികൾ ചെയ്യുവാൻ കൂടി അതിനു വേണ്ടിടത്തോളം പരിചയിച്ചേ സാധിക്കൂ. കരുവാന്റെയും ആശാരിയുടേയും സഹായം കൂടാതെ കരിനുകം കൊഴു കയ്ക്കോട്ട് വെട്ടുകത്തി മുതലായതുണ്ടാക്കുവാൻ സാദ്ധ്യമല്ല. അതിനാൽ അവരില്ലെങ്കിൽ കൃഷി അസാദ്ധ്യമാകും. ഇവക്കു പുറമെ കല്ലാശാരിയില്ലെങ്കിൽ കെട്ടിടങ്ങളൊന്നും ഉയർന്നു വരികയില്ല. അവരെല്ലാം സാങ്കേതികജോലിക്കാരാണല്ലൊ.

അന്നത്തെ പരിതസ്ഥിതിക്കു അതെല്ലാം പഠിപ്പിക്കുന്നതിനു വിദ്യാലയങ്ങൾ ഏൎപ്പെടുത്തുക സാധ്യമായിരുന്നില്ല. വിദ്യാലയങ്ങളിൽ വെച്ച് സാങ്കേതിക പരിശീലനം ഉണ്ടാക്കിയാൽകൂടി വീണ്ടും പ്രായോഗികപരിശീലനം സമ്പാദിക്കുകയും വേണം. ലാക്കോളേജിലും മെഡിക്കൽകോളേജിലും മററും പഠിച്ചു പാസായാൽത്തന്നെ കുറച്ചുകാലം അപ്രൻറിസ് (Apprentice) നടത്തിയ ശേഷമല്ലെ വക്കീലന്മാരും ഡാക്ടർമാരും മററും സ്വയമായി പ്രവൎത്തിയിൽ ഏൎപ്പെടാറുള്ളു? അന്നു് ഓരോ തൊഴിലാളികുഡുംബവും അവരുടെ സാങ്കേതികവിദ്യാലയവും പ്രായോഗികപരിശീലനസ്ഥലവുമായിട്ടാണു വൎത്തിച്ചിരുന്നതു്. എന്നുവെച്ചാൽ ഓരോ തൊഴിലിനും ആവശ്യമുള്ളേടത്തോളം തൊഴിലാളികുഡുംബങ്ങൾക്കു സാങ്കേതികജ്ഞാനവും പ്രായോഗികപരിശീലനവും കൊടുത്തു ദേശം തോറും സ്ഥാപിച്ചു. ആ ഓരോ കുഡുംബങ്ങൾ അവിടെ ജനിക്കുന്നവരുടേയെല്ലാം സാങ്കേതികവിദ്യാലയവും പ്രായോഗികപരിശീലനസ്ഥലവുമായി വൎത്തിച്ചു; കാരണവന്മാരെല്ലാം എന്നെന്നും അദ്ധ്യാപകന്മാരുമായിത്തീൎന്നു. ഇങ്ങിനെ ഓരോ തരം തൊഴിലാളികുഡുംബക്കാൎക്കും തങ്ങളുടെ വീട് വിദ്യാലയമായും കാരണവന്മാർ അദ്ധ്യാപകന്മാരായും മക്കൾ വിദ്യാൎത്ഥികളായും പരിണമിച്ചു; പ

സ്തകങ്ങളുടെ സ്ഥാനത്തു് പ്രവൎത്തിയെടുക്കലുമായി. അതിനാൽ ഇത്തരം സാങ്കേതികവിദ്യാഭ്യാസത്തിന്നായി വളരെ പണം ചിലവു ചെയ്തു് വിദ്യാലയങ്ങൾ സ്ഥാപിയ്ക്കുകയോ അദ്ധ്യാപകന്മാരെ നിയമിയ്ക്കുകയോ കൂടാതെ കഴിഞ്ഞു. അതിനുള്ള സൌകൎയ്യം അക്കാലത്തുണ്ടായിരുന്നുമില്ല. വിദ്യാൎത്ഥികൾക്കാണെങ്കിൽ തക്ക സമയത്തു വിദ്യാലയത്തിലേയ്ക്കു പോകാതെ കഴിഞ്ഞു. തിയററിക്കലായ (Theoratical) പുസ്തകപ്പഠിപ്പില്ല; എല്ലാ പഠിപ്പുകളും പ്രാക്ടിക്കലായിട്ടേ (Practical) ഉള്ളു. സാങ്കേതികജ്ഞാനവും പ്രായോഗിക പരിശീലനവും കാരണവന്മാരുടെ അടുത്തിരുന്നുകൊണ്ടു് ഒപ്പം സമ്പാദിയ്ക്കാം. ആ പരിശീലനക്കാലത്തുണ്ടാക്കുന്ന സാധനങ്ങൾ—ഗുണക്കുറവുണ്ടാകാവുന്നതിനാൽ താണ വിലയേ കിട്ടുകയുള്ളുവെങ്കിലും—കിട്ടുന്ന വില കുഡുംബത്തിൽ അനുഭവിയ്ക്കുകയും ചെയ്യാം. അതു ആ ഏൎപ്പാടിന്നുള്ള ഗുണങ്ങളാണു്. ഇന്നത്തെ സമ്പ്രദായത്തിൽ ജോലിയിൽ പ്രവേശിയ്ക്കുന്നതിന്നു മുമ്പായി അച്ഛൻ മരിച്ചുപോയാൽ തൊഴിലില്ലാതെ മക്കൾ പട്ടിണി കിടക്കേണ്ടിവരിക മാത്രമല്ല മേലിൽ തൊഴിൽ പഠിയ്ക്കാനുംകൂടി അസാദ്ധ്യമായിട്ടാണ വന്നുകൂടുക. ഓരോ തരം തൊഴിലും പാരമ്പൎയ്യമായി ചെയ്യുവാൻ ഓരോ വീട്ടുകാരെ പ്രത്യേകം പരിശീലനം കൊടുത്തു ഏൎപ്പെടുത്തിയതിന്റെ കാരണമതാണു്.

ഇനി ഇത്തരം വിദഗ്ദ്ധത്തൊഴിലാളികുഡുംബങ്ങളുടെ കഥയെടുക്കുക. ജനിച്ച മുതല്ക്കേ അവർ അതാതു തൊഴിൽ കണ്ടു പരിചയിച്ചു വളരുന്നു. കഴിവു്—പ്രായം—അനുസരിച്ചു് അതാതു തൊഴിൽ കുട്ടികളെക്കൊണ്ടു എടുപ്പിച്ചു പരിശീലിപ്പിയ്ക്കുന്നു. തങ്ങളുടെ ഉപജീവനത്തിന്നു ആധാരം ആ തൊഴിലാണെന്നും, അതില്ലെങ്കിൽ പട്ടിണിയാണെന്നും അവൎക്കറിയാം. മാത്രമല്ല അതു തങ്ങളുടെ മതപരമായ ഒരു കൃത്യമാണെന്നുകൂടി അവർ വിശ്വസിയ്ക്കു

യും ചെയ്യുന്നു. ഒരു ഹിന്ദുവിനോട് "താൻ ഒരു ഹിന്ദുവല്ല"—ഏതു മതക്കാരനോടെങ്കിലും താൻ ആ മതക്കാരനല്ല—എന്നു പറഞ്ഞാൽ അയാൾക്കുണ്ടാകുന്ന വികാരം തന്നേയാണു ഒരു തൊഴിലാളിയോടു "താൻ ആ തൊഴിലാളിയല്ല" എന്നു പറഞ്ഞാൽ അയാൾക്കുമുണ്ടാകുന്നതു്. എന്നു വെച്ചാൽ ഒരാശാരിയോടു "താൻ ഒരാശാരിയല്ല" എന്നു പറഞ്ഞാൽ അയാൾക്കു അസഹ്യമായിത്തോന്നുമെന്നർത്ഥം. ഇതെല്ലാം ഓരോ തൊഴിലിന്നും പാരമ്പര്യമായി ചില കുഡുംബങ്ങളെ നിശ്ചയിച്ചതിന്റെ പ്രത്യേകഗുണങ്ങളാണല്ലൊ. ഓരോ മതക്കാരും എന്നെന്നും അതാതു മതക്കാരായിത്തന്നെ ഇരിക്കുന്നതുപോലെ ഓരോ തൊഴിലാളികുഡുംബവും സാങ്കേതികമായി വിശേഷതൊഴിലാളികളായിത്തന്നെ ഇപ്പോഴും തുടൎന്നുവരുവാൻ കാരണം പാരമ്പര്യമായി ചില കുഡുംബക്കാരെ ചുമതലപ്പെടുത്തിയതിന്റെ ഫലമാകുന്നു.

ഇങ്ങിനെ ഓരോ കുഡുംബക്കാരെ പാരമ്പര്യമായി ഒരേ തൊഴിൽ മാത്രം ചെയ്യാനേപ്പാടാക്കിയതുകൊണ്ടു് മററു ചില ഗുണങ്ങളുമുണ്ടു്. "മത്ത കുത്തിയിട്ടാൽ കുമ്പളങ്ങ കായ്ക്കുകയില്ല" "വെള്ളരിയുടെ വള്ളിയിൽ കയ്പക്കയുമുണ്ടാവില്ല" "വിത്തുപോലെയാണു മുള" എന്നീ ചൊല്ലുകൾ പ്രസിദ്ധമാണല്ലൊ.[1] അച്ഛനിലുള്ള ഗുണം (സ്വഭാവം) സന്താനങ്ങളിൽ സംക്രമിക്കാതിരിക്കുകയില്ല. പ്രകൃതിസ്വഭാവമാണതു്. അച്ഛന്റെ വൈദുഷ്യം—പാണ്ഡിത്യം—മാത്രമെ സന്താനങ്ങൾക്കു കിട്ടാതിരിക്കയുള്ളു. ബുദ്ധി വാസന പ്രകൃതി മുതലായതു് അവൎക്കു കിട്ടാതിരിക്കുകയില്ല. ഒരു കുടിൽവ്യവസായത്തിന്നു അച്ഛൻ ഉപയോഗിച്ചിരുന്ന ഉപകരണങ്ങൾ മുഴുവൻ മക്കൾക്കു അവകാശമായി കിട്ടും. സമ്പാദിച്ചുവെച്ച ധനം മാത്രമെ ഡെത്തു് ഡ്യൂട്ടിയായി ഗവൎമ്മെണ്ടെടുക്കുകയുള്ളു; ഏതാണ്ടതുപോലെയാണി

---

[1] യഥാ ബീജം തഥാങ്കുരം.

തു്. വൈദൂഷ്യം, സമ്പാദിപ്പാനുള്ള ഉപകരണങ്ങളായ ബുദ്ധി, ഉത്സാഹം മുതലായതെല്ലാം പാരമ്പൎയ്യമായി പുത്രന്മാൎക്കു കിട്ടാതിരിക്കുകയില്ല. ബുദ്ധിയുടെ വലിപ്പം, സംഗീതം ചിത്രമെഴുത്തു് കൊത്തുപണി മുതലായ കലാവിദ്യകളിലുള്ള വാസന, ദയ അഥവാ ക്രൂരത, വിനയം അഥവാ ഡംഭ്, കോപം അഥവാ ശാന്തത ആദിയായ ഗുണങ്ങരം(സ്വഭാവങ്ങരം) മിക്കതും സന്താനങ്ങളിൽ സാധാരണ സംക്രമിച്ചു കാണുന്നതാണു്. ഇതു് ശാസ്ത്രസിദ്ധമായ സംഗതിയാകുന്നു. ഒരു പാട്ടുതന്നെ കൂടെക്കൂടെ കേരംക്കാറുണ്ടെന്നു വിചാരിക്കുക. കുറെ പ്രാവശ്യം കഴിയുമ്പോഴേക്കു നമുക്കതു് പരിചയമാവുന്നു. വീണ്ടും തുടൎച്ചയായി കേരംക്കാനിടയായാൽ കാലക്രമേണ കാണാപാഠമാവുകയും ചെയ്യുമല്ലൊ. അതുപോലെ ഒരേ തൊഴിൽ പാരമ്പൎയ്യമായി ചെയ്തുകൊണ്ടിരുന്നാൽ കുറച്ചു തലമുറ കഴിയുമ്പോഴേക്കു ആ വംശക്കാൎക്കു ആ തൊഴിലിലുള്ള വാസന, ബുദ്ധി, പരിശ്രമം മുതലായതും വൎദ്ധിച്ചുവരും. ഒരേ തൊഴിൽ പാരമ്പൎയ്യമായി ചെയ്യുന്നതിലുള്ള വലിയ ഒരു ഗുണമാണിതു്. തങ്ങരംക്കു പരിചയമുള്ളവരിൽ അച്ഛന്റെയും മക്കളുടേയും സ്വഭാവം ശരിയായി പരിശോധിക്കുവാൻ കഴിവുള്ളവൎക്കു് ഇതു് അനുഭവമാവാതേയും വരില്ല.

അങ്ങിനെ പാരമ്പൎയ്യമായിട്ടുള്ള വാസന, ചെറുപ്പം മുതല്ക്കേ പരിശീലനം സിദ്ധിച്ചതിനാൽ തൊഴിലിൽ ലഭിക്കുന്ന സാമൎത്ഥ്യം, സമ്പാദ്യത്തിന്നും സൽപ്പേരിന്നും കാരണമാകയാൽ ഉല്പന്നങ്ങരം നന്നാക്കുവാനുള്ള താല്പൎയ്യം മുതലായി ഒരു തൊഴിലാളിക്കു വേണ്ടതായ ഗുണങ്ങളെല്ലാം അവരിൽ സഹജമായിത്തീരുന്നു. ഉല്പന്നങ്ങരം വിററഴിക്കുാനുള്ള കമ്പോളം (Market) സ്വന്തം വീടും, കസ്റ്റമേർസ് (Customers) സ്വദേശക്കാരുമാണല്ലൊ. അങ്ങിനെ എല്ലാവരും അന്യോന്യം പരിചയക്കാരും ദേശവാസികളുമാകയാൽ ചീത്ത സാധനം കൊടുത്തു് കൂടുതൽ വില വാങ്ങാനും സാധിച്ചുവെന്നു വരില്ല. ഇപ്രകാരം ദേശക്കാൎക്കും (ഉപഭോക്താക്കരംക്കും) തൊ

ഴിലാളികൾക്കും പാരമ്പര്യത്തൊഴിലെന്ന ഈ ഏർപ്പാട് ഒന്നുപോലെ ഗുണപ്രദമാകുന്നു.

ഇങ്ങനെയുള്ള പാരമ്പര്യമായ കുടിൽവ്യവസായത്തിൽ വൻവ്യവസായങ്ങളേക്കാൾ പല ഗുണങ്ങളും തൊഴിലാളികൾക്കു ജാസ്തിയുണ്ട്. (1) വീട്ടിൽനിന്നു പുറത്തു പോകതെ ഭാര്യയും കുട്ടികളുമെല്ലാം ഒരുമിച്ചിരുന്നുതന്നെ പണിയെടുക്കാം. അതു അന്യാധീനത്തിലാവുന്നതിനെക്കാൾ സന്തോഷകരവും വിനോദകരവുമായിരിക്കും. (2) സമയവും കഴിവും അനുസരിച്ചു കൂടുതൽ ഉല്പന്നങ്ങൾ ഉണ്ടാക്കാം. (3) സ്ത്രീകൾക്കും കുട്ടികൾക്കുപോലും യഥാശക്തി സഹായിക്കാം. (4) ഉണ്ടാക്കുന്നിടത്തോളം ഉല്പന്നങ്ങളുടെ വിലയും തങ്ങൾക്കനുഭവിക്കാം. (5) എല്ലാററിനുംപുറമെ കുട്ടികളുടെ തൊഴിൽപഠിപ്പും പരിശീലനവും അവർപോലും അറിയാതെ ഒന്നിച്ചു കഴികയും ചെയ്യും. (7) കാരണമെന്തെങ്കിലുമാവട്ടെ ജോലി ആരംഭിക്കുവാൻ കുറച്ചു വൈകിപ്പോയാലും ആരും ചോദിക്കുകയില്ല.

ഇന്നത്തെ വലിയ വ്യവസായശാലകളിലെ സ്ഥിതി മറിച്ചാണ്. (1) ഭാര്യയേയും കുട്ടികളേയും വിട്ടും വെച്ച് സയറൻ കേൾക്കുമ്പോഴേക്കു അവിടെ എത്തണം; താമസിച്ചാൽ കൂലി കുറയും. (2) കൂടുതൽ കഴിവും സാമർത്ഥ്യവുമുണ്ടെങ്കിലും അതുകൾ അവിടെ പ്രയോജനപ്പെടുത്താൻ സാധിക്കുകയില്ല; (3) ജോലി താൻ എടുക്കുകയല്ലാതെ മററു കുഡുംബാംഗങ്ങൾക്കു സഹായിക്കുവാൻ തരമില്ല. (4) കഴിവും സാമർത്ഥ്യവുമുപയോഗിച്ചു കൂടുതൽ പ്രൊഡക്ഷനുണ്ടായാലും അതിൻെറ ആദായം മുതലാളിക്കാണ്; തൊഴിലാളിക്കു നിശ്ചയിച്ച കൂലി മാത്രമെ കിട്ടു. (5) കുഡുംബങ്ങളെ പിരിഞ്ഞു അന്യൻെറ കീഴിൽ പണിയെടുക്കുന്നതു വളരെ വിരസമായിട്ടേ തോന്നു (6) സ്വന്തം കുട്ടികളെ തൊഴിൽ പഠിപ്പിക്കുവാനും അവിടെ സാധിക്കുകയില്ലല്ലൊ. ഇങ്ങിനെ വൻവ്യവസായത്തേക്കാൾ കുടിൽവ്യവസായത്തിന്നു പല മെച്ചങ്ങളുമുണ്ട്.

ഇന്നത്തെ ഈ വ്യവസായയുഗത്തിൽ വൻവ്യവസായങ്ങൾക്കല്ലാതെ കുടിൽവ്യവസായത്തിന്നു വല്ല സ്ഥാനവുമുണ്ടോ? എന്ന ചോദ്യം വേറെയാണ്. നമ്മളിവിടെ പരിശോധിക്കുന്നതു ഇന്നത്തെക്കഥയല്ല; ആര്യന്മാർ ഇവിടെ കുടിയേറിപ്പാർത്തുതുടങ്ങുകയും, അതു ഏതാണ്ടു പൂർത്തിയാവുകയും, അങ്ങിനെ നടന്നുവരികയും ചെയ്ത കാലത്തെ സ്ഥിതിയാകുന്നു.

തക്ക കാരണം കൂടാതെ തന്റെ തൊഴിൽ ചെയ്യാതിരിക്കുന്നതും അന്യന്റെ തൊഴിൽ സ്വീകരിക്കുന്നതും അധർമ്മമായിക്കരുതിയിരുന്നു. അതിനാൽ ഓവർപ്രൊഡക്ഷൻ കാരണം തൊഴിലാളികൾക്കു തൊഴിലില്ലാതേയോ ലസ്സ്പ്രൊഡക്ഷൻ മൂലം ഉപഭോക്താക്കൾക്കു ഉല്പന്നങ്ങൾ ആവശ്യംപോലെ കിട്ടാതേയോ ബുദ്ധിമുട്ടുണ്ടായിരുന്നില്ല. വില കൂട്ടിക്കിട്ടുവാൻവേണ്ടി തൊഴിലാളികൾക്കും, കുറച്ചുകിട്ടുന്നതിന്നായി ഉപഭോക്താക്കൾക്കും പെശക്കമുണ്ടാവാറില്ല. കാരണം ഉല്പന്നങ്ങൾക്കുള്ള മാക്കററ് ആ ദേശക്കാർ മാത്രമാണ്; ഉപഭോക്താക്കൾക്കാണെങ്കിൽ ഉല്പന്നങ്ങൾ വാങ്ങാനുള്ള മാക്കററും മറെറാന്നില്ലല്ലൊ. (അതായതു് തൊഴിൽശാലയും മാക്കററും വീടുതന്നെയാകുന്നു) അതിനാൽ സ്റ്റ്രൈക്കെന്നും, ലോക്കൌട്ടെന്നും, ഓവർപ്രൊഡക്ഷനെന്നും, ലസ്സ്പ്രൊഡക്ഷനെന്നും, വിലക്കയററമെന്നും, വിലക്കുറവെന്നും മററുമുള്ള പ്രശ്നമേ ഉത്ഭവിച്ചിരുന്നില്ല. അത്തരം വ്യവസ്ഥയിൽ അതൊന്നും ഉത്ഭവിക്കയുമില്ലല്ലൊ.

ആദ്യകാലത്തു ഇങ്ങിനെ ഓരോ തൊഴിലും പാരമ്പര്യമായി ചെയ്യുന്നതിന്നു പ്രത്യേകം ചില കുഡുംബങ്ങളെ നിശ്ചയിച്ചിരുന്നതുകൊണ്ടു മാത്രമാണു ഇത്രയും കാലം ഏട മുറിയാതെ എന്നെന്നും വിദഗ്ദ്ധത്തൊഴിലാളികൾ ഉണ്ടായിക്കൊണ്ടിരിക്കാനും, യാതൊരു ബുദ്ധിമുട്ടും കൂടാതെ അവരെക്കൊണ്ടുള്ള ആവശ്യം നിവൃത്തിച്ചുപോരാനും കഴിഞ്ഞതു്. അന്നു അങ്ങിനെ ചെയ്തില്ലായിരുന്നുവെങ്കിൽ

എത്രയോ മുമ്പുതന്നെ കേരളത്തിൽ വിദഗ്ദ്ധത്തൊഴിലാളികളില്ലാതാവാനും, നമ്മുടെ ജീവിതനിലവാരം വളരെ താണുപോകാനും ഇടവരുമായിരുന്നു.

ജാതികൾ ഉണ്ടാക്കിയതൊ ഉണ്ടായതൊ? ഉണ്ടാക്കിയതാണെങ്കിൽ ആരുണ്ടാക്കി? എന്തിന്നുണ്ടാക്കി? എന്നീ ചോദ്യങ്ങൾ ഉത്ഭവിക്കുന്നതു സ്വാഭാവികമാണ്; ഉണ്ടായതാണെങ്കിൽ "എങ്ങിനെ ഉണ്ടായി?" എന്നും ചോദ്യമുണ്ടാകും. എന്റെ ഗവേഷണംകൊണ്ടു തീച്ചപ്പെട്ടിരിക്കുന്നതു് "ജാതി ഉണ്ടാക്കിയതല്ല ഉണ്ടായതാണ്" എന്നാകുന്നു. അതിന്നുള്ള യുക്തികളേയും ന്യായങ്ങളേയും മറുമാണു ഇവിടെ ഇനി പറയുന്നതു്. ജാതിയെല്ലാം ഉണ്ടാക്കിയതാണെന്നും, അതു നമ്പൂതിരിമാരുടെ സൃഷ്ടിയാണെന്നും മററുമാണു പൊതുവേ അഭിപ്രായം; മാത്രമല്ല അങ്ങിനെയാണെന്നു പലരും വിശ്വസിക്കുകയും, അതിന്റെ അപരാധം നമ്പൂതിരിമാരിൽ ചുമത്തുകയും ചെയ്തുകഴിഞ്ഞിട്ടുണ്ടു്. അതിനാൽ ഈ കാൎയ്യത്തെപ്പററി പൂൎവ്വവിധി കൂടാതെ നിഷ്പക്ഷതയോടെ പരിശോധിക്കണമെന്നു ആദ്യമേ അഭ്യൎത്ഥിക്കുന്നു.

ഒരേ ക്ലാസിൽ പഠിക്കുന്ന വിദ്യാൎത്ഥികൾക്കു (Class-mates) തമ്മിൽ ഒരു സൌഹാൎദ്ദമുണ്ടാവുന്നതു പതിവാണ്. ഒരേ വിഷയം എടുത്തിട്ടുള്ളവൎക്കാണെങ്കിൽ അവർ തമ്മിൽ ആ സൌഹാൎദ്ദം കൂടുതലായിരിക്കുകയും ചെയ്യും. സ്കൂളിൽ പഠിച്ചിട്ടുള്ളവൎക്കെല്ലാം അനുഭവമുള്ള കാൎയ്യമായിരിക്കും ഇതു്. നിത്യപരിചയം മാത്രമല്ല അതിന്നു കാരണം; പാഠവിഷയത്തിൽ അവർ തമ്മിൽ അന്യോന്യം സഹായികളായിരിക്കുമെന്നുകൂടിയാകുന്നു. ഒരേ അഭിപ്രായക്കാർ തമ്മിലാണു സൌഹാൎദ്ദമുണ്ടാവുക പതിവു്. മററുകാൎയ്യങ്ങളിൽ അഭിപ്രായഭേദമുള്ളവരായാലും അതിനെ കണക്കാക്കാതെ ഒരേ വിഷയം എടുത്തിട്ടുള്ളവർ അടുക്കാറുണ്ടു്. അന്യോന്യം സഹായമാ

വുന്നതാണതിന്നു കാരണം. അപ്രകാരംതന്നെ ഒരേ തൊഴില്ക്കാരും ക്ഷണത്തിൽ പരിചയക്കാരും സ്നേഹിതന്മാരുമായിത്തീരാറുണ്ടു്. ഡ്രൈവർമാർ എവിടെ വെച്ചു കണ്ടുമുട്ടിയാലും ക്ഷണത്തിൽ ചങ്ങാതിമാരായിത്തീരുന്നതു അനുഭവമാണു്. അതുപോലെ മററു ജോലിക്കാർ തമ്മിലും ക്ഷണത്തിൽ അടുക്കുന്നതു് സ്വാഭാവികമാകുന്നു. അതിന്നെല്ലാം പ്രേരകമാകുന്നതു അവരുടെ തൊഴിലാണു്. ഒരേ തരം തൊഴിൽക്കാരായതുകൊണ്ടാണു് അങ്ങിനെ വരുന്നതു്.

ഓരോ തൊഴിലിന്നും ആവശ്യമുള്ളേടത്തോളം കുഡുംബങ്ങളെ പ്രത്യേകം ചുമതലപ്പെടുത്തുകയും, അവരെല്ലാം പാരമ്പൎയ്യമായി അതാതു തൊഴിൽ ചെയ്തുവരികയുമാണു ഉണ്ടായതെന്നു പറഞ്ഞുവല്ലൊ. വിദ്യാൎത്ഥികളെ സ്സംബന്ധിച്ചു പറഞ്ഞതുപോലെത്തന്നെ ഒരേ തൊഴില്ക്കാർ തമ്മിലും ഇതരന്മാരെ അപേക്ഷിച്ചു് കൂടുതൽ അടുപ്പവും സൌഹാൎദ്ദവും തോന്നാതിരിയ്ക്കയില്ല; അതു സ്വാഭാവികം മാത്രമാണു്. അവരവരുടെ തൊഴിലിനെപ്പററി പല അനുഭവങ്ങളും തത്വങ്ങളും കണ്ടുപിടുത്തങ്ങളും അന്യോന്യം കൈമാറാനുണ്ടാകും. അങ്ങിനെ അതാതു തൊഴിൽക്കാർ തമ്മിൽ സ്വാഭാവികമായിത്തന്നെ—പ്രത്യേകമായ മററു പ്രേരണ കൂടാതെ—കുറച്ചൊരു പ്രത്യേകതയും അടുപ്പവും സൌഹാൎദ്ദവുമുണ്ടാകുന്നതാണു്.

അടുത്ത പടി വിവാഹമാകുന്നു. ഇതൊന്നുമില്ലെങ്കിൽതന്നെ സാമാന്യജനങ്ങളെല്ലാം വിവാഹബന്ധത്തിലേപ്പെടാൻ ആഗ്രഹിയ്ക്കുക പൂൎവ്വബന്ധവും പരിചയവുമുള്ള കുഡുംബങ്ങളിൽനിന്നാണല്ലൊ. അത്തരം പൂൎവ്വബന്ധമെന്നുമില്ലെങ്കിൽകൂടി തൊഴിൽകൊണ്ടുള്ള ബന്ധം വലുതാണു്. ഒരു സ്ക്കൂൾമാസ്റ്റർ ഒരു മിസ്ട്രസ്സിനെ കല്യാണം കഴിയ്ക്കുന്നതു വിഭിന്നമായ രണ്ടുതരം ജോലിക്കാർ തമ്മിലുള്ളതിനേക്കാൾ മെച്ചമാണു്; ഇരുകൂട്ടൎക്കും അതു കൂടുതൽ അഭികാമ്യമാകുന്നു. എന്നാൽ അവർ ഒരേ തരം ജോലിക്കാരാണെന്നു മാത്രമല്ലാതെ അവരുടെ ജോലിയ്ക്കു അന്യോന്യം വലിയ സഹായക്കാരൊന്നുമാവുക

യില്ല; പഠിപ്പിയ്ക്കുന്ന കാൎയ്യത്തിൽ അവൎക്ക അന്യോന്യം സഹായമാകാനൊന്നുമില്ലെന്നൎത്ഥം. ഒരു ഡാക്ടർ ഒരു ലേഡീഡാക്ടരേയാണ വിവാഹം ചെയ്തതെങ്കിൽ അതിൻെറ ഫലം അങ്ങിനെയല്ല; അത്രയുമല്ല; അവരുടെ ജോലിയിൽ എല്ലാ കാൎയ്യത്തിലും എപ്പോഴും അന്യോന്യം സഹായിയ്ക്കുവാൻ കഴിയും. അതു കേവലം രണ്ടു ഡാക്ടർമാരുടേയല്ല നാലു ഡാക്ടർമാരുടെ ഫലമുണ്ടാക്കും. ഡാക്ടരുടെ ഭാൎയ്യ ലേഡീഡാക്ടരല്ലെങ്കിലും തരക്കേടില്ല, നല്ല ഒരു നേഴ്സ് ആയാൽ തന്നെ മററാരുത്തി ഭാൎയ്യയായാലത്തെക്കാൾ വളരെ അധികം ഗുണം ചെയ്യുമെന്നതിന്നു സംശയമില്ല. ഇതിൻെറ യഥാൎത്ഥസ്ഥിതി അറിയണമെങ്കിൽ അത്തരം ഒരു കുഡുംബത്തെ പരിശോധിയ്ക്കണം. ജീവിതത്തിൽ തുല്യപങ്കാളികളായിരിയ്ക്കേണ്ടവർ ഒരേ വിദഗ്ദ്ധത്തൊഴില്ക്കാരായിരുന്നാൽ ഉപജീവനസമ്പാദനകാൎയ്യത്തിൽ വലുതായ മെച്ചങ്ങൾ ഉണ്ടാകും. തൊഴിലൊന്നും കൂടാതെ സുഖമായി ജീവിതം നയിയ്ക്കുവാൻ കഴിയുന്ന പ്രഭുക്കന്മാർ വധുവിൻെറ സൌന്ദൎയ്യം മുതലായ ഗുണങ്ങൾ മാത്രമെ നോക്കുകയുള്ളു. എന്നാൽ ഉപജീവനത്തിന്നു തൊഴിലിനെ മാത്രം ആശ്രയിയ്ക്കുന്ന സാധാരണക്കാർ (പ്രത്യേകിച്ചു താണതരക്കാർ) സൌന്ദൎയ്യത്തെ മാത്രമല്ല, അതിലൊട്ടും കുറയാത്തവിധത്തിൽ ഉപജീവനമാൎഗ്ഗത്തെ കൂടി ചിന്തിച്ചേ എന്തെങ്കിലും പ്രവൎത്തിയ്ക്കൂ.

മതംകൊണ്ടു ഉപജീവനത്തിന്നു യാതൊരു കാൎയ്യവും വരുവാനില്ല. എന്നിട്ടുതന്നെ മനുഷ്യരെല്ലാം അവരും അവരുടെ മതവും ഒന്നായിത്തീരുന്നു. "എൻെറ മതം" എന്നല്ല "ഞാൻ മതം" എന്നു പറഞ്ഞാലാണ കൂടുതൽ ശരിയാവുക. മതവും മതക്കാരനും തമ്മിൽ അത്ര ഐക്യം പ്രാപിച്ചാണിരിയ്ക്കുന്നതു്. തൊഴിലാണെങ്കിൽ അവരുടെ ഉപജീവനത്തിന്നുള്ള ഏകാവലംബമാണുതാനും. അതിനാൽ അതാതു കുഡുംബങ്ങളിൽ ജനിച്ചവരെല്ലാം പഠിപ്പിച്ചില്ലെങ്കിൽതന്നെ ഒന്നാന്തരം വിദഗ്ദ്ധത്തൊഴിലാളികളായിത്തീരാതി

രിയ്ക്കുകയില്ല. പ്രത്യേകിച്ച് രക്ഷിതാക്കന്മാർ അങ്ങിനേയാക്കി ത്തീൎക്കുവാൻ പരിശ്രമിയ്ക്കാതേയും ഇരിയ്ക്കുകയില്ലല്ലൊ. അതിനാൽ അങ്ങിനേയുള്ള ഒരു യുവതിയേയാണ ജീവിതയാത്രയിലെ സഹ കാരിണിയായി ക്കിട്ടുന്നതെങ്കിൽ അതു ആ യുവാവിന്നു വലിയ ഒര നുഗ്രഹമായിത്തീരും. ജോലിയെടുത്തു കഴിയുന്നവൎക്ക് അതിന്റെ മെച്ചങ്ങൾ മനസ്സിലാകും. കാലക്രമേണയെങ്കിലും ഈ മെച്ചം അ താതു തൊഴിൽകുഡുംബക്കാർ മനസ്സിലാക്കാതിരിയ്ക്കയില്ലല്ലൊ.

വരപക്ഷക്കാർ മാത്രമല്ല വധൂപക്ഷക്കാരും അതുതന്നേയാണാ ഗ്രഹിയ്ക്കുക. ഉദാഹരണത്തിന്നു ഒരു ചാലിയകുഡുംബത്തെ എടുക്കു ക. നൂല്ക്കുക പാവിടുക നെയ്യുക മുതലായ ജോലിയാണ മകൾ പരിച യിച്ചിട്ടുള്ളതു്. അവളെ ഒരു മരപ്പണിക്കാരന്നു—ആശാരിയ്ക്കു—കൊ ടുത്താൽ ജീവിതസമ്പാദനകാൎയ്യത്തിൽ—മരപ്പണിയിൽ—അവൾ ക്കു അവനെ എന്താണ സഹായിയ്ക്കുവാൻ കഴിയുക? അവളുടെ പ രിചയവും വൈദഗ്ധ്യവും നഷ്ടപ്പെടുകയായിരിയ്ക്കും ഫലം. മറിച്ചു അവളെ ഒരു നെയ്ത്തുകാരന്നു—ചാലിയന്നു—കൊടുത്താലോ, രണ്ടു പേൎക്കും കൂടി കൂടുതൽ നന്നായി ജോലി ചെയ്യുവാനും കഴിയുമല്ലൊ. രണ്ടാൾകൂടി ചെയ്യേണ്ടതായ ഒരു ജോലിയ്ക്കു ഒരു കൂലിക്കാരനെ കൂ ട്ടുന്നതിനേക്കാൾ നല്ലതു സമം ഭാഗഭാക്കായ ഭാൎയ്യയാണെന്ന കാൎയ്യ ത്തിൽ സംശയമുണ്ടോ? അതിനാൽ വരപക്ഷക്കാർ മാത്രമല്ല വധൂപ ക്ഷക്കാരും അതേ തൊഴില്ക്കാരന്നു മകളെ കൊടുക്കാനാണ് എപ്പോഴും ആഗ്രഹമുണ്ടാവുക; അതിന്നേ ശ്രമിയ്ക്കുകയുമുള്ളു. ആദ്യം അതാതു തൊഴില്ക്കാരായ കുഡുംബക്കാർ തമ്മിൽ വിവാഹം ചെയ്യുവാൻ തുട ങ്ങി. ക്രമത്താലെ ഈ സമ്പ്രദായത്തിന്നു പ്രചാരം വൎദ്ധിച്ചുതുട ങ്ങി. പിന്നെ നിവൃത്തിയില്ലെങ്കിലേ ഇതരതൊഴില്ക്കാരായ കുഡും ബങ്ങൾ തമ്മിൽ വിവാഹം ചെയ്യു എന്ന നില വന്നു. കാമത്തി ന്നു കണ്ണില്ലെന്നു പ്രസിദ്ധമാണ്. ഇതൊന്നും ആലോചിയ്ക്കാതെ അ വിവേകികളായ ചില യുവതീയുവാക്കന്മാർ സംഗതിവശാൽ പ്രേ

മബദ്ധരായെന്നു വരാം. ഒരേ തൊഴില്ക്കാർ തമ്മിൽ ദമ്പതികളാ യാലത്തെ ഗുണങ്ങളും, മറിച്ചായാലത്തെ വൈഷമ്യങ്ങളും അയൽ വക്കങ്ങളിൽ കണ്ടു പരിചയിച്ചിട്ടുള്ള രക്ഷിതാക്കന്മാർ അതിനെ പ്രോത്സാഹിപ്പിയ്ക്കയില്ലെന്നു മാത്രമല്ല ഒരു പക്ഷെ എതിർക്കുക യും, അങ്ങിനെ സംഭവിയ്ക്കാതിരിയ്ക്കുവാൻ കരുതുകയും ചെയ്തുതുട ങ്ങും. അങ്ങിനെ കുറച്ചുകാലം കഴിഞ്ഞപ്പോഴേയ്ക്കു ഒരേ തൊഴി ല്ക്കാർ തമ്മിലേ വിവാഹബന്ധത്തിലേപ്പെട്ടു എന്ന ഒരു സമ്പ്രദാ യം നടപ്പായി. ആദ്യകാലങ്ങളിൽ മറിച്ചു ചെയ്യുന്നതിനും വി രോധമുണ്ടായിരുന്നിരിയ്ക്കയില്ല; അന്യന്മാരാരും എതിർക്കുകയുമില്ല. അവർതന്നേയാണു സ്വയം എതിരായിരിയ്ക്കുന്നതു്. കാരണം അ തുകൊണ്ടുള്ള ഗുണവും മറിച്ചായാലത്തെ ദോഷവും അവർക്കുതന്നേ യാണെന്നതുതന്നെ. ആദ്യകാലങ്ങളിൽ ഗുണം സ്വയം അനുഭവി ച്ച ചിലർ മാത്രമേ ഇതു നിർബ്ബന്ധമായി അനുസരിച്ചിരിയ്ക്കയുള്ളു. ഒരിയ്ക്കൽ ആ ഗുണം അനുഭവിച്ചവർ പിന്നീടു മറിച്ചു ചെയ്യുകയി ല്ല. ആ ഗുണം പ്രത്യക്ഷമായി കണ്ടറിഞ്ഞ അയൽവക്കക്കാരും ആ സമ്പ്രദായത്തെ സ്വീകരിയ്ക്കും. പെട്ടെന്നല്ല, അങ്ങിനെ കാ ലക്രമേണ—ഒരു പക്ഷെ അഞ്ചാറു തലമുറകൾ കൊണ്ടായിരിയ്ക്ക ണം—ആ സമ്പ്രദായം എല്ലാവരും സ്വീകരിച്ചിരിയ്ക്കും. അതാതു തൊഴില്ക്കാർ തമ്മിലല്ലാതെ ഇതരന്മാർ തമ്മിൽ വിവാഹിതരാവുക എന്നതു അപൂർവ്വമായിട്ടു മാത്രമല്ല കേവലം ഇല്ലാതാവുകതന്നെ ചെ യ്തു. അപ്പോഴും ഇതരതൊഴിൽക്കാർതമ്മിൽ വിവാഹം ചെയ്യുവാൻ വിരോധമില്ല; ചെയ്യാറില്ലെന്നേ ഉള്ളു. അങ്ങിനേയും കുറേക്കാലം കഴിഞ്ഞിരിയ്ക്കണം.

പിന്നെ ഒന്നുരണ്ടു തലമുറ കൂടി കഴിഞ്ഞപ്പോഴേയ്ക്കു അതാതു തൊഴില്ക്കാർ തമ്മിലല്ലാതെ ഇതരന്മാർ തമ്മിൽ വിവാഹം ചെയ്തു കണ്ടിട്ടുള്ളവരില്ലാതായി. അപ്പോൾ അങ്ങിനെയേ ചെയ്യാവു എ ന്നും, മറിച്ചു ചെയ്യരുതെന്നും ധാരണവന്നു; ഈ നടവടി തുടന്നു വ

രുന്നേടത്തോളം ഈ ധാരണയ്ക്കും ശക്തികൂടി. അപ്പോഴും ഓരോ തൊഴില്ക്കാർ ഓരോ ജാതിയായി കഴിഞ്ഞിരിയ്ക്കയില്ല; എങ്കിലും അതിന്റെ അതിരിട്ടുകഴിഞ്ഞു. കുറച്ചുകൂടി കഴിഞ്ഞപ്പോഠം അതാതു തൊഴില്ക്കാർ തമ്മിൽ മാത്രമേ വിവാഹം പാടുള്ളുവെന്നു ഒരലിഖിത നിയമമുണ്ടായി. അതു് അലിഖിതമാണെങ്കിലും ലിഖിതം പോലെ അതിന്നു പ്രാബല്യം സിദ്ധിച്ചു. എങ്കിലും നിർബ്ബന്ധമില്ലാത്തതിനാൽ ചിലർ തെററി നടക്കുകയും അലിഖിതമാണെങ്കിലും നടവടിപ്രാമാണ്യം കാരണം ജനസമുദായത്തിൽ അതു വഴക്കാവുകയും ചെയ്തിട്ടുണ്ടാവും. പിന്നെ മറിച്ചു ചെയ്യുന്നതിനെ ആക്ഷേപിയ്ക്കുന്നും അനുസരിച്ചില്ലെങ്കിൽ സമുദായശിക്ഷ (ഭ്രഷ്ടു്) കൊടുക്കുവാനും തുടങ്ങിയിരിയ്ക്കും. അപ്പോഠം അതാതു തൊഴില്ക്കാരെല്ലാം സ്വജനങ്ങളായി; മററുള്ളവർ ഇതരന്മാരുമായി. ഈ നടവടിയും വിശ്വാസവും കാലക്രമത്തിൽ വൎദ്ധിച്ചു ദൃഢപ്പെട്ടു. അങ്ങിനേയാണു ഇന്നു കാണുന്നതായ ജാതികളെല്ലാമുണ്ടായതു്.

ഇങ്ങിനെ ജാതിയുണ്ടായതെല്ലാം അതാതു ജാതിയിൽ നിന്നുതന്നേയാകുന്നു. മറെറാരുവിധം പറഞ്ഞാൽ ജാതിയുണ്ടാക്കിയതെല്ലാം അതാതു ജാതിക്കാർതന്നേയാകുന്നു. അല്ലാതെ അതിന്നുള്ള കാരണമോ പ്രേരണയോ പുറത്തുനിന്നല്ല ഉണ്ടായിട്ടുള്ളതു്. ഇതിന്നു ഒരു തെളിവു കാണിയ്ക്കാം. ഏതെങ്കിലും ഒരാഠം തന്റെ ജാതിനിയമത്തെ അനുസരിയ്ക്കാതിരുന്നാൽ അതിനെ എതിൎക്കുന്നവർ അതാതു ജാതിക്കാർ മാത്രമാണല്ലൊ. മറിച്ചു അന്യജാതിക്കാർ ആക്ഷേപിയ്ക്കാറേയില്ല. ആ കാൎയ്യത്തിൽ അവർ എടപെടാറുമില്ല. ജാതിനിയമത്തിന്നു വിരോധമായി പ്രവൎത്തിച്ചാൽ എതിൎപ്പുണ്ടാവുന്നതു് സ്വജാതിയിൽനിന്നുതന്നെയാകയാൽ (മററു ജാതിക്കാൎക്കു അതിൽ ഒന്നുമില്ലാത്തതിനാൽ) ജാതിനിയമങ്ങളുണ്ടായതു് അതാതു ജാതിയിൽനിന്നുതന്നെയാണെന്നു തെളിയുന്നില്ലേ?

നിയമമുണ്ടാക്കിയ ആാം തന്നെയാണ അതിന്ന വിരോധമായി പ്രവൎത്തിയ്ക്കുന്നവരെ ശിക്ഷിയ്ക്കുക പതിവു്. അല്ലാതെ അതിന്നു മറെറാരധികാരശക്തി വരാറില്ല. ഗവൎമ്മേണ്ടു പല നിയമങ്ങളും ഉണ്ടാക്കുന്നുണ്ടു്. അതിന്നെതിരായി പ്രവൎത്തിയ്ക്കുന്നവരെ ഗവൎമ്മേണ്ടുതന്നെ ശിക്ഷിയ്ക്കുകയും ചെയ്യുന്നു. ഇതൊരു സാമാന്യനിയമമാണു്. ആയിരം ഓഹരിക്കാരുള്ള ഒരു കമ്പനിയുണ്ടെന്നു വിചാരിയ്ക്കുക. അതിൻെറ നിയമങ്ങൾക്കു വിരോധമായി പ്രവൎത്തിയ്ക്കുന്നവരെ ആ കമ്പനി തന്നെയാണ ശിക്ഷിയ്ക്കുന്നതു്. അതിന്നു ആവശ്യവും അധികാരവും കമ്പനിയ്ക്കു മാത്രമേ ഉള്ളു. മററാൎക്കെങ്കിലും അതിലിടപെടേണ്ടതായ ആവശ്യമോ അധികാരമോ ഇല്ലല്ലൊ. ഇതിൻെറ സാരമെന്താണ ? ആ നിയമമുണ്ടാക്കിയിരിയ്ക്കുന്നതു കമ്പനിയാണു്; കമ്പനിയ്ക്കു വേണ്ടി മാത്രവുമാണു്. അതിനാലാണ ആ നിയമത്തിന്നെതിരായി പ്രവൎത്തിയ്ക്കുന്നവരെ ശിക്ഷിയ്ക്കേണ്ടതായ ആവശ്യവും അധികാരവും ആ കമ്പനിയ്ക്കു മാത്രമായതു്.

അതുപോലെത്തന്നെ ജാതിയും ജാതിനിയമങ്ങളും അതാതു ജാതിക്കാർ ഉണ്ടാക്കിയതാണെന്നും അതാതു ജാതിക്കാൎക്കു മാത്രമല്ലാതെ അതിൽ മററാൎക്കും യാതൊരു കൎത്തൃത്വവുമില്ലെന്നും വ്യക്തമാണു്. നമ്പൂതിരിമാരാണു് ആ ജാതികളേയും ജാതിനിയമങ്ങളേയും സൃഷ്ടിച്ചതെങ്കിൽ—അവൎക്കുവേണ്ടിയാണ അതെല്ലാമുണ്ടാക്കിയതെങ്കിൽ—അതിന്നെതിരായി പ്രവൎത്തിയ്ക്കുന്നതിൽ വിരോധവും അത്തരക്കാരെ ശിക്ഷിയ്ക്കുന്നതിലുള്ള ശ്രദ്ധയും നമ്പൂതിരിമാൎക്കല്ലെ ഉണ്ടാവേണ്ടതു്? അങ്ങിനെ എവിടെയെങ്കിലും കണ്ടിട്ടുണ്ടോ? 'കലക്കമില്ലാത്ത കല്യാണപ്പന്തൽ ഉണ്ടായിരുന്നില്ല' എന്നാണ ആർ. നാരായണപ്പണിയ്ക്കർ പറഞ്ഞിരിയ്ക്കുന്നതു്.[1] ഈ കലക്കമെല്ലാം (എണങ്ങുകൂട്ടം എന്നൎത്ഥം) ഉണ്ടാക്കിയിരുന്നതു് നമ്പൂതിരിമാ

---

1 ആർ. നാരായണപ്പണിയ്ക്കർ. ഭാഷാസാഹിത്യചരിത്രം വാള്യം I പേജ് 124.

 രാണോ? അവരാണു ജാതികളേയും ജാതിനിയമങ്ങളേയും സൃഷ്ടിച്ചതെങ്കിൽ അതിന്നെതിരായി പ്രവൎത്തിക്കുന്നവരെ ശിക്ഷിക്കുന്നതിന്നും അവർ വരാതിരിക്കുമോ?

ഇത്തരം എണങ്ങുകൂട്ടത്തിൽ കാരണവന്മാൎക്കു— നമ്പൂതിരിമാൎക്കുംതന്നെ—വലിയ താല്പൎയ്യമൊന്നുമില്ല; കുറച്ചൊക്കെ പരിഹാസവും പുച്ഛവും മററുമുണ്ടായിരുന്നതാനും. അതിൻെറ പ്രധാനകാരണം ആ കാൎയ്യത്തിൻെറ ലഘുത്വവും ആത്മാൎത്ഥതയുടെ കുറവുമാകുന്നു. എതിരാളികൾ പുറത്തു പറയുന്നതും, മനസ്സിലുള്ളതുമായ കാരണങ്ങൾ— നൂറു ശതമാനത്തിന്നില്ലെങ്കിൽ 75 ശതമാനത്തിന്നെങ്കിലും—ഒന്നല്ലെന്നുള്ളതാണു്. തമ്മിൽ തമ്മിൽ ചില ചില്ലറ പൂൎവ്വവിരോധങ്ങളുണ്ടാകും. അതിന്നു പകരം ചോദിക്കാനായി ആ സന്ദൎഭമുപയോഗിച്ചു അവരെ അപമാനിക്കാനും കീഴ്പെടുത്താനും വേണ്ടി അങ്ങിനെ ഓരോന്നു പറഞ്ഞുണ്ടാക്കുകയാണു ചെയ്യുക. നമ്പൂതിരിമാരിലും നൂറുതരം ആഭിജാത്യശ്രേഷ്ഠ്യങ്ങളുണ്ടു്. ഒരു തരത്തിലും അതു ഈ വിധത്തിൽ കൂട്ടവും കുറിയുമാവാറില്ല. എൻെറ ജീവിതത്തിൽ അങ്ങിനെയൊരനുഭവം ഉണ്ടായിട്ടുമില്ല; ആ ഭാഗത്തിൽ അവനവൻെറ നില തെററാതെ സൂക്ഷിക്കുവാൻ എല്ലാ നമ്പൂതിരിമാൎക്കും അറിയാം. അതിൽനിന്നു വരുവണ്ണം അങ്ങോട്ടുമിങ്ങോട്ടും മാറുകയില്ല. നായന്മാരിൽ കണ്ടിരുന്ന എണങ്ങുകൂട്ടത്തിൽ നമ്പൂതിരിമാൎക്കു അനുകമ്പ കുറയുവാനും, പരിഹാസമുണ്ടാവാനും അതുംകൂടി കാരണമാകുന്നു. അതിനാൽ ആ വക കേസുകളിൽ നമ്പൂതിരിമാർ സാധാരണയായി എടപെടുകയൊ കൈകടത്തുകയൊ ചെയ്യാറില്ല. കക്ഷികളുടെ അപേക്ഷയും ആവശ്യവുമുണ്ടായാൽ മാത്രം മദ്ധ്യസ്ഥനെന്ന നിലക്കു അവരെ വിളിച്ചു തമ്മിൽ യോജിപ്പിക്കുകയും കൂടാതെ പറഞ്ഞു തീൎക്കുകയും ചെയ്യുവാൻ ശ്രമിക്കുയേ പതിവുള്ളു. എന്നാൽ അവിടംകൊണ്ടവസാനിക്കാതെ നീണ്ടു പോകാറില്ലെന്നും അറിയിക്കുന്നു.

എന്റെ ചെറുപ്പക്കാലത്തു് എണ്ണങ്ങളുകൂട്ടമില്ലാത്ത അടിയന്തരങ്ങൾ നായന്മാരുടെ ഇടയിൽ അപൂൎവ്വമായിരുന്നു. അക്കാലത്തെ പ്രധാന അടിയന്തരങ്ങൾ കെട്ടുകല്യാണവും പതിനാറുമാണു്. അടിയന്തരമടുത്താൽ ഉടമസ്ഥനു പരിഭ്രമം തുടങ്ങും. ജാതിക്കൂട്ടവും ഇറങ്ങിപ്പോക്കും മററുമില്ലാത്ത അടിയന്തരങ്ങൾ ദുൎല്ലഭമായിരുന്നു. കാണിപ്പയ്യൂർ ദേശത്തു് അത്തരം കേസുകൾ ഉണ്ടായതായും അവരുടെ അപേക്ഷപ്രകാരം എന്റെ കാരണവന്മാർ കക്ഷികളെ വരുത്തി തീൎപ്പുണ്ടാക്കി കശപിശയും ഇറങ്ങിപ്പോക്കും അപമാനവും മററും കൂടാതെ അടിയന്തരം നടത്തിച്ചതായും ഒന്നിലധികം പ്രാവശ്യം എനിക്കു കണ്ട അനുഭവമുണ്ടു്. മാത്രമല്ല അത്തരം ജാതിക്കൂട്ടങ്ങൾ വല്ലവിധേനയും പറഞ്ഞൊതുക്കുവാൻ അവരുടെ അപേക്ഷപ്രകാരം ശ്രമിക്കുകയല്ലാതെ അവൎക്കനിഷ്ടമായവിധത്തിൽ എന്റെ കാരണവന്മാർ അങ്ങോട്ടു ചാടിപ്പുറപ്പെട്ടതായ യാതൊരു കേസും കണ്ടിട്ടില്ല; കേട്ടിട്ടുമില്ല. 'കല്യാണപ്പന്തലിലെ എണ്ണങ്ങക്കൂട്ടംപോലെ' എന്നൊരു പരിഹാസോക്തിയും നമ്പൂതിരിമാരുടെ ഇടയിൽ പ്രസിദ്ധമായിരുന്നു

ചുരുക്കമെന്തെന്നാൽ ഓരോ ജാതിയും അതിലെ ജാതിനിയമങ്ങളും ഉണ്ടാക്കിയതു് അതാതു ജാതിക്കാർ തന്നെയാണെന്നു—അല്ലെങ്കിൽ അതുണ്ടായതു് അതാതു ജാതികളിൽനിന്നുതന്നെയാണെന്നു—സംശയാതീതമായവിധം തെളിയുന്നുണ്ടു്. ഇങ്ങിനെ കാലക്രമേണ ഓരോതരം തൊഴില്ക്കാർ തന്നേയാണു സ്വയം ഓരോ ജാതിയായിപ്പിരിഞ്ഞതു്. ജാതിമൎയ്യാദകളുണ്ടായതും അങ്ങിനെത്തന്നെയാകുന്നു. ഇന്നു പലരും വിചാരിക്കുന്നതുപോലെ ജാതിയുണ്ടാക്കിയിട്ടു തൊഴിൽ തിരിച്ചുകൊടുക്കുകയല്ല ചെയ്തിട്ടുള്ളതു്; നേരെ മറിച്ചു് തൊഴിൽ തിരിച്ചുകൊടുത്തതു് ജാതിയായിപ്പരിണമിച്ചതാകുന്നു. പുഴകളും തോടുകളും ആദ്യം വെട്ടിത്തയ്യാറാക്കുകയും പിന്നീടു അവയിൽക്കൂടെ വെള്ളം ഒലിച്ചു തുടങ്ങുകയുമല്ല ഉണ്ടായിട്ടുള്ളതു്;

അതിനൊട്ട സാദ്ധ്യവുമല്ല. കൊല്ലന്തോറം വെള്ളം ഒലിച്ചൊലിച്ച് കാലാന്തരത്തിൽ തോടും പുഴയും ഉണ്ടായിത്തീൎന്നതാകുന്നു. അങ്ങി നെയല്ലാതെ വരുവാൻ സാധ്യതയുമില്ല. സ്വാഭാവികമായ മാൎഗ്ഗം അതാണല്ലൊ. അതുതന്നെയാണു ജാതികളുടെ ഉത്ഭവത്തിൻേറയും അടിസ്ഥാനം. അതാലോചിക്കാതെ ജാതിയെ ആദ്യം സൃഷ്ടിക്കു കയും, പിന്നീട് തൊഴിൽ നിശ്ചയിക്കുകയും ആണെന്നു പറ യുന്നതു് അസ്വാഭാവികവും അസംഭാവ്യവുമാകുന്നു.

ഒരു കാൎയ്യം സമ്മതിക്കാം. ഇങ്ങിനെ തൊഴിലനുസരിച്ച ഓരോ തൊഴില്ക്കാർ ജാതിയായിത്തീരുകയും, ഓരോ ജാതിയിലും ഓരോ ജാ തിമൎയ്യാദകൾ നടപ്പാവുകയും, അവക്കു സമുദായത്തിൽ പ്രാബല്യ മുണ്ടാവുകയും ചെയ്താൽ പിന്നെ അവ നിയമപുസ്തകങ്ങളിൽ—സ്മൃ തികളിൽ—വന്നുവെന്നു വരും. അതു സ്വാഭാവികമാണ്. ഞാനി വിടെ പറയുന്നതിൻെറ സാരമതല്ല. ആദ്യം ഇത്തരം നിയമമുണ്ടാ ക്കുകയും, പിന്നീട് അതിനെ നടപ്പിൽ വരുത്തുകയും ചെയ്യുന്ന തിന്നു സാധ്യമല്ലെന്നും, നേരെമറിച്ച് ജനങ്ങൾ സ്വീകരിച്ചു ദൃഢ പ്പെട്ടു നടപ്പിൽവന്ന ആചാരങ്ങളെ നിയമമാക്കുവാനേ സാധിക്കു എന്നുമാകുന്നു.

രാജ്യത്തു നിയമമുണ്ടാക്കുന്നതു സാമാന്യമായി രണ്ടു തരത്തി ലാണെന്നു പറയാം. ഒന്നു് ചില സംഗതികൾ നടപ്പാക്കാൻവേ ണ്ടി നിയമമുണ്ടാക്കുകയും, മറെറാന്നു് നടപ്പുള്ളതിനെ നിയമമാക്കു കയുമാകുന്നു. ഇതിൽ ആദ്യത്തേതിനെപ്പററി എല്ലാവൎക്കും അറിവു ണ്ടാകും. ഭൂനയബിൽ, വാടകനിയന്ത്രണം, ആദായനികുതി, മര ണനികുതി ആദിയായവയെല്ലാംതന്നെ അതിൽ പെട്ടവയാണ്. അതെല്ലാം നടപ്പിൽ വരുത്താൻ വേണ്ടി നിയമമുണ്ടാക്കുകയാണ ല്ലൊ. അതിനാൽ അതിനെപ്പററി വിസ്തരിക്കുന്നില്ല.

'നടപ്പുള്ളതിനെ നിയമമാക്കുക' എന്നു പറഞ്ഞതു് അങ്ങി നെയല്ല. നിയമപുസ്തകങ്ങളിൽ ഇല്ലെങ്കിൽക്കൂടി നാട്ടിൽ നടപ്പു

ള്ളതെല്ലാം നിയമമായംഗീകരിച്ചു കോടതി വിധിച്ചുതരും. 'കസ്റ്റം' (Custom) എന്നു പറയുന്നതു് അതിനെയാകുന്നു. എഴുതിവെച്ച നിയമമുണ്ടെങ്കിൽ അതു് ഹാജരാക്കുക മാത്രം ചെയ്താൽ മതി, ഇല്ലെങ്കിൽ അതു തെളിയിക്കണമെന്നേയുള്ളു. ഇത്തരം നടപ്പുകളെ ആവശ്യാനുസരണം നിയമമാക്കാറുണ്ടു്. 'നടപ്പുള്ളതിനെ നിയമമാക്കുക' എന്നു പറഞ്ഞതു് ഇത്തരത്തിൽപ്പെട്ടതാകുന്നു. അതിനാൽ ആദ്യംതന്നെ ഒരു ഉദാഹരണം കൊണ്ടു് അതിനെ ഒന്നു വിശദീകരിക്കേണ്ടിയിരിക്കുന്നു. രാജ്യത്തുള്ള വിശിഷ്ടവസ്തുക്കളെല്ലാം രാജസ്വമാണെന്നും, പ്രജകൾക്കു് അവയിന്മേൽ അവകാശമില്ലെന്നുമായിരുന്നു ഹിന്ദുക്കളുടെ വിശ്വാസം; അതു സ്മൃതികളിൽ പറഞ്ഞിട്ടുമുണ്ടു്. നിധി കിട്ടിയാൽ അതു സ്വന്തം കുടിയിരുപ്പുപറമ്പിൽ നിന്നായാൽ പോലും ഉടമസ്ഥന്നവകാശമില്ലെന്നും, ഗവൎമ്മേണ്ടിൽ കൊടുക്കേണ്ടതാണെന്നും വായനക്കാരിൽ പലരും മനസ്സിലാക്കിയിരിക്കുമല്ലോ. പണ്ടുകാലത്തു്—എനിക്കോൎമ്മവെച്ച കാലത്തു കൂടിയും—തേക്കു് വീട്ടി (ഈട്ടി) എന്നീ മരങ്ങൾ അതുപോലെ വിശിഷ്ടവസ്തുക്കളാണെന്നും, അതിനാൽ അതുകൾ രാജസ്വമാണെന്നുമാണു കേരളീയരെല്ലാം വിശ്വസിച്ചിരുന്നതു്. സ്വന്തം കുടിയിരിപ്പു പറമ്പിലായാൽക്കൂടി തേക്കും വീട്ടിയും ആരും വെട്ടാറില്ല. വളൎന്നു നില്ക്കുന്ന അത്തരം മരങ്ങളേക്കൊണ്ടു വീടിന്നോ കൃഷിക്കോ ദോഷമുണ്ടെന്നു വന്നാൽ അതു വെട്ടിനീക്കിക്കിട്ടുവാൻ ഗവൎമ്മേണ്ടിൽ ഹരജി ബോധിപ്പിക്കുകയേ ചെയ്യാറുള്ളു; മറിച്ചു് താൻ വെട്ടിയെടുക്കുകയോ വെട്ടി നീക്കം ചെയ്യുക പോലുമോ പതിവില്ലായിരുന്നു. അങ്ങിനെ ആരെങ്കിലും ചെയ്താൽ അതു സൎക്കാർ മുതൽ അപഹരിക്കുകയോ കേടു വരുത്തുകയോ ചെയ്യുന്നതായി കണക്കാക്കുകയാണു ചെയ്തിരുന്നതു്. ഇതു ഒരലിഖിതനിയമമായിരുന്നു. എന്നു വെച്ചാൽ രാജ്യത്തെ വിശിഷ്ടവസ്തുക്കൾ രാജാവിന്നുള്ളതാണെന്നും, അവയിൽ പ്രജകൾക്കു് അവകാശമില്ലെന്നും സ്മൃതികളിലുണ്ടു്. ആ വി

ശിഷ്ടവസ്തുക്കളുടെ ഏതാനും പേരുകളും അവയിൽ പറഞ്ഞുകാണും. തേക്കും വീട്ടിയും അക്കൂട്ടത്തിൽ പ്രത്യേകം പേരെടുത്തു പറഞ്ഞിട്ടുണ്ടോ എന്നിപ്പോഠം ഓൎമ്മയില്ല; അക്കൂട്ടത്തിലാണെന്നായിരുന്നു കേരളീയരുടെ വിശ്വാസമെന്നേ ഇപ്പോഠം പറയാനൊക്കൂ. വീട്ടി കാട്ടിലല്ലാതെ ഈ നാട്ടുപ്രദേശങ്ങളിൽ അധികം കാണാറില്ല. തേക്കിൻെറ കഥ അങ്ങിനെയല്ല; പല പറമ്പുകളിലും അവിടവിടെയായി ധാരാളം വളൎന്നു നിന്നിരുന്നു. എൻെറ ഇല്ലപ്പറമ്പിലും ഒരുവിധം വലിയ തേക്കുകഠംതന്നെ ഒന്നിലധികമുണ്ടായിരുന്നതായി എനിയ്ക്കോൎമ്മയുണ്ടു്. സ്വയമായി വെട്ടാൻപോലും ആൎക്കും അധികാരമില്ലാത്തതിനാൽ നശിയ്ക്കാതേയും നശിപ്പിയ്ക്കാതേയും ഉള്ളതെല്ലാം വളൎന്നു നില്ക്കാതിരിയ്ക്കയില്ലല്ലൊ.

എൻെറ ചെറുപ്പക്കാലമായപ്പോഴയ്ക്കുതന്നെ കാലത്തിനു — പരിതസ്ഥിതിയ്ക്കു — കാൎയ്യമായ മാററം വന്നു തുടങ്ങിയിരുന്നു. ലിഖിതനിയമപ്രകാരമല്ലാതെ അലിഖിതനിയമപ്രകാരം — ജനങ്ങളുടെ പാരമ്പൎയ്യമായ വിശ്വാസങ്ങളേയും ആചാരങ്ങളേയും മാത്രം അടിസ്ഥാനപ്പെടുത്തിക്കൊണ്ടു് — പ്രവൎത്തിയ്ക്കുന്നതിൽ ഗവൎമ്മേണ്ടിന്നു സംശയവും ഭയവും തുടങ്ങിയിരുന്നു. ഈ കാൎയ്യത്തിൽ കേവലം ഒരു ധാരണ മാത്രമല്ലാതെ — അലിഖിതനിയമമല്ലാതെ — ലിഖിതനിയമമോ ഗവൎമ്മേണ്ടിന്നു ശരിയായ അധികാരമോ ഇല്ലെന്നറിഞ്ഞപ്പോഠം — അഥവാ ആ കാൎയ്യം മനസ്സിലാക്കിയിട്ടുള്ള — ചിലർ (ഒളിഞ്ഞും മറഞ്ഞും ഭയത്തോടു കൂടിയാണെങ്കിലും) തങ്ങളുടെ വളപ്പിലുള്ള തേക്കു മുറിയ്ക്കാൻ തുടങ്ങി. മാത്രമല്ല വളപ്പിൽ തേക്കു മുളച്ചാൽ ഫലം കൃഷിയ്ക്കു തടസ്സം മാത്രമാകയാൽ മുളച്ചു കണ്ടാൽ അപ്പോഠം തന്നെ വെട്ടി നശിപ്പിയ്ക്കാനും തുടങ്ങി. തേക്കു വളൎന്നാൽ അതിൻെറ ഫലം അത്രയും സ്ഥലത്തു കഴുങ്ങും വാഴയും വെയ്ക്കാൻ വയ്യാതാവുക മാത്രമാകയാൽ അങ്ങിനെ ചെയ്യുന്നതു സ്വാഭാവികം മാത്രമാണല്ലൊ.

വാഴ്ച ഒഴിഞ്ഞ തമ്പുരാൻ ഹൈനസ്സായി വന്നതു കൊ. വ. ൧൦൭൧–ലാകുന്നു. ഞാൻ മുമ്പു പറഞ്ഞതെല്ലാം ആ കാലത്തെ പരിതസ്ഥിതികളാണു്. ഈ പരമാൎത്ഥവും അദ്ദേഹം മനസ്സിലാക്കി. ഭരണത്തെ പരിഷ്കരിച്ചുകൊണ്ടു പല നിയമങ്ങളുമുണ്ടാക്കിയ കൂട്ടത്തിൽ ഇതിനെസ്സംബന്ധിച്ചും ഒരു നിയമമുണ്ടാക്കി. "എവിടെ വളൎന്നു നില്ക്കുന്നതായാലും ശരി—നികുതി കൊടുത്തുകൊണ്ടിരിക്കുന്ന കുടിയിരുപ്പുപറമ്പിലായാലും വേണ്ടതില്ല—തേക്കും വീട്ടിയും മുഴുവൻ ഗവൎമ്മേണ്ടു സ്വത്താണെന്നും, അതിനാൽ അവയെ വെട്ടിയെടുക്കുകയൊ നശിപ്പിക്കുകയൊ ചെയ്യുന്നതു ഗവൎമ്മേണ്ടു മുതൽ അപഹരിക്കുന്നതും നശിപ്പിക്കുന്നതുമായി കരുതുമെന്നും, അതിന്നു തക്കതായ ശിക്ഷ കൊടുക്കു"മെന്നുമായിരുന്നു ആ നിയമത്തിലെ സാരം. ഇവിടെ ജനങ്ങൾക്കുണ്ടായിരുന്ന വിശ്വാസവും നടവടിയും നിയമമാക്കുക മാത്രമാണു ചെയ്തതെന്നാകുന്നു.

ഈ സന്ദൎഭത്തിൽ മറ്റൊരു സംഗതി പറയേണ്ടതുണ്ടു്. അന്നൊക്കെ കൊച്ചി ഗവൎമ്മേണ്ടിന്നു—എല്ലാ നാട്ടുരാജാക്കന്മാൎക്കും അങ്ങിനെത്തന്നെയാണെന്നു പറയാം—മദിരാശി ഗവൎമ്മേണ്ടിന്റെ സമ്മതത്തോടുകൂടിയല്ലാതെ യാതൊരു നിയമവും പാസ്സാക്കാൻ അധികാരമുണ്ടായിരുന്നില്ല. ആദ്യം ഇവിടെ നിയമമുണ്ടാക്കി മദിരാശി ഗവൎമ്മേണ്ടിലേക്കയക്കണം. അതെല്ലാം സ്വകാൎയ്യമായ നിലയിൽ—പരസ്യമാക്കാതെ—റസിഡണ്ടു് (Resident) മുഖേന നടത്തും. ഗവൎണ്ണർ വല്ല ഭേദഗതിയും ചെയ്യാനാവശ്യപ്പെട്ടാൽ അങ്ങിനെ ചെയ്തു വീണ്ടും അങ്ങോട്ടയച്ചു് ഗവൎണ്ണരുടെ അനുമതി കിട്ടിയ ശേഷമേ ഇവിടെ പരസ്യപ്പെടുത്തുക പതിവുള്ളു. കൊച്ചി ഗവൎമ്മേണ്ടിന്നു അക്കാലമായപ്പോഴേയ്ക്കു അത്രയേ അധികാരമുള്ളു എന്നായിക്കഴിഞ്ഞിരുന്നു. മദിരാശി ഗവൎമ്മേണ്ടിനുണ്ടോ ഹിന്ദുക്കളുടെ ഈ വക വിശ്വാസങ്ങളും ആചാരങ്ങളും—സ്മൃതികൾ എന്നൎത്ഥം—വല്ലതും അറിയാൻ കഴിയുന്നു! നികുതി കൊടുക്കുന്ന ഭൂമി

യിൽനിന്നു മരം വെട്ടിയെടുക്കാനധികാരമില്ലാതാക്കുന്ന ഈ നിയമം അവക്കു ന്യായമാണെന്നു തോന്നിയില്ല. മാത്രമല്ല അങ്ങിനെയായാൽ മേലിൽ തേക്കു മുളച്ചു വളരാൻതന്നെ വസ്തുഉടമസ്ഥന്മാർ സമ്മതിയ്ക്കയില്ലെന്നും, മുളയിൽതന്നെ നശിപ്പിയ്ക്കയേ ചെയ്യു എന്നും, അതു നാട്ടിന്നലയ്ക്കു ദോഷമേ വരുത്തു എന്നും അവക്കു തോന്നി. അതിനാൽ ഈ വക ചില സംശയങ്ങറം ചോദിച്ചുകൊണ്ടും, അവയ്ക്കു സമാധാനം ആവശ്യപ്പെട്ടുകൊണ്ടും ആ നിയമം ഇങ്ങോട്ടു മടക്കി അയച്ചു.

ഇതു തമ്പുരാൻ വിചാരിയ്ക്കാത്ത സംഭവമായിരുന്നു. ബ്രിട്ടീഷുഗവർമ്മേണ്ടിന്നു ദോഷം വന്നേയ്ക്കാവുന്ന കാര്യത്തിലല്ലാതെ അന്തഃരണവിഷയങ്ങളിൽ മദിരാശി ഗവർമ്മേണ്ടു അധികമൊന്നും കയ്യിടാറില്ല. ഇങ്ങിനെ ആ നിയമം മടങ്ങി വന്നപ്പോറം സ്റ്റേററിൽ മുഴുവൻ വ്യാപിപ്പിച്ചുകൊണ്ടു ഉടനെ ഒരു കല്പന പാസാക്കി. ആറിഞ്ചിൽ കൂടുതൽ വണ്ണമുള്ള എല്ലാ തേക്കുകളും ഉടനെ വെട്ടി ഗവർമ്മേണ്ടുഡിപ്പോവിൽ എത്തിയ്ക്കണമെന്നായിരുന്നു അതു്. പുറമ്പോക്കുസ്ഥലത്തല്ലാതെ—ജന്മികളുടെയൊ കുടിയാന്മാരുടെയൊ ആരുടെയായാലും ശരി—സ്വകാര്യകൈവശക്കാരുടെ പറമ്പുകളിലുണ്ടായിരുന്ന എല്ലാ തേക്കുകളും ഒരു മാസത്തിന്നുള്ളിൽ ഉദ്യോഗസ്ഥന്മാർ വന്നു വെട്ടിക്കൊണ്ടുപോയി. "ചെറിയ തേക്കിൻകുഴകറം പോലും ഇങ്ങിനെ ഇപ്പോറം പെട്ടെന്നു വെട്ടിയെടുക്കുന്നതെന്തിനാണാവൊ?" എന്നിങ്ങിനെ അന്നത്തെ പഴമക്കാരും കാരണവന്മാരും പറഞ്ഞിരുന്നതു എനിയ്ക്കോമ്മയുണ്ടു്. അതെല്ലാം നമ്മുക്കവകാശപ്പെട്ടതാണെന്ന വിചാരമേ അവക്കുണ്ടായിരുന്നില്ല. ഹൈനസ്സു് നിയമമുണ്ടാക്കി അയച്ചതും, മദിരാശി ഗവർമ്മേണ്ടു് അതു മടക്കി അയച്ചതും മററും അവരാരും അറിഞ്ഞിരുന്നതുമില്ല. ഇങ്ങിനെ തേക്കുകറം മുഴുവൻ വെട്ടിയെടുത്ത കഥ മദിരാശി ഗവർമ്മേണ്ടും അറിഞ്ഞിരുന്നില്ല. ഒടുവിൽ കുറച്ചു കാലതാമസം വന്നു

വെങ്കിലും അതുമിതും പറഞ്ഞു് അവരെക്കൊണ്ടു് സമ്മതിപ്പിച്ചു് നിയമം പാസാക്കിയ്ക്കാൻ അദ്ദേഹത്തിന്നു കഴിഞ്ഞുവെന്നേ പറയേണ്ടു. ആ നിയമം മദിരാശി ഗവർമ്മേണ്ടു് അനുവദിച്ചില്ലെങ്കിലോ എന്ന ഭയത്താലാണു് പെട്ടെന്നു തേക്കെല്ലാം വെട്ടിയെടുത്തതെന്നു പറയേണ്ടതില്ലല്ലൊ.

പിന്നീടു മദിരാശിയിൽ തീപ്പെട്ട തമ്പുരാന്റെ കാലത്താണെന്നു തോന്നുന്നു, ആദ്യം ആ നിയമത്തിൽ ചില ഭേദഗതികൾ വരുത്തി പകുതി വസ്തു ഉടമസ്ഥന്നവകാശമാക്കി; പിന്നെ നിയമം മുഴുവൻ റദ്ദു് ചെയ്തതായും തോന്നുന്നുണ്ടു്. നിയമമുണ്ടാക്കി നടപ്പാക്കുകയല്ല, നടപ്പുള്ളതിനെ നിയമമാക്കുകയാണു് ഇവിടെ ചെയ്തതെന്നൎത്ഥം. അതിന്റെ ചരിത്രമാണിതു്. ഇങ്ങിനെ നടവടിയെ നിയമമാക്കുന്ന പതിവു് ധാരാളമുണ്ടു്. നായർറഗുലേഷൻ അതിന്നുദാഹരണമാണു്. മരുമക്കത്തായം എന്ന ദായക്രമപ്രകാരം തറവാട്ടുസ്വത്തിൽ മക്കൾക്കു യാതോരധികാരവുമില്ല; ഉണ്ടായിരുന്നുമില്ല. പക്ഷെ കാലക്രമത്തിൽ മരുമക്കളിൽ താല്പൎയ്യം കുറഞ്ഞു, മക്കളിൽ താല്പൎയ്യം വൎദ്ധിച്ചു. കാരണവരായാൽ മരുമക്കളുടെ കാൎയ്യം നോക്കാതെ എല്ലാവരും തറവാട്ടിൽനിന്നു മക്കൾക്കു കൊടുക്കുവാൻ തുടങ്ങി. അതു നടപ്പായ മട്ടായി; നിയമമില്ലാത്ത തടസ്സമേ ഉള്ളു. അതു കാരണം വ്യവഹാരങ്ങളും സ്വത്തുനാശവും കലഹവും വൎദ്ധിച്ചുവന്നു. അപ്പോഴാണല്ലൊ നായർറഗുലേഷനുണ്ടായതു്.

യോഗക്ഷേമസഭയുടെ പ്രവൎത്തനം ശക്തിപ്പെട്ടതോടെ തറവാട്ടുസ്വത്തിന്നു അനന്തരവന്മാൎക്കും ഭാഗമുണ്ടെന്നു അനുവദിയ്ക്കുന്ന നമ്പൂതിരിറഗുലേഷൻ പാസായതും മേല്പറഞ്ഞതുപോലെതന്നെയാകുന്നു. ഈസ്മെന്റു് എന്നു പറയുന്ന അവകാശം ഇതിന്നുദാഹരണമാണു്. എന്തെങ്കിലുമൊന്നു ഇരുപതു കൊല്ലം തുടൎച്ചയായി അനുഭവിച്ചാൽ പിന്നെ എന്നെന്നും അയാൾക്കു് അതു അനുഭവിയ്ക്കുവാനുള്ള അവകാശമായി. പിന്നെ അതിനെ ത്തടയാൻ ഉടമസ്ഥന്നു

പോലും അധികാരമില്ല. ഇതു ഒന്നുകൂടി വിശദമാക്കാം. എന്റെ കിണററിൽനിന്നാണ അയൽവീട്ടുകാരൻ നിത്യം വെള്ളം കോരുന്നതു്. അങ്ങിനെ തുടച്ചയായി ഇരുപതു കൊല്ലം വെള്ളംകോരിയിരുന്നതായി തെളിഞ്ഞാൽ പിന്നെ അയാൾക്ക അതിന്നു എന്നെന്നേയ്ക്കുമുള്ള അവകാശമായി; എനിയ്ക്കു തടയാനധികാരമില്ലാതേയുമായി. എ. യുടെ പറമ്പിൽക്കൂടെ ഇരുപതു കൊല്ലം തുടച്ചയായി ജനങ്ങൾ വഴി നടന്നിരുന്നുവെന്നു തെളിഞ്ഞാൽ പിന്നെ അതടച്ചുകെട്ടാൻ എ. യ്ക്കധികാരമില്ല. അതു പൊതുവഴിയാക്കാൻ ഗവൎമ്മേണ്ടിലേയ്ക്കു അക്വയർ (Acquire) ചെയ്യുകയും വേണ്ട. ഇരുപതു കൊല്ലത്തെ നടപ്പുകൊണ്ടുതന്നെ അതു പൊതുവഴിയായിത്തീരും.

അതുപോലെ ആദ്യത്തിലെല്ലാം ഓരോതരം ജോലിക്കാർ എന്നു മാത്രമല്ലാതെ ഇന്നത്തെപ്പോലെയുള്ള ജാതിവ്യത്യാസങ്ങളൊ ഉച്ചനീചത്വങ്ങളൊ ഉണ്ടായിരിയ്ക്കയില്ല. ക്രമത്താലെ ആ ജാതിസമ്പ്രദായം വളൎന്നു പ്രബലപ്പെട്ടുവന്നു. മാത്രമല്ല അവർ തമ്മിൽ ജാതിയെച്ചൊല്ലി പലപ്പോഴും വാശിയോടുകൂടിയ വലിയ തൎക്കങ്ങളും, കശപിശകളുമുണ്ടായിത്തുടങ്ങി. അങ്ങിനെ അതിന്നു ചില വ്യവസ്ഥകൾ ചെയ്യാതെ പററില്ലെന്നും, ചെയ്തില്ലെങ്കിൽ അപകടമാണെന്നും വന്നു. അപ്പോൾ ജാതിനിയമങ്ങളുണ്ടായി—ശൂദ്രാഃഷൾക്കം...എന്നാദിയായ പ്രമാണങ്ങളാവിർഭവിച്ചതു അപ്പോഴാണ്. ഈ വക കാൎയ്യങ്ങളിലെല്ലാം നടപ്പിനെ നിയമമാക്കുകയാണ പതിവ്; അല്ലാതെ ആദ്യം നിയമമുണ്ടാക്കിയശേഷം അതതു നടപ്പിൽ വരുത്തുകയല്ല. അതുപോലെ ജാതികളുണ്ടായിട്ടാണ ജാതിനിയമങ്ങളുണ്ടാക്കുന്നതു്. മറിച്ച് ആദ്യം ജാതിനിയമങ്ങളുണ്ടാക്കുകയും, പിന്നീട് ആ നിയമമനുസരിച്ച ജാതികളെ ഉണ്ടാക്കുകയുമല്ല; അതിന്നൊട്ടു സാധിയ്ക്കുകയുമില്ല. ജനങ്ങൾക്കു വേണ്ടിയാണ നിയമമുണ്ടാക്കുന്നതു്; മറിച്ച് നിയമത്തിന്നുവേണ്ടി ജനങ്ങളെ സൃഷ്ടിയ്ക്കുകയല്ല. സാധാരണ ജനങ്ങളെല്ലാം ഗതാനുഗതികന്മാരാ

ണ്; കാൎയ്യകാരണങ്ങളെ ചുഴിഞ്ഞാലോചിക്കുന്നവരല്ല. ഉപരിപ്ലവബുദ്ധിയോടെ ആരെങ്കിലും എന്തെങ്കിലുമൊക്കെപ്പറയും. സാമാന്യജനങ്ങൾ അതങ്ങു വിശ്വസിക്കുകയും ചെയ്യും. ചുരുക്കിപ്പറഞ്ഞാൽ നിയമം (സ്മൃതികൾ) മൂലം ജാതികളെ സൃഷ്ടിക്കുകയല്ല ഉണ്ടായിട്ടുള്ളതെന്നും, ആദ്യം ജാതികളുണ്ടായി പ്രാബല്യത്തെ പ്രാപിക്കുകയും തൽഫലമായി ജാതികളെസ്സംബന്ധിച്ച ചില വ്യവസ്ഥകൾ ചെയ്യാതിരിക്കുന്നതു ആപൽക്കരമാണെന്നു വരികയും ചെയ്തുവെന്നും, എന്നിട്ടാണ ജാതിനിയമങ്ങളുണ്ടായതെന്നുമാകുന്നു താല്പൎയ്യം.

കേവലം കൈത്തൊഴിൽ മാത്രമല്ല രാജാക്കന്മാരുടെ മന്ത്രിമാർ പടനായകന്മാർ മുതലായി അധികാരവും സ്ഥാനവലുപ്പവുമുള്ള ഉദ്യോഗങ്ങളെല്ലാം വഹിക്കുന്നതിന്നു ചില തറവാട്ടുകാരെ പാരമ്പൎയ്യമായി നിശ്ചയിക്കുകയല്ലെ ചെയ്തിരുന്നതു ? അവരൊന്നും പ്രത്യേകം ഓരോ ജാതിക്കാരായിത്തീൎന്നില്ല. അതിന്നെന്താകുന്നു കാരണം? പറയാം. പ്രത്യേകം ഒരു സമുദായമായി വേർതിരിയത്തക്ക ജനസംഖ്യ അവരിലില്ല. ഓരോ രാജാക്കന്മാൎക്കും മന്ത്രിസ്ഥാനവും സൈന്യാധിപത്യവും മററും വഹിക്കാൻ ഒന്നോ രണ്ടോ കുഡുംബക്കാരിലധികമുണ്ടാകയില്ല. രാജാക്കന്മാൎക്കെല്ലാം പ്രത്യേകം മന്ത്രിമാരും പടനായകന്മാരുമുണ്ടല്ലൊ. അവരെല്ലാം കൂടിയാൽ ചെറിയ തോതിലെങ്കിലും മന്ത്രിസമുദായവും പടനായകസമുദായവും മററുമായി ജീവിക്കാൻ കഴിയുമല്ലൊ എന്നാണെങ്കിൽ അതു സാദ്ധ്യമല്ല. ഒന്നാമതു രാജാക്കന്മാർ തമ്മിൽ എപ്പോഴും ശത്രുക്കളായെ ഇരിക്കു. അന്യോന്യം വിവാഹം ചെയ്തു അവരുടെ മന്ത്രിമാർ തമ്മിൽ ബന്ധുക്കളായാൽ അപകടമാണ്. അതിനാൽ മന്ത്രിമാർ അതിന്നൊരുങ്ങുകയില്ല; രാജാക്കന്മാർ സമ്മതിക്കുകയുമില്ല. അതുകൊണ്ടു ഒരു പ്രത്യേകസമുദായമായി നില്ക്കത്തക്ക ജനസംഖ്യയില്ലെന്നു മാത്രമല്ല, അന്യോന്യം വിവാഹബന്ധത്തിലേപ്പെടുന്നതു ആപല്ക്കരംകൂടിയാണല്ലൊ. അവർ തമ്മിൽ മാത്രമായി വിവാഹബന്ധത്തിലേപ്പെടാതി

രിയ്ക്കാനും മന്ത്രിജാതിയും പടനായകജാതിയും മററും പ്രത്യേകമുണ്ടാ വാതിരിപ്പാനും കാരണമതാണ്. അല്ലെങ്കിൽ കയ്മാം കൎത്താവ് നമ്പ്യാര് മേനോൻ പണിയ്ക്കർ പിള്ള മുതലായവരെല്ലാം ഓരോ ജാതിക്കാരായിത്തീൎന്നേയ്ക്കുമായിരുന്നു. ഓരോ തൊഴില്ക്കാരേയും പ്രത്യേകം ജാതിക്കാരാക്കിയതു നമ്പൂതിരിമാരാണെങ്കിൽ ധാരാളം കുഡുംബങ്ങളെ മന്ത്രിമാരായും പടനായകന്മാരായും മററും നിശ്ചയിയ്ക്കുകയും, അങ്ങിനെ മന്ത്രിജാതിയേയും പടനായകജാതിയേയും—മറെറല്ലാ ജോലിയ്ക്കും ഓരോ ജാതികളേയും—സൃഷ്ടിയ്ക്കുമായിരുന്നുവല്ലോ. അപ്പോൾ ജാതിയുണ്ടാവാൻ കാരണം നമ്പൂതിരിമാരല്ലെന്നും, ജാതി തിരിഞ്ഞുകൊണ്ടു ജീവിയ്ക്കത്തക്ക ജനസംഖ്യയില്ലാതിരുന്നതുകൊണ്ടു അവരാരും അന്യോന്യം വിവാഹബന്ധത്തിലേപ്പെടാൻ ആഗ്രഹിച്ചില്ലെന്നും അതിനാലാണ് അവരൊന്നും പ്രത്യേകം ഓരോ ജാതിക്കാരായിപ്പരിണമിയ്ക്കാതിരുന്നതെന്നും സ്പഷ്ടമല്ലെ?

മന്ത്രിമാരുടെയും പടനായകന്മാരുടേയും മററും ജോലിയിൽ—കുടിൽവ്യവസായംപോലെ—മക്കളും മരുമക്കളും മററുമായ സ്ത്രീകൾക്കു പരിചയമൊന്നും കിട്ടുവാനില്ല. അവരുടെ ജോലി വീട്ടിൽ വെച്ചല്ല കൊട്ടാരങ്ങളിലും മററു വലിയ ആഫീസുകളിലും വെച്ചായിരിയ്ക്കുമല്ലോ. അക്കാലത്താകെ മാന്യന്മാരുടെ സ്ത്രീകൾ ഇന്നത്തെപ്പോലെ പുറത്തിറങ്ങിസ്സഞ്ചരിയ്ക്കുകയോ ആഫീസുകളിൽ ജോലിചെയ്യുകയോ പതിവുണ്ടായിരുന്നില്ലെന്ന വസ്തുതയും ഓൎക്കണം. അതിനാൽ അത്തരം ജോലികൾക്കു പരിചയമുള്ള സ്ത്രീകളായാൽ തന്നെ പുരുഷന്മാൎക്ക് അവരേക്കൊണ്ടു വലിയ സഹായമൊന്നുമുണ്ടാവുകയില്ല. സ്ത്രീകളെ സഹകാരിണികളായിക്കിട്ടിയാലത്തെ ഗുണം കായ്മായിട്ടുള്ളതു തൊഴിലാളികൾക്ക് (കൈത്തൊഴില്യകൾക്ക്) ആണെന്നും ധരിയ്ക്കണം. ഈ വക കാരണങ്ങളാൽ ഒരു മന്ത്രിയുടെ പുത്രിയെ വിവാഹം ചെയ്യണമെന്നു മറെറാരു മന്ത്രിയ്ക്കു പ്രത്യേകമായ ആഗ്രഹമുണ്ടാവാനും കാരണമില്ലല്ലൊ. ഓരോ കുഡുംബ

ക്കാർ പാരമ്പൎയ്യമായിട്ടാണ സ്ഥാനം വഹിച്ചിരുന്നതെങ്കിലും മന്ത്രി സേനാധിപൻ മുതലായവർ പ്രത്യേകം ഓരോ ജാതിയായിത്തിരിയാതിരിപ്പാൻ അതും കാരണമാണ്.

ക്ഷേത്രങ്ങളിലെ തന്ത്രം ഇല്ലങ്ങളിലെ പൌരോഹിത്യം മാന്ത്രികം മുതലായ പ്രവൃത്തികളും പാരമ്പൎയ്യമായി ചില ഇല്ലക്കാരെ ഏല്പിച്ചിരിക്കയാണല്ലോ. എന്നിരുന്നാലും അവരൊക്കെ മററു കൈത്തൊഴില്ക്കാരെപ്പോലെ പ്രത്യേകം ഓരോ വൎഗ്ഗമായിത്തിരിഞ്ഞിട്ടില്ല; അതിന്നു കാരണമുണ്ട്. ഒന്നാമതു അന്തൎജ്ജനങ്ങളെ കാൎയ്യമായ മന്ത്രങ്ങൾ അധികമൊന്നും പഠിപ്പിക്കാറില്ല. മേല്പറഞ്ഞ ജോലികളിൽ പ്രധാനഭാഗം മന്ത്രങ്ങളാണുതാനും. അതിന്നു പുറമെ തന്ത്രിമാരുടെ ജോലി അമ്പലങ്ങളിൽ പ്രതിഷ്ഠ ശുദ്ധി ഉത്സവം മുതലായതു നടത്തുകയുമാകുന്നു. പുരോഹിതന്മാരുടെയാണെങ്കിൽ വിവാഹം ജാതകൎമ്മം ഉപനയനം മുതലായ കൎമ്മങ്ങൾ ചെയ്യിക്കുകയാണ്; അതെല്ലാം ചെയ്യേണ്ടതു അവരുടെ ശിഷ്യത്വം സ്വീകരിച്ച ഇല്ലങ്ങളിലാകുന്നു. മാന്ത്രികന്മാൎക്കും ഓരോ സ്ഥലത്തു പോയിട്ടാണ കൎമ്മങ്ങൾ ചെയ്യേണ്ടിവരുന്നതു. അതിനാൽ ആ വക പ്രവൃത്തികളിൽ പെൺകുട്ടികൾക്കു പരിചയമുണ്ടാവില്ല; അവരെക്കൊണ്ടു സഹായമുണ്ടാവുകയുമില്ല. അതിനാൽ വിവാഹകാൎയ്യത്തിൽ ഒരു തന്ത്രിക്കു തന്ത്രിയുടെ മകളെ കിട്ടിയതുകൊണ്ടോ മാന്ത്രികന്നു മാന്ത്രികന്റെ പുത്രിയെ വേൾക്കാൻ സാധിച്ചതുകൊണ്ടോ പ്രത്യേകമായ ഒരു സഹായവും അവരുടെ പ്രവൃത്തിയിൽ അവൎക്കു ചെയ്യാൻ സാധിക്കയില്ല. തന്ത്രിമാരുടേയും പുരോഹിതന്മാരുടേയും ഇല്ലങ്ങൾ അത്ര കുറവല്ല വേണമെങ്കിൽ അവൎക്കു ഒരു പ്രത്യേകജാതിയായിത്തിരിഞ്ഞാലും വിഷമം കൂടാതെ ജീവിക്കത്തക്ക ജനസംഖ്യയുണ്ട്. എന്നിട്ടും അവർ അങ്ങിനെ ആഗ്രഹിക്കയോ പ്രവൃത്തിക്കയോ ചെയ്യാതിരിക്കുവാനും, പ്രത്യേകമായ ഓരോ ജാതി—അഥവാ വൎഗ്ഗം—ആയിത്തിരിയാതിരിക്കുവാനും കാരണം അതാകുന്നു. സഹധ

മ്മിണിയേക്കൊണ്ടു കാൎയ്യമായി സഹായമുണ്ടാകാവുന്നതു കൈത്തൊഴിലിലാണെന്നും, ബുദ്ധിപരമായ ജോലിയിലല്ലെന്നും അറിയണം. തൃശ്ശൂർ മുതലായ പല മഹാക്ഷേത്രങ്ങളിലും ഇരുന്നു ഭാരതം വായിയ്ക്കാനായി ചില നമ്പൂതിരിത്തറവാട്ടുകാരെ നിയമിച്ചിട്ടുണ്ട്. അവരെ 'ഭാരതപട്ടേരി'മാർ എന്നു പറയുന്നു. ഇവരിൽ ചിലൎക്കെല്ലാം അതിന്നായി ദേവസ്വങ്ങളിൽനിന്നു അനുഭവങ്ങളും കൊടുത്തിരുന്നു. ഇവരും പ്രത്യേകം ജാതിയായിത്തിരിഞ്ഞില്ല. അമ്പലങ്ങളിൽ ഇരുന്നു ഭാരതം വായിച്ചു അൎത്ഥം പറയുന്നതിന്നു ഭാൎയ്യയെക്കൊണ്ടു—അന്തൎജ്ജനത്തെക്കൊണ്ടു—യാതൊരു സഹായവും ചെയ്യുവാൻ കഴികയില്ലല്ലോ.

തിരുവനന്തപുരം ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിലെ പെരിയനമ്പി, പഞ്ചഗവ്യത്തുനമ്പി—മേശാന്തി, കീഴ്ശാന്തി—ഏററമാനൂർ തിരുവല്ല മുതലായ പല ക്ഷേത്രങ്ങളിലേയും ശാന്തി എന്നീ പ്രവൃത്തികൾ ചെയ്യുന്നതിന്നു വംശപരമ്പരയായി ചില നമ്പൂതിരിഇല്ലക്കാരെ സ്ഥിരമായി ഏല്പിച്ചിരിയ്ക്കയാണല്ലൊ. ഇവരാരുംതന്നെ പ്രത്യേകജാതികളായിത്തിരിഞ്ഞില്ല. അതിന്റെ കാരണവും മുൻപറഞ്ഞതുതന്നെയാകുന്നു.

പാലിയത്തച്ചന്മാർ തുടച്ച്യയായ മന്ത്രിമാരും ചേരാനെല്ലൂർ കൎത്താക്കന്മാർ സൈന്യാധിപന്മാരും മററുമായി രാജാവിൻെറ കല്പനപ്രകാരം കൊച്ചിയിലെ രാജ്യഭരണം നടത്തിയിരുന്ന പണ്ടുകാലത്തു് ഇന്നത്തെപ്പോലെ ശരിയായ ഡിപ്പാർട്ടുമെണ്ടുവിഭജനമോ, ഉദ്യോഗനിയമനം, അവരുടെ ഗ്രേഡ്, ശമ്പളത്തോതു് സേവനവ്യവസ്ഥ മുതലായ കാൎയ്യങ്ങളെക്കുറിച്ച് ശരിയായ നിയമങ്ങളോ ഉണ്ടായിരുന്നില്ല; രാജാവിൻെറയും ഉഞ്ചത്തിരിയ്ക്കുന്ന അധികാരസ്ഥന്മാരുടേയും കല്പനകളെല്ലാം നിയമങ്ങളായി തീരുകയേ ചെയ്തിരുന്നുള്ളു. അതെല്ലാം ക്രമത്താലേ പരിഷ്കരിച്ചാണു ഇന്നത്തെ വ്യവ

സ്ഥകളിലെത്തിയതു്. ഇന്നു ഏതെങ്കിലും ഉദ്യോഗമോ ഡിപ്പാർട്ടുമെണ്ടുതന്നെയോ പുതുതായി സൃഷ്ടിയ്ക്കേണ്ടിവന്നാൽ മാനേജർ—അഥവാ സുപ്രഡണ്ടു്—മുതൽ ശിപായിവരെയുള്ള ഉദ്യോഗസ്ഥന്മാരുടെ ഗ്രേഡ്, ശമ്പളം, പ്രമോഷൻ, ടി. എ, പെൻഷൻ, സേവനവ്യവസ്ഥ മുതലായവയിൽ കൂടിയല്ലാതെ വിചാരിയ്ക്കുവാൻ കഴിയാതെയായിട്ടുണ്ടല്ലൊ. അതുപോലെ ഇവിടെ അനേകം ജാതികളുണ്ടാവുകയും, കാലാന്തരത്തിൽ ജാതിവ്യവസ്ഥകളോടുകൂടി അതെല്ലാം രൂഢപ്പെടുകയും ചെയ്തതിൽപിന്നെ ജാതികളിൽകൂടിയല്ലാതെ മനുഷ്യചിന്തിയ്ക്കാൻ വയ്യാതായിത്തീൎന്നു. പുതിയ ഗവൎമ്മെണ്ടു ഉദ്യോഗങ്ങളെ സൃഷ്ടിയ്ക്കുമ്പോൾ നിലവിലുള്ള സേവനവ്യവസ്ഥകളെ അവലംബിയ്ക്കുന്നതുപോലെ പണ്ടുകാലത്തു പുതിയ ജോലിക്കാരെ ആവശ്യമായി വരുമ്പോൾ ജാതികളേയാണു അടിസ്ഥാനമാക്കിയിരുന്നതു്. അങ്ങിനെ ആവശ്യാനുസരണം പുതിയ ജാതികളെ—ഉദ്യോഗങ്ങളെ—സൃഷ്ടിച്ചിട്ടുണ്ടു്.

ചില ജാതികളുണ്ടാവാമെങ്കിൽ പിന്നെ പലതുണ്ടാവാനും വിരോധമില്ല. ആദ്യം ജാതിയുണ്ടായതു് തൊഴിലിൽനിന്നാണെങ്കിലും പിന്നീടുണ്ടായതു് അങ്ങിനേതന്നെയാവണമെന്നില്ല. ജാതികൾ പലതുണ്ടെന്നും, അതുകൊണ്ടു ജീവിയ്ക്കാൻ തടസ്ഥമില്ലെന്നും വന്നപ്പോൾ പുതിയ ജാതികളുണ്ടാവാനും എളുപ്പമായി. ഏതെങ്കിലും കാരണവശാൽ യോജിപ്പില്ലാതെ വരികയും, അവൎക്കു ഒരു സംഘമായി വേർപിരിഞ്ഞാലും ജീവിയ്ക്കത്തക്ക ജനസംഖ്യയുണ്ടെന്നു വരികയും ചെയ്താൽ അവരും ഒരു ജാതിയായിത്തിരിയുന്നു. ഇങ്ങിനെ പുതിയ ജാതിയുണ്ടാവുന്നതിന്നു കാരണം അവർ പിരിഞ്ഞുപോയതുകൊണ്ടു മാത്രമാവണമെന്നില്ല, മററുള്ളവർ പിരിച്ചയച്ചതുകൊണ്ടും വരാവുന്നതാണു്. "ചിലതുണ്ടെങ്കിൽ പലതുണ്ടാവും" എന്ന പഴമൊഴി പ്രസിദ്ധമാണു്. പിന്നെ പല കാരണങ്ങളേക്കൊണ്ടും പല കാലത്തുമായിട്ടായിരിയ്ക്കണം ഇത്ര വളരെ ജാതികളുണ്ടാ

യതു്. ഏതായാലും ജാതികളുടെ ഉത്ഭവത്തിന്നുള്ള ആദ്യകാരണം തൊഴിലാകുന്നു; സംശയമില്ല.

ഇന്നു ലോകത്തിൽ അനേകസഹസ്രം പ്രാണിവൎഗ്ഗങ്ങളുണ്ടു്. പല വൎഗ്ഗങ്ങളും നശിച്ചുപോയിരിക്കുന്നു; പുതുതായി ചില വൎഗ്ഗങ്ങൾ ആവിൎഭവിക്കുന്നുമുണ്ടു്. ഇപ്പോഴുള്ളതിൽ ചിലതു നശിച്ചുപോയെന്നും വരാം. ആദ്യം പ്രാണികൾ ആവിൎഭവിച്ചതെങ്ങിനെയെന്നേ അറിയേണ്ടതുള്ളു. അതുപോലെത്തന്നെയാണു ജാതികളുടെയും നില. അവയെ മുഴുവൻ എണ്ണി ഒരു പട്ടിക തയ്യാറാക്കാൻ സാദ്ധ്യമല്ല; അതുകൊണ്ടാവശ്യവുമില്ല. ചിലതുണ്ടായാൽ പലതുണ്ടാവാം എന്നു മാത്രം ധരിച്ചാൽ മതി.

ഇങ്ങിനെ തൊഴിലിൽനിന്നു ജാതികൾ ഉത്ഭവിക്കുവാനും, ദൃഢതയെ പ്രാപിക്കുവാനും, അവക്കു ശരിയായ വ്യവസ്ഥയുണ്ടാവാനും അനേകം നൂററാണ്ടുകൾ മാത്രമല്ല ആയിരത്താണ്ടുകൾ തന്നെ വേണ്ടിവന്നിട്ടുണ്ടാവാം. അതൊക്കെ ഏതു കാലത്താണെന്നോ എത്ര കാലം കൊണ്ടാണെന്നോ പറയാൻ പ്രയാസമാണു്. എന്നിരുന്നാലും ജാതിയുടെ ഉത്ഭവം വളൎച്ച മുതലായതു ഈ വിധത്തിലേ ആയിരിക്കു എന്ന കാൎയ്യത്തിൽ സംശയമില്ല.

ജാതികളുടെ എണ്ണവും, ഓരോ ജാതിക്കാൎക്കും കല്പിച്ചിട്ടുള്ള സ്ഥാനവും, അവർ തമ്മിലുള്ള ഉച്ചനീചതാവ്യവസ്ഥകളും മററും ഇന്നത്തെപ്പോലെ—അല്ല ഏതാണ്ടു് 75–80 കൊല്ലങ്ങൾക്കു മുമ്പുവരേയുള്ള കാലത്തെപ്പോലെ—വ്യവസ്ഥയും ദൃഢതയും വരവണ്ണം വ്യത്യാസപ്പെടുത്താൻ പാടില്ലാത്ത വിധത്തിലുള്ള ആചാരങ്ങളും, അവർ തമ്മിലുള്ള ബന്ധങ്ങളും നടപ്പാവാൻ അനേകം നൂററാണ്ടുകൾ—ആയിരത്താണ്ടുകൾതന്നെ—വേണ്ടിവന്നിട്ടുണ്ടാവണം.

ആൎയ്യന്മാരുടെ കുടിയേററം ഒന്നാംഭാഗം സമാപ്തം.



# അനുബന്ധം.

ഈ പുസ്തകത്തിലേയ്ക്കു വിവരം ശേഖരിയ്ക്കുവാനായി തെക്കോട്ട് തിരുവനന്തപുരം വരേയും, വടക്കോട്ട് ഗോകൎണ്ണം വരേയും ഞാൻ ഒരു അന്വേഷണയാത്ര നടത്തുകയുണ്ടായി. തദവസരത്തിൽ നേരിട്ടു കാണുകയും, വിവരങ്ങൾ തരികയും ചെയ്തവരുടേയെല്ലാം മേൽവിലാസങ്ങൾ താഴെ ചേൎക്കുന്നു. അവൎക്കറിവുള്ളേടത്തോളം വിവരങ്ങൾ സൌഹാൎദ്ദപൂൎവ്വം പറഞ്ഞുതന്നതിന്നു അവരോടുള്ള നന്ദിയെ ഞാനിവിടെ രേഖപ്പെടുത്തട്ടെ. ഇവരിൽ വട്ടപ്പള്ളി പരമേശ്വരശൎമ്മ അവൎകളുമായി (29) എഴുത്തുമൂലമേ ഇടപെട്ടിട്ടുള്ളു. ബ്രഹ്മചാരി പൂൎണ്ണചൈതന്യനവൎകളും (102) സേതുമാധവഭട്ട് (103) അവൎകളും എന്റെ അതിഥിയായി ഇവിടെ വന്നപ്പോഴാണു സംസാരിച്ചതെന്നും അറിയിയ്ക്കുന്നു.

| നമ്പ്ര് | പേരു് | പോസ്റ്റ് |
|---|---|---|
| 1 | കെ. പി. നാരായണപിഷാരോടി .... .... .... | തൃശ്ശൂർ |
| 2 | എൻ. ഡി. പി. നമ്പൂതിരിപ്പാട്ട്, അഡീഷനൽ ഡി. ജഡ്ജി | തൃശ്ശൂർ |
| 3 | യു. സുബ്രഹ്മണ്യൻ നമ്പൂതിരിപ്പാട്ട്, ഉൗമമ്പള്ളി മന | കടലാശ്ശേരി |
| 4 | കെ. പി. സി. അനുജൻ ഭട്ടതിരിപ്പാട്ട്, പടിഞ്ഞാറേടത്തു മന | ചേപ്പ് |
| 5 | എം. എസ്സ്. നമ്പൂതിരി, ഹൈസ്കൂൾ ടീച്ചർ | ചേപ്പ് |
| 6 | മാപ്രാമ്പിള്ളി നാരായണൻനമ്പൂതിരി, മാപ്രാമ്പള്ളി മന | അന്നമനട |
| 7 | ഉദയമംഗലത്തു് നീലകണ്ഠൻനമ്പൂതിരി, നായത്തോട്ടമ്പലം | നായത്തോട്ട് |
| 8 | കസ്തൂരിൽ ഗംഗാധരമേനോൻ, അദ്ധ്യക്കറ് | കൊടുങ്ങല്ലൂർ |
| 9 | പി. സി. നാരായണൻനമ്പൂതിരിപ്പാട്ട്, ഋഷിനികേതനം | തോട്ടറ |
| 10 | പെരുമ്പള്ള്യാഴത്ത് വാസുദേവൻ നമ്പ്യാതിരി | വൈക്കം |
| 11 | വടക്കുംകൂർ രാജരാജവൎമ്മ .... .... | വൈക്കം |
| 12 | മഠം ശ്രീധരൻനമ്പൂതിരി, ശ്രീധരിവൈദ്യശാല | കുറച്ചിത്താനം |
| 13 | എടമന കേശവശൎമ്മ, ശ്രീധരീവൈദ്യശാല | ഏററുമാനൂർ |
| 14 | ആർ. എസ്സ്. നമ്പൂതിരി, ഓണിയപ്പുലത്തില്ലം | കിടങ്ങൂർ |
| 15 | വടക്കുമ്മ്യാൽ ശങ്കരൻനമ്പൂതിരി .... .... | കുമാരനെല്ലൂർ |
| 16 | വാകവഞ്ചിപ്പുഴ ഇരവിതായൻപണ്ടാരത്തിൽ .... | മണ്ണടി |
| 17 | വി. എം. വാസുദേവൻനമ്പൂതിരി, വള്ളിവട്ടത്തില്ലം | പുതുപ്പള്ളി |
| 18 | കുമാരമംഗലസ്സു കുട്ടൻനമ്പൂതിരിപ്പാട്ട്, പെരുന്ന | ചങ്ങനാശ്ശേരി |

| നമ്പ്ര് | പേര് | പോസ്റ്റ് |
|---|---|---|
| 19 | പറമ്പൂരില്ലത്ത് നാരായണൻഭട്ടതിരി | തിരുവല്ല |
| 20 | എടോവിൽമഠം പരമേശ്വരൻനമ്പൂതിരി (ചെങ്ങന്നൂർ) | കല്ലിശ്ശേരി |
| 21 | മൂത്തേടത്തു് പണ്ടാരത്തിൽ | കല്ലിശ്ശേരി |
| 22 | വെള്ളിയോട്ട ശങ്കരൻനമ്പൂതിരി, പാലപ്പിള്ളിയില്ലം | ചെങ്ങന്നൂർ |
| 23 | ശങ്കരനാരായണന്റു, നൈതലശ്ശേരിമഠം, കോട്ടയ്ക്കകം | തിരുവനന്തപുരം |
| 24 | കുറുമാത്തൂർ വാസുദേവൻനമ്പൂതിരിപ്പാട്, ലക്ഷ്മിഭവൻ | തിരുവനന്തപുരം |
| 25 | കടംബോൻനമ്പൂതിരിപ്പാട്, കുമാരമംഗലസ്സമഠം, കോട്ടയ്ക്കകം | തിരുവനന്തപുരം |
| 26 | മേയ്ക്കാട്ടുപട്ടേരി, പത്മനാഭസ്വാമിക്ഷേത്രം നമ്പി | തിരുവനന്തപുരം |
| 27 | കെ. ശങ്കരയ്യർ, റിട്ടയേർഡ് സർവ്വാധികാര്യക്കാർ | കരമന |
| 28 | കെ. വി. മണലിക്കര, സൺഡയൽ, | പൂജപ്പുര |
| 29 | വി. പി. പരമേശ്വരശർമ്മ, വട്ടപ്പള്ളിമഠം | ശുചീന്ദ്രം |
| 30 | ആദേരിയേഴിയത്ത് നീലകണ്ഠൻ ഭട്ടതിരിപ്പാട് | പോർക്കളം |
| 31 | വെട്ടനാട്ട പാറയില്ലത്തു് നാരായണൻനമ്പൂതിരി | കുററനാട് |
| 32 | മാനേജർ, കണ്ണന്നൂർദേവസ്വം, കണ്ണന്നൂർദേശം | തൃത്താല |
| 33 | മാടമ്പു നാരായണൻനമ്പൂതിരി, അഡ്വക്കററ് | വടക്കാഞ്ചേരി |
| 34 | എടശ്ശേരിഇല്ലത്തു് ശ്രീധരൻനമ്പൂതിരി | തിരുവില്വാമല |
| 35 | ഏക്കര രാമൻനമ്പൂതിരി | മൂക്കുതല |
| 36 | ഒ. എം. സി. നാരായണൻനമ്പൂതിരിപ്പാട്, ഒളപ്പമണ്ണ | വെള്ളിനേഴി |
| 37 | പാതാക്കര നമ്പൂതിരിപ്പാട്, പാതാക്കരമന | പാതാക്കര |
| 38 | പൊഴുവായ കൃഷ്ണൻഭട്ടതിരിപ്പാട്, C/o പാതാക്കരമന | പാതാക്കര |
| 39 | കാഞ്ഞൂർ കൃഷ്ണൻനമ്പൂതിരിപ്പാട്, കാഞ്ഞൂർമന | ചുനങ്ങാട് |
| 40 | വേമഞ്ചേരി നീലകണ്ഠൻനമ്പൂതിരിപ്പാട് | കടമ്പൂർ |
| 41 | സി. കെ. നമ്പൂതിരി, കള്ളിക്കരശ്ശിമന | ലക്കിടി |
| 42 | വരിക്കുമാഞ്ചേരി നമ്പൂതിരിപ്പാട് | മനിശ്ശേരി |
| 43 | തൃക്കടീരി വാസുദേവൻ നമ്പൂതിരിപ്പാട് | ചെർപ്പുളശ്ശേരി |
| 44 | ചെറമുക്കുവൈദികൻ വാസുദേവൻ നമ്പൂതിരി | തിരുവേഗപ്പുറ |
| 45 | നാരണിയാട്ട ദാമോദരൻനമ്പൂതിരി, നമ്പൂതിരിബാങ്ക് | രാമനാട്ടുകര |
| 46 | മോണ്ടമ്പലത്തു് മൂസ്സ് | മൊറയൂർ |
| 47 | തറയിൽ മല്ലപ്പള്ളി ഗോവിന്ദൻനമ്പൂതിരി, കോവിലകം | തിരുവണ്ണൂർ |

| നമ്പ്ര് | പേരു് | പോസ്റ്റ് |
|---|---|---|
| 48 | എ. പി. പി. നമ്പൂതിരി, നളിനാലയം, ചാലപ്പുറം | കോഴിക്കോട് 2 |
| 49 | ഗോവിന്ദ വമൻ ഗുർജാർ ടി. ബി. റോഡ് | കോഴിക്കോട് 1 |
| 50 | എ. കെ. ടി കെ. എം. ഗുപ്തൻ നമ്പൂതിരിപ്പാട് | കോഴിക്കോട് 2 |
| 51 | മേപ്പാട് നാരായണൻനമ്പൂതിരി .... .... | കൊയിലാണ്ടി |
| 52 | കുനിയില്ലത്തു് പുരുഷോത്തമൻനമ്പൂതിരി (വടകര) | ഓർക്കാട്ടേരി |
| 53 | കുനിത്തല മുല്ലപ്പിള്ളി മഹേശ്വരൻനമ്പൂതിരി (കണ്ണൂർ) | എടക്കാട് |
| 54 | മട്ടന്നൂർ മധുസൂദനൻ തങ്ങൾ .... .... | മട്ടന്നൂർ |
| 55 | എൻ. സി. കേതനൻ, തയ്യിൽ, ചൊവ്വ .... | കണ്ണൂർ |
| 56 | കെ. എം. യജ്ഞൻനമ്പൂതിരി, കോടല്ലൂർമന, | പറശ്ശിനിക്കടവ് |
| 57 | പി. നാരായണൻ നമ്പൂതിരി, പള്ളില്ലം, അക്ലിയത്ത് ക്ഷേത്രം | അഴീക്കോട് |
| 58 | ഇ. ഐ. കേശവൻമൂസ്സ്, കളരിവാതുക്കൽ .... .... | വളർപട്ടണം |
| 59 | പി. ഇ. നാരായണൻ നമ്പൂതിരി, രാജൻ സ്റ്റുഡിയോ | തളിപ്പറമ്പ് |
| 60 | കാനപ്രം നാരായണൻനമ്പൂതിരി, കൈതപ്രം ദേശം | മാതമംഗലം |
| 61 | സുബ്രഹ്മണ്യൻതിരുമുമ്പ്, താഴക്കാട്ട്, പിലിക്കോട ദേശം | കരിവെള്ളൂർ |
| 62 | വിദ്വാൻ കള്ളാർമേക്കാട് മാധവൻനമ്പൂതിരി | കരിവെള്ളൂർ |
| 63 | ഗോവിന്ദൻകനത്തായർ, നമ്പ്യാർക്കൽ (നീലേശ്വർ) | പുതുക്കൈ |
| 64 | വാസുദേവപട്ടേരി, കാവുമഠം (കാസറഗോഡ്) | കൂഡേൽ |
| 65 | എം. വി. ബല്ലുറായ, അച്ചക, മധൂർക്ഷേത്രം (കാസറഗോഡ്) | മധൂർ |
| 66 | കണിപുര ശങ്കരനാരായണ അഡിഗ (കാസറഗോഡ്) | കുമ്പള |
| 67 | വിട്ട്ള രവിവർമ്മകൃഷ്ണരാജ, പാലസ് (സൌത്ത് കനറ) | വിട്ട്ള |
| 68 | കേമിഞ്ചെ കേശവതന്ത്രി (പുത്തൂർ താലൂക്ക്, എസ്. കെ) | നരിമൊഗറു |
| 69 | കെ. ശങ്കരനാരായണകാറന്ത്, അദ്ധ്യാപകൻ | മേംഗളൂർ |
| 70 | കെ. വാസുദേവകാറന്ത്, റിട്ടയേർഡ് എഞ്ചിനീയർ | മേംഗ്ളൂർ 3 |
| 71 | എച്ച്. ജി. ഹന്ദെ, അദ്ധ്യാപകൻ, കദരിറോഡ് | മേംഗളൂർ 3 |
| 72 | സീതാറാം ശാസ്ത്രി, സുബ്രഹ്മണ്യക്ഷേത്രം (എസ്. കെ) | പാവഞ്ചെ |
| 73 | അനന്തേശ്വരക്ഷേത്രാർച്ചക, ശ്രീകൃഷ്ണാടെമ്പിൾ (എസ്. കെ) | ഉഡുപ്പി |
| 74 | പി. എൻ. കൃഷ്ണമൂർത്തിറാവു, അദ്ധ്യാപകൻ (എസ്. കെ) | ഉഡുപ്പി |
| 75 | അർച്ചക, കടവൂർ ശങ്കരനാരായണദേവസ്ഥാന (എസ്. കെ) | ഉഡുപ്പി |
| 76 | പത്മനാഭസോമയാജി, ചിത്രപാടി വില്ലേജ് (എസ്. കെ) | സാലിഗ്രാമ |

| നമ്പ്ര് | പേരു | പോസ്റ്റ് |
|---|---|---|
| 77 | എച്ച്. വാസുദേവഹന്തെ, ലേൺഡ്ഹോൾഡർ (എസ്. കെ) | കോട്ട |
| 78 | ഗോവിന്ദകാൽക്കൂർ, ബാളെകുദ്രമഠം (ഉഡുപ്പിതാലൂക്ക്) | ഹങ്കാറകട്ടെ |
| 79 | കെ. വിശ്വംഭരഉപാധ്യായര (കുന്താപുരം വഴി, എസ്. കെ) | കുംഭാശി |
| 80 | റാംഐതാളരതന്ത്രി, കോടേശ്വരക്ഷേത്ര (എസ്. കെ) | കോട്ടേശ്വർ |
| 81 | എസ്. സൂര്യനാരായണഅഡിഗ, ടെമ്പിൾ (എസ്. കെ) | ശങ്കരനാരായണ |
| 82 | തൊട്ടപട്ട വാസുദേവഭട്ട, ജോത്സ്യൻ (എസ്, കെ) | ഹാല്വാടി |
| 83 | എടത്തറെ മഞ്ജേശ്വർ ഷെട്ടി, എം. എൽ. എ. (എസ്. കെ) | കുന്താപൂർ |
| 84 | ശ്രീനിവാസഅയ്യങ്കാർ, വെങ്കടരമണദേവസ്ഥാന (എസ്. കെ) | ബൈന്ദൂർ |
| 85 | കെ. എൻ. ഗുണഭട്ട, മൂകാംബികക്ഷേത്ര (എസ്. കെ) | കൊല്ലൂർ |
| 86 | ജാലി ശങ്കരഭട്ട, (ഭട്കൽവഴി, നോർത്ത് കനറ) | റങ്കീകട്ടെ |
| 87 | സീതാറാമ ശിവറാമ അഡിഗ (എൻ. കെ) | മുരഡേശ്വർ |
| 88 | നാജാവറ ശംഭു ശാസ്ത്രി, ജോത്സ്യൻ (എൻ. കെ) | ഹൊന്നാവർ |
| 89 | വെങ്കടരമണശാസ്ത്രിബൊമ്പെ, ചെന്നകേശവഹൈസ്കൂൾ (എൻ. കെ) | കക്കി |
| 90 | വിഘ്നേശ്വര വെങ്കടരമണ പണ്ഡിത്, ജോത്സ്യൻ, (എൻ. കെ) | ഗോകർണ്ണ |
| 91 | ജി. ഗപ്പാശാസ്ത്രി, ഹൊസമനെ (എൻ. കെ) | ഗോകർണ്ണ |
| 92 | വക്കീൽ വിശ്വാമിത്ര (ഷിമോഗ ഡിസ്ത്രിക്റ്റ്) .... .... | ശിറസി |
| 93 | ഹൊസബാളെ അനന്തപ്പനവര, C/o അന്നാവറ അടികെ, കൊ | സാഗർ |
| 94 | ശ്രീമത്‌രാഘവേന്ദ്ര ഭാരതി സ്വാമിജി (ഷിമോഗ. ഡിസ്ത്രിക്റ്റ്) | തീർത്ഥഹള്ളി |
| 95 | പ്രധാനഅർച്ചക, ധർമ്മസ്ഥലദേവസ്ഥാന (ഉപ്പിനംഗടിവഴി) | ധർമ്മസ്ഥല |
| 96 | പി. ബി. എളയണ്ണൻ പ്ലാൻറർ (സൌത്ത്കൂർഗ്ഗ്) | കുട്ട |
| 97 | കൊട്ടിയൂർ അച്യുതവാരിയർ (തിരുനെല്ലി നോർത്ത്കൂർഗ്ഗ്) | അപ്പപ്പാറ |
| 98 | ഗോപാലാചാർ, ആഞ്ജനേയക്ഷേത്രം (ചെന്നപട്ടണംവഴി) | കെംഗൽ |
| 99 | എസ്. സീതാറാമശാസ്ത്രി, ചാമുണ്ഡിക്ഷേത്രം, ചാമുണ്ഡിഹിൽസ് | മൈസൂർ |
| 100 | അർച്ചക, ആഞ്ജനേയദേവസ്ഥാന, പാലസിനു മുൻവശം | മൈസൂർ |
| 101 | കെ. പരമേശ്വരൻനായർ (കേരളാലാണ്ട്, ജാലഹള്ളി) | ബാംഗ്ളൂർ 15 |
| 102 | ബ്രഹ്മചാരിപൂർണ്ണചൈതന്യ, ബ്രഹ്മസാവിത്രിമന്ദിർ (നാസിക) | ത്ര്യംബക |
| 103 | സേതുമാധവഭട്ട് (കൊൽഹാപൂർ ഡിസ്ത്രിക്റ്റ്) | നർസോബവാഡി |

